# അമേരിക്കയുടെ



# സംക്ഷിപ്തചരിത്രം

# അമേരിക്കൻ ഐക്യനാടുകളുടെ സംക്ഷിപ്തചരിത്രം



ഗ്രന്ഥകർത്താവ്

ഫ്രാംക്ലിൻ എസ്ചർ (ജൂനിയർ)

പരിഭാഷകൻ

കെ. വി. ആർ. പൈ M. A., B. T.

Price Re. 1

PRINTED AND PUBLISHED BY
THE NATIONAL BOOK HOUSE
CHANGANACHERRY : KERALA



# അദ്ധ്യായം 1

## കണ്ടെത്തലും ആദ്യത്തെ കുടിയേററവും

അന്ധകാരത്താൽ ആവൃതമാണ് വടക്കേ അമേരിക്കയുടെ ആദിമചരിത്രം. ആദ്യത്തെ കുടിപാർപ്പുകാരായ ഇന്ത്യാക്കാർ വടക്കേ ഏഷ്യയിൽനിന്ന് അലാസ്കായിലേക്കും അവിടെനിന്ന് കൂടുതൽ ചൂടുള്ള ദക്ഷിണപ്രദേശങ്ങളിലേക്കും പുറപ്പെട്ടുപോന്നതായി വിശ്വസിക്കപ്പെടുന്നു. കറുത്ത തലമുടിയും ചെമ്പുനിറവും ഉയന്ന കവിളെല്ലുകളുമുള്ള അമേരിക്കനിന്ത്യാക്കാരുടെ ശരീരപ്രകൃതി അവരുടെ പൗരസ്ത്യോല്പത്തിയെയാണ് സൂചിപ്പിക്കുന്നത്. ഹിമയുഗത്തിന്റെ ഏററവും അർവാചീനമായ ഘട്ടത്തിൽ, അതായത് സുമാർ 20,000 സംവത്സരങ്ങൾക്കു മുമ്പ് വടക്കേഅമേരിക്കയും ഏഷ്യയും തമ്മിൽ ബെറിംഗ് കടലിടുക്കിങ്കൽ യോജിച്ചുകിടന്നിരുന്നു എന്ന ശാസ്ത്രകാരന്മാരുടെ അഭ്യൂഹം മേല്പറഞ്ഞ സിദ്ധാന്തത്തിനു ഉപോദ്ബലകമായിരിക്കുന്നു.

അമേരിക്കൻകര കണ്ട ആദ്യത്തെ വെള്ളക്കാർ സ്കാൻഡിനേവിയയിലെ അധൃഷ്യരായ നോഴ്സ് വർഗ്ഗക്കാർ ആയിരിക്കാനാണിട. ഇവർ എ. ഡി. 985നോടടുത്ത് ഗ്രീൻലൻഡിലേയ്ക്കു പോകുവാനായി, വൃത്താ

കാരവും ഒററപ്പായ്മരമുള്ളതുമായ കച്ചവടക്കപ്പലു കളിൽ ആർക്ടിക് സമുദ്രത്തോട്ട മല്ലടിച്ചവരാണ്. ഈ വിസ്തൃതമായ ദ്വീപിൽനിന്ന് അവരുടെ കപ്പലു കൾ പിന്നെയും പടിഞ്ഞാറോട്ടു നീങ്ങി. ആയിരാമാ ണ്ടോടുകൂടി ലീഫ് എറിക്സനും കൂട്ടരും ഇന്ന് ഐക്യ നാടുകളെന്നറിയപ്പെടുന്ന കരയിൽ വാസ്തവമായും ഇറ ങ്ങി എന്നതിനു് കുറച്ചു തെളിവുണ്ടു്.

നോഴ്സുകാർ സാധിച്ചതെന്തുമാകട്ടെ, പുതിയ ഭൂഖണ്ഡത്തിൽ നിലയുറപ്പിക്കുന്നതിനോ, തങ്ങളുടെ സഞ്ചാരങ്ങളെപ്പററി വേണ്ടത്ര തെളിവുസഹിതം പ്രമാ ണപ്പെട്ട വിവരങ്ങൾ കൈമാറുന്നതിനോ അവർക്കു സാധിച്ചില്ല. അതിനാൽ യഥാർത്ഥത്തിൽ അമേരിക്ക കണ്ടു പിടിക്കയും അവിടെ കുടിപാർപ്പാരംഭിക്കയും ചെയ്തവൻ എന്ന കീർത്തിക്ക് അർഹനായിരിക്കുന്നതു് 1490 നും 1500 നുമിടയ്ക്കു് വെസ്റ്റിൻഡീസിൽ വരി കയും, ആ സ്ഥലങ്ങൾ കാണുകയും, വിവരിക്കയും, അവിടെ കുടിയേററത്തിനു സഹായിക്കയും ചെയ്ത ക്രി സ്റ്റഫർ കൊളംബസ് തന്നെയാണ്. സ്പെയിനിലെ ഫെർഡിനൻഡ് രാജാവിൻേറയും ഇസബെല്ലാ രാ ജ്ഞിയുടേയും സേവനത്തിൽ കപ്പൽസഞ്ചാരം ചെയ്ത ഒരു ഇററാലിയനായിരുന്നു കൊളംബസ്.

അമേരിക്ക കണ്ടെത്തിയതു് തികച്ചും യാദൃച്ഛിക മായിട്ടാണ്; അതിനു കാരണമായിത്തീർന്ന രാജ്യം തുർക്കിയും. 15-ാം ശതാബ്ദത്തിലെ വിസ്തൃതവും വേ ഗം വളൎന്നുകൊണ്ടിരുന്നതുമായ ഈ സാമ്രാജ്യമാകട്ടെ പശ്ചിമ യൂറപ്പ് ഏഷ്യയുമായി കരവഴി നടത്തിക്കൊ ണ്ടിരുന്ന വ്യാപാരത്തെ — മാർക്കോപോളോവിൻെറ കാലംമുതലാരംഭിച്ച വ്യാപാരത്തെ — പ്രതിബന്ധിച്ചു കൊണ്ടിരുന്നു. അന്ധകാരയുഗത്തിൽ നിന്നുണൎന്ന പ ശ്ചിമയൂറപ്പിലെ രാജ്യങ്ങൾ തുർക്കിയെ ഭയന്ന് മറെറാരു

വഴിക്ക് ഏഷ്യയിൽ ചെന്നെത്തുവാൻ തീരുമാനിച്ചു. മിക്ക ഭൂമിശാസ്ത്രജ്ഞന്മാരും സമ്മതിക്കുംപ്രകാരം ഭൂമി വാസ്തവത്തിലുരുണ്ടതാണെങ്കിൽ സ്പെയിനിൽനിന്ന പടിഞ്ഞാറോട്ടുകപ്പൽവിട്ട് കരയടുക്കുംവരെ ഓടിക്കുവാൻ പാടില്ലായ്കയെന്ത്? ഇങ്ങനെ എത്തുന്ന സ്ഥലം നിശ്ചയമായും ഏഷ്യയായിരിക്കണം. പടിഞ്ഞാറോട്ട് കപ്പലോടിച്ചാൽ ഏഷ്യയിലെത്തുംമുമ്പ് തെക്കേ അമേരിക്കയും വടക്കേ അമേരിക്കയും തടസ്സമായിട്ടുണ്ടെന്ന് കൊളംബസ്സാകട്ടെ അയാളുടെ സമകാലികരിൽ ആരെങ്കിലുമാകട്ടെ അറിഞ്ഞിരുന്നില്ല.

അതിനാൽ കൊളംബസ്സും അയാളെ അനുഗമിച്ച നിർഭീകരായ അന്വേഷകന്മാരും അററ്ലാൻറിക് സമുദ്രം തരണംചെയ്ത് ബഹാമായിലും പനാമായിലും തെക്കേഅമേരിക്കയിലും തട്ടിത്തിരിഞ്ഞെത്തിയപ്പോൾ സ്വന്തം ലക്ഷ്യം പ്രാപിച്ചെന്നാണ വിചാരിച്ചത്. കൊളംബസ്സാണെങ്കിൽ താൻ ഈസ്റ്റിൻഡീസിലല്ല വെസ്റ്റിൻഡീസിൽ മാത്രമാണ് എത്തിയത് എന്നറിയാൻ ആയുസ്സോടെ ഇരുന്നില്ല. 1519-22 വരെ — അതായത് സ്പെയിനിലെ ഫെർഡിനൻറ് മഗലൻെറ നേതൃത്വത്തിൽ ഒരു യാത്രികസംഘം തെക്കേ അമേരിക്കയുടെ മുനമ്പുചുററി അപ്പുറത്ത് അന്തമില്ലാത്തപോലെ കിടന്ന പസിഫിക് സമുദ്രം കടന്ന് ഏഷ്യയിലെത്തുംവരെ — ഈ അബദ്ധം കണ്ടുപിടിക്കപ്പെട്ടില്ല. ഫിലിപ്പീൻനിവാസികളാൽ മഗലൻ കൊല്ലപ്പെട്ടെങ്കിലും മററുള്ളവർ യാത്ര തുടൎന്നു. അവർ തെക്കോട്ടു ചാഞ്ഞ് ആഫ്രിക്ക ചുററി തിരികെ സ്പെയിനിൽ ചെന്നുചേൎന്നു. അങ്ങനെ ഭൂമി ഉരുണ്ടതാണെന്ന മാത്രമല്ല, അതിന് ഭൂമിശാസ്ത്രജ്ഞന്മാർ വിചാരിച്ചതിൽ കൂടുതൽ വിസ്താരമുണ്ടെന്നും അവർ തെളിയിച്ചു.

അമേരിക്കയ്ക്കു് അതിൻെറ പേരു കിട്ടിയതു് 1501ൽ ബ്രസീലിൻെറ കടലോരം കണ്ടെത്തിയ അമേരിഗോ വെസ്പൂച്ചി എന്ന ഇററാലിയനിൽ നിന്നാണു്. അയാൾ യൂറപ്പിൽ തിരിച്ചെത്തിയ ശേഷം തൻെറ സഞ്ചാരത്തെപ്പററി വളരെ വിസ്തരിച്ചെഴുതുകയാൽ കൊളംബസ്സിനെക്കാൾ പ്രശസ്തനായിത്തീൎന്നു. അതിനാൽ ഭൂപടനിൎമ്മാതാക്കൾ പുതിയ ഭൂഖണ്ഡത്തിനു് ഉചിതമായ പേരാലോചിച്ചപ്പോൾ വെസ്പൂച്ചിയെ ബഹുമാനിക്കാനാണു തീരുമാനിച്ചതു്: കൊളംബസ്സിൻെറ എത്രയോ മടങ്ങു് മഹത്തരങ്ങളായ നേട്ടങ്ങൾ വിചാരിക്കുമ്പോൾ ഇതു് ചരിത്രത്തിൻെറ ഒരു വൈപരീത്യമായിരിക്കുന്നു.

ദിഗ്വിജയത്തിൻെറ ആദ്യവൎഷങ്ങളിൽ മററു രാജ്യങ്ങളെ അപേക്ഷിച്ചു് സ്പെയിൻ ആണു് മുൻകൈ എടുത്തതു്. ഹെർനാൻഡോ കോർട്ടിസ് മെക്സിക്കോവിൻെറ നേരെ ഒരു സായുധജൈത്രസംഘത്തെ നയിച്ചു. ഈ ജൈത്രസംഘം 1521ൽ നന്നേ പരിഷ്കൃതരായ അസ്ടെക്കുകളെ അടിപ്പെടുത്തുകയും അവരുടെ രാഷ്ട്രം ഒരു സ്പെയിൻ കോളനിയാക്കി മാററുകയും ചെയ്തു. 1533-ൽ ഫ്രാൻസിസ്കോ പിസ്സാറോ പെറുവിലെ ഇങ്കാസാമ്രാജ്യം ഉടച്ചു് സ്പാനിഷ്‌രാജാവിൻെറ സമ്പൽപോഷണത്തിനു വേണ്ട സ്വൎണ്ണവും വെള്ളിയും നിറഞ്ഞ വിശാലമായൊരു ഭാണ്ഡാഗാരം തുറന്നു.

സ്പെയിൻകാർ അമേരിക്കയുടെ ഉഷ്ണമേഖലയിലെ കടുംപച്ചക്കാടുകൾ തുളച്ചു തള്ളിക്കേറിക്കൊണ്ടിരുന്ന കൂട്ടത്തിൽ അവരിലേതാനുംപേർ വടക്കോട്ടേക്കു് ഗതി മാററുകയും, ഇപ്പോൾ ഐക്യനാടുകൾ എന്നറിയപ്പെടുന്ന പ്രദേശങ്ങളിൽക്കൂടെന്നു് തെററിത്തിരിയുകയും ചെയ്തു. ഇന്ത്യാക്കാരാൽ വൎണ്ണിക്കപ്പെട്ട യൗവനത്തിൻെറ വററാത്ത ഊററു് അന്വേഷിച്ചു് പോൺസ്

ഡി ലിയോൺ എന്നയാൾ ഫ്ളോറിഡായിലെത്തി. അയാൾ 1521 ൽ താമ്പാ എന്ന സ്ഥലത്തു് ഒരു കോളനി സ്ഥാപിക്കുവാൻ ചെയ്ത ശ്രമം പരാജയപ്പെട്ടു. കബേസാ ഡി വാക്കാ മെക്സിക്കൻ ഉൾക്കടലിൽവച്ചു് കപ്പൽച്ഛേതം വന്നു് ടെക്സാസിലൂടെ, തന്നെ ദേവനെന്നു വിചാരിച്ചു ബഹുമാനിക്കുന്ന ഇന്ത്യാക്കാരുടെ അകമ്പടിയോടുകൂടി, അലഞ്ഞുനടന്നു് കാലിഫോർണിയായിലെത്തി. വർണ്ണപ്പകിട്ടുള്ള വീരയോദ്ധാക്കൾതന്നെയായിരുന്നു ഈ സ്പാനിഷ്കാർ– അലംകൃതമായ തോൾച്ചട്ടകളും ഉടൽച്ചട്ടകളും, തോക്കുകളും, നവീനലോകം അതുവരെക്കണ്ടിട്ടില്ലാത്ത കുതിരകളും, കാലിക്കൂട്ടവുമായി കാട്ടിൽക്കൂടി ഉറപ്പിച്ചു ചവിട്ടി നടന്ന ഈ സ്പാനിഷ്കാർ.

അമേരിക്കയുടെ ഹൃദയത്തിൽക്കൂടി പ്രവഹിക്കുന്ന ആ മഹാനദി, മിസിസിപ്പി, കണ്ടുപിടിച്ചതു് 1541ൽ ഹെർനാൻഡോ ഡി സോട്ടോ എന്നയാളായിരുന്നു. ഡിസോട്ടോ യാത്രാമദ്ധ്യേ ഒരുതരം പനി പിടിച്ചു മരിച്ചു; അനുകൂലരല്ലാത്ത ഇന്ത്യാക്കാരിൽനിന്നു് ഈ വാർത്ത ഗോപനം ചെയ്വാൻവേണ്ടി അയാളുടെ മൃതദേഹം രഹസ്യമായി മിസിസിപ്പിയിലേയ്ക്കു മറിച്ചിടുകയാണുണ്ടായതു്. കൊറോനാഡോ എന്ന സാഹസികൻ ഇപ്പോൾ കാൻസാസ് എന്നു പേരുള്ള സ്ഥലത്തു നടന്നു സ്വർണ്ണം തേടി.

അനന്തരകാലത്തെ ഐക്യനാടുകളിൽ ഒന്നാമത്തെ സ്ഥിരമായ കുടിയേററം നടന്നതു് 1565-ാമാണ്ടു് ഫ്ളോറിഡായിൽ സെൻറ് അഗസ്റ്റീൻ എന്ന സ്ഥലത്താണു്. കൊള്ളക്കാരായ ഇന്ത്യാക്കാരിൽനിന്നും അന്യരാജ്യക്കാരുടെ ആക്രമണത്തിൽനിന്നും ഗ്രാമത്തെ രക്ഷിക്കുന്നതിനു് സ്പാനിഷ്കാർ വമ്പിച്ച ഒരു കോട്ട കെട്ടി.

അന്യരാജ്യക്കാരെന്നു പറഞ്ഞതല്ലൊ: എന്തെന്നാൽ ഫ്രാൻസ്, ഇംഗ്ലണ്ടു്, ഹോളണ്ടു്, സ്വീഡൻ, പോർത്തുഗൽ ഇവരെല്ലാം നവീനലോകത്തിൽ കൂടുതൽ കൂടുതൽ താല്പര്യം കാണിച്ചു വരികയായിരുന്നു. അവരുടേയും കപ്പലുകൾ തുറമുഖങ്ങളിൽ കടന്നും, നദികളിലേക്കു തെന്നിക്കയറിയും, എത്തിച്ചേർന്ന പുത്തൻസ്ഥലങ്ങളുടെ പടം കുറിച്ചും അപരിഷ്കൃതരുടെ തീരപ്രദേശങ്ങളിൽ ചുററിനടന്നു. 1497-ൽ ജോൺ ക്യാബട്ട്, ഒരു ഇംഗ്ലീഷ്കപ്പലിന്റെ നായകനായ ഇററാലിയൻ, അററ്ലാൻറിക്കിൽകൂടി വളരെ ദൂരം വടക്കോട്ടു സഞ്ചരിച്ചു് ലാബ്രഡോറിൻേറയും ന്യൂഫൗണ്ട്ലൻഡിന്റേയും തീരങ്ങൾ സൂക്ഷ്മമായി ചുഴിഞ്ഞു പരിശോധിച്ചു. ഇയാളുടെ യാത്രയായിരുന്നു വടക്കേ അമേരിക്കാ ഭൂഖണ്ഡത്തിൻെറമേൽ ഇംഗ്ലീഷുകാരുടെ അവകാശസ്ഥാപനത്തിനു് അടിസ്ഥാനമിട്ടതു്. 1524-ാമാണ്ടു് വെറാസാനോ എന്ന ആൾ ഫ്രഞ്ച് കൊടിക്കീഴിൽ കരോലിനാമുതൽ ന്യൂഫൗണ്ട്ലൻഡ് വരെയുള്ള വടക്കേ അററ്ലാൻറിക് തീരഭൂമികൾ അന്വേഷിച്ചു കണ്ടെത്തി. 1535-ൽ ജാക്വെ കാർട്ടിയർ, ഫ്രാൻസിനുവേണ്ടി തന്നെ, സെൻറ് ലോറൻസ് നദിയിൽക്കൂടി മേല്പോട്ടു് ക്യാനഡായിലെ ഇപ്പോഴത്തെ മോൺട്രീൽവരെ കേറിപ്പോയി.

ഇതിനിടയ്ക്കു് യൂറപ്പിൽ നവലോകത്തിലെ സാമ്രാജ്യം പങ്കിടുന്നതിനു സഹായിക്കുന്ന സംഭവങ്ങൾ നടന്നുകൊണ്ടിരിക്കയായിരുന്നു. കരീബിയനിൽനിന്നു് സ്വർണ്ണച്ചുമടുമായി മടങ്ങുന്ന സ്പാനിഷ്നിധിവാഹിനിക്കപ്പലുകൾ ഇംഗ്ലണ്ടു് അത്യന്തം അതൃപ്തിയോടെ നോക്കിക്കണ്ടു. അവരുടെ അസൂയയോടുകൂടി സ്പെയിനുമായി ബന്ധപ്പെട്ട എല്ലാററിനോടും ഒരു വിദ്വേഷവും പ്രത്യക്ഷപ്പെട്ടു. കാരണം, മതനവീകരണകാലത്തു്

ഇംഗ്ലണ്ട് പ്രോട്ടസ്റ്റൻറ് ആയിത്തീൎന്നിരുന്നു; സ്പെയിനാകട്ടെ കത്തോലിക്കാമതത്തിൻെറ ഒരു പ്രമുഖസംരക്ഷകനുമായിരുന്നു.

16 ാം ശതാബ്ദത്തിൻെറ ഉത്തരാൎദ്ധത്തിൽ എലിസബത്ത്‌രാജ്ഞിയുടെ വാഴ്ചക്കാലത്ത് ഇംഗ്ലീഷ് "കടൽനായ്ക്കൾ" സ്പാനിഷ്കപ്പലുകൾ കടന്നുപിടിച്ചു തുടങ്ങി. ഹോക്കിൻസ്, കാവൻഡിഷ്, സർ ഫ്രാൻസിസ്ഡ്രേയ്ക്ക് തുടങ്ങിയ ധീരനാവികന്മാർ സ്പാനിഷ് സ്വൎണ്ണം പിടിച്ചെടുക്കുവാൻ സ്പാനിഷ് കച്ചവടക്കപ്പലുകൾ അന്വേഷിച്ച് കടലാകെ റോന്തു ചുററിക്കൊണ്ടിരുന്നു. കടൽക്കള്ളന്മാരും കവൎച്ചക്കാരും ആയിരുന്ന ഈ "കടൽനായ്ക്കൾ" എങ്കിലും തങ്ങളുടെ ഭീഷണിപ്രസ്ഥാനത്തിൽ അവൎക്ക് എലിസബത്ത്‌രാജ്ഞിയുടെ ആശീർവാദമുണ്ടായിരുന്നു.

മറുവശത്ത്, സ്പെയിനിലെ ഫിലിപ്പ്‌രാജാവ് തന്റെ വാണിജ്യപ്രവാഹം കെട്ടിയടച്ചുകൊണ്ടിരുന്ന ഈ കൈയേററങ്ങളാൽ കുപിതനായി. 1588ൽ വമ്പിച്ചൊരു കപ്പൽസൈന്യവുമായിച്ചെന്ന് ഇംഗ്ലണ്ടിനെ ആക്രമിച്ച് മേൽപ്പറഞ്ഞ കൈയേററങ്ങൾക്ക് പൂൎണ്ണവിരാമമിടുവാൻ അദ്ദേഹം തീരുമാനിച്ചു. ഇംഗ്ലീഷ് ചാനലിലേക്കു കടന്നുചെന്ന ഫിലിപ്പിന്റെ നാവികസേനയെ, പ്രയാണത്തിൽ വേഗവും പ്രഹരത്തിൽ കാഠിന്യവുമുള്ള ഇംഗ്ലീഷ്കാർ ഛിന്നാഭിന്നമാക്കി. തുടൎന്നുണ്ടായൊരു കൊടുങ്കാററ് അതിനെ നാമാവശേഷവുമാക്കി. ഈ പരാജയംമൂലം സ്പെയിനിൻെറ നാവികശക്തി ഇടിഞ്ഞു. ഇതിനുശേഷം, നവീനലോകത്തിലെ കുടിയേററം ഒരു പുതിയ ദശയിലേക്കു കാൽവച്ചുകൊണ്ടിരുന്ന സ്ഥലമായ വടക്കേഅമേരിക്കൻ തീരപ്രദേശങ്ങൾ സ്വാധീനപ്പെടുത്തുന്ന കാൎയ്യത്തിൽ ഇംഗ്ലീഷുകാരോടു മത്സരിക്കുവാൻ സ്പെയിനിന്ന സാധിച്ചില്ല.

1578 ലാണ് ഇംഗ്ലണ്ട് കോളനിസ്സാമ്രാജ്യത്തിനുള്ള ഉദ്യമം മുതലിച്ചതു്. എലിസബത്ത് രാജ്ഞി സർ ഹംഫ്രിഗിൽബർട്ട് എന്ന പരിചയസമ്പന്നനായ യോദ്ധാവിന് "ഒരു ക്രിസ്ത്യൻ രാജാവിൻേറയും അധീനത്തിലല്ലാതെ വിദൂരസ്ഥങ്ങളും അവിശ്വാസികളുടേതുമായ എല്ലാ ഭൂവിഭാഗങ്ങളേയും അധിവസിക്കുന്നതിനും കൈയടക്കുന്നതിനും" അധികാരപത്രം കൊടുത്തു. ഗിൽബെർട്ട് ന്യൂഫൗണ്ട്ലൻഡിലേക്ക് ഒരു ജൈത്രയാത്ര നയിച്ചെങ്കിലും അതു് തണുത്ത കാലാവസ്ഥമൂലം പരാജയപ്പെട്ടു. മടങ്ങുംവഴി അയാൾ കടലിൽ കഥാവശേഷനായി.

ആറുകൊല്ലം കഴിഞ്ഞു് എലിസബത്ത്, വടക്ക സെൻറ് ലോറൻസ് നദിക്കും തെക്ക് ഫ്ളോറിഡായ്ക്കും ഇടയ്ക്കുകിടക്കുന്ന തീരപ്രദേശം ഇംഗ്ലീഷ് അധിനിവേശത്തിന് കല്പിച്ചുകൊടുക്കുകയും അതിനു വെർജീനിയാ എന്ന പേരിടുകയും ചെയ്തു. നവലോകത്തിൻെറ വടക്കേ അററ്ലാൻറിക് സമുദ്രപ്രാന്തം മിക്കവാറും മുഴുവനും ഇതിലുൾപ്പെട്ടിരുന്നു. ഈ വളപ്പിലെവിടെയെങ്കിലും ഒരു കുടിയുറപ്പിക്കുന്ന കാര്യം രാജ്ഞി തന്റെ വത്സലസേവകനായ സർ വാൾട്ടർറാലിയെ ഭരമേല്പിച്ചു.

1585നും 1587നുമിടയ്ക്കു് ഉത്തരകരോലിനാത്തീരത്തുനിന്ന് ഒട്ടകലെക്കിടക്കുന്ന റോനോക്ക് ദ്വീപിലേക്കു പല ജൈത്രസംഘങ്ങളുമയയ്ക്കപ്പെട്ടു. അവയിലാദ്യത്തേതു് ഇന്ത്യാക്കാരുടെ പകയും പൊതുവേ ജീവിതസാഹചര്യങ്ങളും ദുസ്സഹമാകയാൽ പിൻവാങ്ങി; അതിലും കഷ്ടതരമെന്നു പറയട്ടെ, അത്യാവശ്യമായ ഭക്ഷ്യാദിസംഭാരങ്ങൾ വന്നുചേർന്നില്ല. ഒടുവിലത്തെ കൂട്ടരുടെ അവസാനം അജ്ഞാതമാണ്, മിക്കവാറും ആത്യന്തിതമായിരിക്കണം. കുടിയേററക്കാരെല്ലാംതന്നെ, ഇംഗ്ലീഷ് ദമ്പതികൾക്ക് അമേരിക്കയിൽ പിറന്ന പ്രഥമസന്താനമായ വെർജീനിയാ ഡെയർ

ഉൾപ്പെടെ കേവലം അപ്രത്യക്ഷരായി, പിന്നെയാരും അവരെപ്പററി കേട്ടിട്ടില്ല.

എന്നാൽ ഈ വക വിഘ്നങ്ങൾ ഇംഗ്ലീഷുകാരെ മനം മടുപ്പിക്കുവാൻ പോന്നവയായിരുന്നില്ല. അത്രയ്ക്ക വീർത്തുപൊട്ടുന്നൊരുന്മേഷം— സ്പാനിഷ് അർമേഡാ തകർത്തു നേടിയ വിജയത്താൽ വിജൃംഭിതമായി, എലിസബത്ത് രാജ്ഞിയുടെ സൂത്രധാരത്വത്താൽ ലഹരി കൂടിയിരുന്നൊരുന്മേഷം — അവരിൽ കളിയാടിയിരുന്നു. ഈ നവോന്മേഷം ഇംഗ്ലീഷ് ജനതയുടെ പുതിയ ആദർശങ്ങളിലൊക്കെ നിഴലിച്ചു കാണാമായിരുന്നു. നൂതനമായി രൂപപ്പെട്ട പ്രോട്ടസ്റ്റൻറും പ്യൂരിട്ടനുമായ വിവിധ മതമണ്ഡലങ്ങളിലും ഈ ഉന്മേഷം പ്രതിഫലിച്ചു; അവിടെയെല്ലാം വ്യവസ്ഥാപിതമായ ദേശീയമതത്തിൽനിന്നും ഭിന്നിക്കുന്നതിനു്, സ്വന്തം ആരാധനാസമ്പ്രദായം സ്ഥാപിക്കുന്നതിനുപോലും, വ്യക്തികൾ ധൈര്യപ്പെട്ടു. ഉത്തരവാദിത്തക്കാരനായ വ്യാപാരിയുടെ ഐശ്വര്യോൽകർഷത്തിലും ഈ ഉന്മേഷം നിഴലിച്ചിരുന്നു; അയാൾ സ്വന്തം ഇടപാടുകൾ മുമ്പോട്ടു കൊണ്ടുപോകുവാൻ ആവശ്യമായ പണമുണ്ടാക്കുക മാത്രമല്ല വിദേശങ്ങളിൽ നിക്ഷേപിക്കുവാൻ ഒരു ചെറിയ തുക മിച്ചമാക്കയും ചെയ്തിരുന്നു.

അമേരിക്കയിലെ അധിനിവേശത്തെ പ്രോത്സാഹിപ്പിക്കുവാൻവേണ്ടി ഇംഗ്ലീഷ് വ്യാപാരികൾ അന്നു് കമ്പനികൾ സംഘടിപ്പിച്ചു. കുടിയേറാൻ മനസ്സുള്ള ആളുകളെ ശേഖരിക്കുന്നതിനു് ഒരു പ്രയാസവുമില്ലായിരുന്നു. കാരണം, ഇംഗ്ലണ്ടിൽ നിശിതമായ ചില സാമ്പത്തികപ്പൊരുത്തപ്പെടുത്തലുകൾ നടന്നുകൊണ്ടിരുന്ന കാലമായിരുന്നു. ജോലിയില്ലാത്ത തൊഴിലാളികളുടെ സംഖ്യ വർദ്ധിച്ചുവന്നു. പഴയ ഫ്യൂഡൽസമ്പ്രദായം തകർന്നതിന്റെ ഫലമായി അനേകം കൃഷിക്കാർക്ക്

ജോലി നഷ്ടപ്പെട്ടു. അവക്ക് പുതിയ ജീവിതമാരംഭി ക്കുന്നതിനും സ്വന്തം വീടുണ്ടാക്കുന്നതിനും അവസരം നല്കുന്ന സ്ഥലം എന്ന നിലയ്ക്കു് നവലോകം അവരെ മാടിവിളിച്ചു. വ്യവസ്ഥാപിതസഭയുമായി പിണക്ക ത്തിലായിരുന്ന മററു ചിലർ വടക്കെ അമേരിക്കയിലെ വനാന്തരത്തെ ആരാധനാസ്വാതന്ത്ര്യത്തിനുള്ള രക്ഷാ സങ്കേതമായി വീക്ഷിച്ചു.

1606 ൽ ജയിംസ് ഒന്നാമൻ ലണ്ടൻ കമ്പനി ക്കും പ്ളിമത്ത് കമ്പനിക്കും ചില നിർദ്ദിഷ്ടപ്രദേശ ങ്ങളിൽ കോളനി സ്ഥാപിക്കുന്നതിനും അവയുമായി വ്യാപാരം ചെയ്തു ലാഭമുണ്ടാക്കുന്നതിനും വേണ്ട അവ കാശപത്രം നല്കി. ലണ്ടൻ കമ്പനിക്ക് കുടിപാർ പ്പിനവകാശപ്പെട്ടതു് 34,41 എന്നീ അക്ഷാംശങ്ങൾ ക്കിടയിലുള്ള അററ്ലാൻറിക് തീരപ്രദേശമായിരുന്നു: അതായതു് ഇപ്പോഴത്തെ ന്യൂയോക്ക് നഗരംതൊട്ടു് തെ ക്ക് ഉത്തരകരോലിനായിലെ ഫീയർ മുനമ്പുവരെ വ്യാ പിച്ചുകിടക്കുന്ന പ്രദേശം. പ്ളിമത്ത് കമ്പനിക്കു കി ട്ടിയതാകട്ടെ അക്ഷാംശങ്ങൾ 38 നും 45 നുമിടയ്ക്കു്, അപ്പർ ന്യൂ ഇംഗ്ലണ്ടും ന്യൂയോക്ക് സംസ്ഥാനവും മുതൽ തെക്കോട്ടു് പോട്ടോമാക്ക് നദിവരെ നീണ്ടുകിടക്കുന്ന പ്രദേശമായിരുന്നു. 38ഉം 41ഉം സമാന്തരങ്ങൾക്കിട യ്ക്കു് കിടക്കുന്ന സ്ഥലത്തു്, കോളനികൾ തമ്മിൽ നൂറു മൈലെങ്കിലും അകലം വേണമെന്ന വ്യവസ്ഥയിൽ, ഇരുകൂട്ടർക്കും ഒരുപോലെ സ്വാതന്ത്ര്യമനുവദിച്ചു. ഇപ്ര കാരം ചെയ്തതു് സ്ഥലത്തെക്കുറിച്ചുള്ള അവകാശത്തർ ക്കങ്ങൾ ഒഴിവാക്കാൻ വേണ്ടിയായിരുന്നു.

ക്യാബട്ടിൻെറ യാത്രകൾ ശൂന്യമാകാതെ വട ക്കേ അമേരിക്കാ മുഴുവനും തങ്ങൾക്കവകാശപ്പെട്ടതാ ണെന്ന വാദിച്ചു. സ്പാനിഷ്കാരുടെ എതിർപ്പുകൾ തട്ടി മാററിക്കൊണ്ടു് ലണ്ടൻകമ്പനി 1607 ൽ ക്യാപ്ററൻ

ക്രിസ്റ്റഫർ ന്യൂപോർട്ടിൻെറ നേതൃത്വത്തിൽ മൂന്നു ചെറിയ കപ്പലുകൾ വെർജീനിയായിലെ ചെസാപ്പീക്ക് ഉൾക്കടലിലേക്കയച്ചു. ജയിംസ് നദിയിൽ കൂടി മേല്പോട്ടു ചെന്നു് 120ഓളം കുടിയേററക്കാർ ചെറിയൊരു ഉപദ്വീപിലിറങ്ങി. ഈ സ്ഥലത്തിനു് അവർ രാജബഹുമാനാർത്ഥം ഉചിതമായ മതകർമ്മങ്ങളോടുകൂടി ജയിംസ്ടൗൺ എന്നു നാമകരണം ചെയ്തു. മേയ്മാസത്തിലെ ആ ദിവസം ചരിത്രം സൃഷ്ടിക്കപ്പെട്ടു; ഇതായിരുന്നു ഐക്യനാടുകളിലെ ആദ്യത്തെ ഇംഗ്ലീഷ്കോളനി.

ഈ കൊച്ചു പുറംതുറയ്ക്കു് ആരംഭത്തിൽതന്നെ വിഷമതകൾ അനുഭവപ്പെട്ടു. ഇന്ത്യാക്കാരും ചുററുപാടുമുള്ള ചതുപ്പുനിലങ്ങളിലെ ഭീകരമായ മലമ്പനിയും കൂടി അനേകം പേരുടെ ജീവനപഹരിച്ചു. കൂടാതെ ആദ്യമാദ്യം അവരുടെ ശ്രദ്ധ ധാന്യം കൃഷിചെയ്യുന്നതിനോ വീടു പണിയുന്നതിനോ ആയിരുന്നില്ല. സ്വർണ്ണം തേടിപ്പോകുന്നതിനും നദികൾ തോറും ഏഷ്യയിലേയ്ക്കുള്ള ഇതിഹാസപ്രസിദ്ധമായ പ്രവേശനമാർഗ്ഗമന്വേഷിക്കുന്നതിനുമായിരുന്നു അവർക്കു തിടുക്കം. ആദ്യത്തെ ആറുമാസംകൊണ്ടു് സുമാർ മുക്കാൽ ഭാഗം ആളുകളും മരിച്ചു. വൈതനികഭടനും, ഭൂമിശാസ്ത്രകാരനും, ലേഖകനുമായ ക്യാപ്ററൻ ജോൺസ്മിത്തിൻെറ മിടുക്കും അമാനുഷികമായ പരിശ്രമം കോളനിയെ ഛിന്നഭിന്നമാകാതെ കാത്തു. നിരാഹാരരായ കുടിപാർപ്പുകാർക്കു് ധാന്യം കൊടുക്കത്തക്കവണ്ണം ഇന്ത്യാക്കാരെ അയാൾ നല്ലവാക്കു പറഞ്ഞു് വശത്താക്കി. അയാളുടെ ബുദ്ധിപൂർവ്വമായ ഉപദേശം ക്ഷീണിച്ചു നിരാശരായവരെ ജീവധാരണത്തിനുവേണ്ടി കൂടുതൽ യത്നിക്കുവാൻ പ്രോത്സാഹിപ്പിച്ചു. ജോൺ റോൾഫും പ്രശംസയ്ക്കർഹനാണു്: അയാളത്രെ പുക

യിലയുടെ വാണിജ്യസാദ്ധ്യതകൾ കണ്ടുപിടിച്ചതു്. സ്വദേശത്തു പെട്ടെന്നു പ്രചാരിക്കയും കോളനിയെ സാമ്പത്തികമായി സ്വന്തം കാലിൽ നില്ക്കാൻ സഹായിക്കയും ചെയ്ത ഒരു ഉൽപ്പന്നമായിരുന്നു പുകയില. റോൾഫിൻെറ വിവാഹം-ഇന്ത്യാക്കാരുടെ തലവനായ പൗഹററൻെറ മകൾ പൊക്കഹൊന്താസുമായുള്ള വിവാഹം – അനേകം കൊല്ലത്തേയ്ക്കു നാട്ടുകാരുമായി സമാധാനം പുലർത്തി. ഇതേവരെ പ്രസിദ്ധമായിട്ടുള്ള വിചിത്രപ്രേമകഥകളിലൊന്നായിട്ടാണു് ഇതു പരിഗണിക്കപ്പെട്ടുപോരുന്നതു്. ആ ഇന്ത്യൻ രാജകുമാരിയാകട്ടെ ഭർത്താവിനെ ലണ്ടനിലേക്കനുഗമിച്ചു് രാജസഭയുടെ കണ്ണിലുണ്ണിയായിത്തീർന്നു് വീട്ടിൽനിന്നു ബഹുദൂരസ്ഥമായ ഇംഗ്ലീഷ് തലസ്ഥാനത്തുവച്ചുതന്നെ പരലോകം പ്രാപിച്ചു.

ജയിംസ്ടൗൺ വീടും കോട്ടയും പണിയുന്നതിനും അങ്ങനെ പിടിച്ചു നില്ക്കുന്നതിനുംകൂടി – സാഹസപ്പെട്ടുകൊണ്ടിരിക്കവേ കൂടുതൽ സംഖ്യാബലവും കൂലിക്കാരും ആവശ്യമായിത്തീർന്നു. 1619 ൽ ഒരു കപ്പൽ നിറയെ നീഗ്രോ അടിമകളെ കോളനിയിൽ കൊണ്ടുവന്നു. ഇങ്ങനെ അന്നു തുടങ്ങിയ ഈ ഏർപ്പാടിനാണു് പിന്നീടു് ആഭ്യന്തരസമരകാലത്തു് അമേരിക്കയെ രണ്ടു ചേരികളായി വിഭജിക്കാനും, അതേ, അമേരിക്കൻ ജനത ഇന്നും മല്ലടിച്ചുകൊണ്ടിരിക്കുന്ന വിവിധ തക്കവിഷയങ്ങളടങ്ങിയ ഒരു പ്രശ്നമായിത്തീരാനും സംഗതിയായതു്.

1625 ആയപ്പോഴേക്കും 1000 ൽ പരം കുടിയേററക്കാർ വെർജീനിയായിൽ വസിക്കുന്നുണ്ടായിരുന്നു. പുതിയ ഗ്രാമങ്ങൾ സ്ഥാപിക്കുന്നതിനു് സംഭാരങ്ങളും കൂടുതൽ കുടിപാർപ്പുകാരും ഒന്നിനു പുറകെ ഒന്നായി വന്നു നിറഞ്ഞു. ഇന്ത്യാക്കാരാകട്ടെ ആക്രമണകാരികളെ

തുരത്തുവാൻ അവസാനശ്രമമായി 1622 ൽ ഓക്കാപ്പുറത്തു് ഒന്നാക്രമിച്ചുനോക്കി. എന്നാൽ ഈ ആലോചനയെക്കുറിച്ച് അവരിലൊരാൾ, ക്രിസ്തുമതത്തിൽ ചേർന്ന ചക്കോ, ഇംഗ്ലീഷുകാർക്കു് യഥാസമയം അറിവു കൊടുത്തിരുന്നു. സംപൂർണ്ണമായ അത്യാഹിതം ഒഴിവാക്കപ്പെട്ടു; അന്നുമുതൽ കുടിപാർപ്പുകാർക്കു് അയൽവർഗ്ഗങ്ങളുടെമേൽ പ്രാബല്യവും സിദ്ധിച്ചു.

ഇതിനിടെ വടക്കൻ പ്രദേശങ്ങളിൽ പ്രധാനപ്പെട്ട ഒട്ടുവളരെ സംഭവങ്ങൾ നടന്നുകൊണ്ടിരുന്നു. പ്ളിമത്ത് കമ്പനി മെയ്നിൽ ഒരു കോളനി സ്ഥാപിച്ചതു പരാജയപ്പെട്ടു. ഹെൻറി ഹഡ്സൻ, ഡച്ച് സേവനത്തിലിരുന്ന ഒരു ഇംഗ്ലീഷ് നാവികൻ, ഹഡ്സൻനദി കണ്ടെത്തി ഹോളണ്ടിൻെറ പേരിൽ സ്വായത്തമാക്കി. പല രാജ്യങ്ങളുടേയും കപ്പലുകൾ ന്യൂ ഇംഗ്ലണ്ടിൻെറ തീരത്തുനിന്നകലെ, ചിലവ മീൻ പിടിച്ചും ചിലവ തോൽവ്യാപാരം ചെയ്തും, മററു ചിലവ പുതിയ സ്ഥലമന്വേഷിച്ചും ചുററിനടന്നു. മസാച്ചുസെററ്സിനെ ചുഴന്നുള്ള പ്രദേശം സുപരിചിതമായിത്തീർന്നു.

ഈ മസാച്ചുസെററ്സിന്റെ തീരത്തേക്കു് 1620-ാമാണ്ടു് മെയ്ഫ്ളവർ എന്ന കപ്പലിൽ നൂറു സ്ത്രീപുരുഷന്മാർ വന്നിറങ്ങി. അന്നുതുടങ്ങി ചരിത്രം അവരെ വെറും 'തീർത്ഥികർ' എന്ന പേരിലാണറിയുക. ഈ കുടിയേററക്കാരുടെ കഥ എല്ലായിടത്തും ആളുകളുടെ ഭാവനയെ ആകർഷിച്ചിട്ടുണ്ടു്. അമേരിക്കയിലെ ദേശീയപ്പെരുനാളായ 'ഉപകാരസ്മരണദിനം' ക്ലേശത്തിൻേറയും പ്രയത്നത്തിൻേറയുമായ ആദ്യവർഷത്തിൻെറ അവസാനം വനാന്തരത്തിൽ വച്ചു് അവർ നടത്തിയ നന്ദിപ്രകടനോത്സവത്തിൻെറ സ്മാരകമായിക്കൊണ്ടാടുന്നതാണു്.

തീർത്ഥികർ മസാച്ചുസെററ്സിൽ എത്തിയതു്

യാത്രക്കാരായിട്ടാണെന്നു വേണം വിചാരിക്കുവാൻ. ജെയിംസ്ടൗണിനടുത്തു് പാർപ്പുറപ്പിക്കണമെന്നായിരുന്നു അവരുടെ ആദ്യത്തെ ലക്ഷ്യം. പക്ഷേ കൊടുങ്കാററുമൂലം, അഥവാ സ്വന്തം ആലോചനകളിൽതന്നെ വന്ന മാററം മൂലം, അവർ വഴിവിട്ടു് കുറെയേറെ വടക്കോട്ടുപോകുകയും ഒരു ഹിമഗ്രസ്തമായ നവമ്പറിൽ കോഡ് എന്ന മുനമ്പത്തു് ഇറങ്ങുകയും ചെയ്തു. തെക്കൊരു സ്ഥലത്തിറങ്ങാൻ കല്പന കിട്ടിയിരുന്ന ഈ നിർഭീക സംഘം കരയ്ക്കു കടക്കുവാനുള്ള യാതൊരുവിധമായ അനുവാദവും കൂടാതെ മേയ്ഫ്ളവർ കോംപേക്ട് എന്നറിയപ്പെടുന്ന ഒരു സ്വയംഭരണഘടന എഴുതിയുണ്ടാക്കി; വൻകരയിൽ പ്ളിമത്ത് എന്ന സ്ഥലത്തു് ഒരു ചെറിയഗ്രാമം അതിർ തിരിച്ചെടുത്തു. ഇതേവരെയനുഭവിച്ച അനേകം കഷ്ടതകൾ പോകട്ടെ, അവരുടെ യഥാർത്ഥചരിതം ആരംഭിച്ചതേയുള്ളു.

ഈ സംഘത്തിൽ പല തരക്കാരുണ്ടായിരുന്നു. ദേശീയമായ ഇംഗ്ളീഷ് പ്രൊട്ടസ്റ്റന്റ് എപ്പിസ്കോപ്പൽ സഭയിൽ അപ്പോഴും നിലവിലിരുന്ന കത്തോലിക്കാമതത്തിന്റെ അനേകം അവശിഷ്ടങ്ങളോടു പ്രതിഷേധിക്കയാൽ പന്ത്രണ്ടുകൊല്ലം മുമ്പ് ഇംഗ്ലണ്ടിൽനിന്നു ഹോളണ്ടിലേക്ക് ഓടിക്കപ്പെട്ട സെപ്പറേററിസ്ററുകൾ എന്ന മതവിയുക്തന്മാരായിരുന്നു ഒരു ഭാഗം. വില്യം ബ്രാഡ്ഫെഡും കെയിംബ്രിഡ്ജിൽ പഠിച്ചിട്ടുള്ള വില്യം ബ്രൂസ്റ്ററും ഉൾപ്പെടെ ഭേദപ്പെട്ട കുടുംബത്തിൽ പിറന്നവരും പണ്ഡിതരുമായ അനേകംപേർ അവരുടെ കൂട്ടത്തിലുണ്ടായിരുന്നു.

ഹോളണ്ടിൽനിന്നു് നവീനലോകത്തേക്കു കുടിയേറിപ്പാർക്കുവാൻ ആഗ്രഹിച്ചുകൊണ്ടു് തങ്ങളുടെ ഉദ്യമത്തിനാവശ്യമായ പണം ഇംഗ്ലണ്ടിലെ ഏതാനും കച്ചവടക്കാരെക്കൊണ്ടു് മുടക്കിക്കുവാൻ സെപ്പറേററിസ്ററു

കഠംക്കു സാധിച്ചു. പകരം കോളനിക്കാർ ഇംഗ്ലണ്ടിലേക്കയയ്ക്കുന്ന കയററുമതിയിൽ ഏററിയക്രമം നികുതിഭാഗം അവർക്ക് നല്കാമെന്ന വാഗ്ദാനം ചെയ്തു. കൂടുതൽ ജീവിത സൗകര്യങ്ങൾക്കുവേണ്ടി നവീനലോകത്തിനു കപ്പലിലേറാനുള്ള അവസരം സ്വാഗതം ചെയ്തിരുന്ന ഏതാനും സാധാരണക്കാരെ ലണ്ടൻേറയും മററു പട്ടണങ്ങളുടേയും തെരുവുകളിൽനിന്ന സംഭരിച്ച് യാത്രക്കാരുടെ സംഖ്യയിൽവന്ന പോരായ്മയും നികത്തി. വീപ്പപ്പണിക്കാരനായ ജോൺ ആൽഡൻ അവരുടെ തരമറിയാൻ പററിയൊരുദാഹരണമാണ്. അയാൾ യാത്രക്കൂലി അടയ്ക്കുന്നതിന് ഏതാനം കൊല്ലത്തേയ്ക്ക് ക്രീതദാസനായി ഉടമ്പടിപ്പണി ഏറെറടുക്കയാണുണ്ടായത്.

പദവിയിലും സ്വഭാവത്തിലും വ്യത്യസ്തരായ ഈ ആളുകൾ പൊതുലക്ഷ്യത്താൽ ബന്ധിക്കപ്പെട്ട് എങ്ങനെ പരസ്പരം നിരപ്പായിക്കഴിഞ്ഞുകൂടി എന്ന സംഗതി ജനാധിപത്യത്തിൻേറയും അമേരിക്കൻ ആദർശത്തിൻേറയും ഒരു പാഠമാണ്. ജാതികൊണ്ടും വിദ്യാഭ്യാസം കൊണ്ടുമുള്ള വ്യത്യാസങ്ങൾ വിസ്മരിക്കേണ്ടിയിരുന്നു. ഒരു വനാന്തരത്തിൽ—ഇന്ത്യാക്കാർ കുടിപാർപ്പുകാരെ ഭയപ്പെടുത്തിക്കൊണ്ടിരുന്ന, സംഭ്രമജനകമാംവണ്ണം ഭക്ഷ്യക്ഷാമമുണ്ടായിരുന്ന, ഏററവും വലിയ സമത്വസ്ഥാപകനായ മൃത്യു കുടിൽതോറും ഇരയ്ക്കുപുറകേ ഇര വിഴുങ്ങി ഞെളിഞ്ഞു നടന്നിരുന്ന ഒരു വനാന്തരത്തിൽ—കലീനതയല്ല കുശലതയായിരുന്നു കാര്യം.

ആദ്യത്തെ ആ മരവിപ്പിക്കുന്ന മഞ്ഞുകാലത്ത് കുടിപാർപ്പുകാരിൽ പകുതിയിലധികവും പനിപിടിച്ചു മരിച്ചു. എങ്കിലും വസന്തം വന്നപ്പോൾ അനുകൂലരായ ഇന്ത്യാക്കാർ ശേഷിച്ചവരെ ധാന്യം കൃഷിചെയ്യാനും പ്രകൃതിയോടു പോരാടി മുമ്പോട്ടു പോകാനും പഠിപ്പി

ച്ചു. സുല്ത്താൻ കൂടുതൽ ചൂടോടെ പ്രകാശിച്ച് തീൎത്ഥികക്ക് നവോന്മേഷം നല്കി; അവരുടെ ഗുരുതരമായ വിഷമഘട്ടം കടന്നുപോയി.

മസാച്ചുസെററ്സ് തീരത്തെ ദുൎബലമായ ഈ ചവിട്ടുപടി അടുത്ത ഏതാനും വൎഷങ്ങൾകൊണ്ട് അവർ ബലമായുറപ്പിച്ചു. മതവിക്ഷോഭങ്ങൾ ഇംഗ്ലണ്ടിനെ വീണ്ടും പീഡിപ്പിച്ചു;സെപ്പറേററിസ്ററുകളെപ്പോലെ പ്യൂരിട്ടന്മാരും കത്തോലിക്കാച്ഛവയുള്ള വ്യവസ്ഥാപിതസഭയെ എതിൎത്തു. ഒന്നുകിൽ ദേശീയമതത്തെ അനുകൂലിക്കണം, അല്ലെങ്കിൽ നാടുവിട്ടുകൊള്ളണം എന്നു ഗവമ്മെണ്ട് അവരെ താക്കീതു ചെയ്തു. കുപിതനായ ആൎച്ച്ബിഷപ്പ് ലാഡ് മത്സരികളെ നാട്ടിൽനിന്നു തുരത്തി.

അതിനാൽ അക്കൂട്ടർ ധാരാളമായി വടക്കേ അററ്ലാൻറിക്ക് തീരത്തു പല സ്ഥലങ്ങളിലും കുടിയേറിപ്പാൎക്കുവാൻ രാജാവിൽനിന്നു കല്പന വാങ്ങി അക്കരെ കടന്നു. അങ്ങനെ, ഒന്നാം ചാൾസ്‌രാജാവ് ഒരു സംഘം പ്യൂരിട്ടന്മാരെ ബോസ്റ്റൻ ചുററുമുള്ള പ്രദേശത്തേക്ക് അയയ്ക്കുന്നതിന് മസാച്ചുസെററ്സ് ബേയ് കമ്പനിയെ അധികാരപ്പെടുത്തി. ഇവിടെ പ്യൂരിട്ടന്മാൎക്ക് ഇംഗ്ലീഷ്കൊടിക്കീഴിൽ സ്വയംഭരണാവും അനുവദിച്ചു. 1628ൽ ജോൺ എൻഡിക്കട്ട് മുന്നോടിസംഘത്തെ നയിക്കയും രണ്ടുകൊല്ലം കഴിഞ്ഞു് ജോൺ വിൻത്രോപ്പ് (ഇദ്ദേഹമാണു ഗവൎണരായതു്) രണ്ടായിരത്തോളം വരുന്ന പ്രധാന വിഭാഗവുമായി പിന്തുടരുകയും ചെയ്തു.

തെക്കൻ തീരപ്രദേശങ്ങളിലും ഒട്ടും കുറവായിരുന്നില്ല കുടിയേററക്കാരുടെ പ്രവാഹം. 1634ൽ പ്രോട്ടസ്റ്റൻറ് ഭരണകൂടത്തിൽ പീഡിപ്പിക്കപ്പെട്ട ഇംഗ്ലീഷ് കത്തോലിക്കർ ലോൎഡ് ബാൾട്ടിമൂറിൻെറ നേതൃത്വ

ത്തിൽ മേരിലാൻഡിൽ കുടിയേറി. വില്യംപെൻ നയിച്ച ക്വേക്കർമാർ 1682 ൽ പെൻസിൽവേനിയായിൽ താമസമായി. ഈ പുതിയ കോളനികളിൽനിന്നെല്ലാം കുടിപാർപ്പുകാർ അയൽപ്രദേശങ്ങളിലേക്കു തള്ളിക്കയറി. അങ്ങനെ 1700 ആയപ്പോഴേക്കും മിക്കവാറും വിടവുതീർന്നു വ്യാപിച്ച ഒരു സംഘം ഇംഗ്ലീഷുകാർ മസാച്ചുസെററ്സ് തുടങ്ങി കരോലിനാ വരെയുള്ള അററ്ലാൻറിക് തീരത്തെ അധിനിവേശിച്ചു കഴിഞ്ഞു.

ഇതിനിടയ്ക്കു് ഹെൻറി ഹഡ്സൻെറ അവകാശംവച്ചുകൊണ്ടു് ഡച്ചുകാരും വന്നുചേരുകയും ഇപ്പോഴത്തെ ന്യൂയോക്ക് ആയ ന്യൂ ആമ്സ്റ്റർഡാമിൽ ഒരു കോളനി സ്ഥാപിക്കയും ചെയ്തു. സ്വീഡിഷ്കാർ ന്യൂജർസിയുടേയും ഡിലേവെയറിന്റെയും ഭാഗങ്ങൾ കൈവശപ്പെടുത്തി. എന്നാൽ വെടിപ്പിനും ക്രമത്തിനും സുപ്രസിദ്ധരായ ഇംഗ്ലീഷ്കാർ ഒടുവിൽ അവരെ കീഴടക്കുകയും തങ്ങളുടെ പതിമൂന്നു കോളനികളും വിടവില്ലാതെ ഒററപ്പരപ്പിലുറപ്പിക്കയും ചെയ്തു.

ഫ്രാൻസിനും തിരക്കായിരുന്നു നവീനലോകത്തിൽ. 1608ാമാണ്ടു് ചാംപ്ലെയിൻ ക്യാനഡായിൽ ക്വെബക്ക് എന്ന പട്ടണം സ്ഥാപിച്ചു. ഇവിടെനിന്നും മതവ്യഗ്രരായ മിഷനറികൾ മിസിസിപ്പിയിൽക്കൂടി താഴോട്ടു ചെന്നു് മദ്ധ്യപശ്ചിമപ്രദേശങ്ങളിൽ പര്യടനം നടത്തി. ഇന്ത്യാക്കാർക്കു വേണ്ടി അവർ പ്രാർത്ഥനകളും ജപമാലകളും കൊണ്ടുചെന്നു; ഫ്രഞ്ചുരാജാവിനു് വമ്പിച്ചൊരു ഭൂവിഭാഗത്തിൻെറ ഉടമ അടക്കിക്കൊടുക്കയും ചെയ്തു. എന്നാൽ ഫ്രഞ്ചുകാർ കുടിപാർപ്പിനല്ല, തുകൽ ശേഖരിക്കുന്നതിനും കച്ചവടത്തിനുമാണു ശ്രമിച്ചതു്; അവരുടെ സംഖ്യയും കുറവായിരുന്നു; ക്യാനഡായിലും മിസിസിപ്പിത്തടത്തിലും അവർ കെട്ടിപ്പൊ

ക്കിയ സാമ്രാജ്യത്തിന്റെ ചട്ടക്കൂട്ട് വെള്ളക്കാരുടെ കാര്യമായ കുടിപാർപ്പിനെക്കാൾ ഇന്ത്യൻ വർഗ്ഗവുമായുള്ള വാണിജ്യബന്ധങ്ങളേയും രഞ്ജിപ്പിനേയും ആശ്രയിച്ചാണിരുന്നത്.

17-ാംശതാബ്ദത്തിന്റെ ആദ്യഘട്ടത്തിൽ മദ്ധ്യാമേരിക്കയിലും തെക്കെഅമേരിക്കയിലും ബലമായ പിടിപാട്ട് സ്പാനിഷ്കാൎക്കായിരുന്നു. എന്നാൽ ഇപ്പോഴത്തെ ഐക്യനാടുകളിൽ അവർക്കു തുച്ഛം സ്വത്തുക്കളേയുണ്ടായിരുന്നുള്ളു — അതായത് ഫ്ലോറിഡാ, ടെക്സാസ്, ന്യൂ മെക്സിക്കോ, കാലിഫോർണിയൻ തീരം എന്നിവിടങ്ങളിലെ മിഷനറിസങ്കേതങ്ങൾ മാത്രം. ഏതായാലും ഒട്ടത്തിൽ സ്പാനിഷ്കാർ മുഖ്യപ്രതിയോഗികളായ ബ്രിട്ടന്റേയും ഫ്രാൻസിന്റേയും പിന്നോക്കം കിടന്നുപോയി.

ഇപ്പോഴത്തെ ഐക്യനാട്ടുകൾ പതിനേഴാം ശതാബ്ദത്തിൽ എങ്ങനെയിരുന്നെന്നോ? പ്രകൃതിരമണീയമായൊരു ഭൂപ്രദേശമായിരുന്നു. അണ്ണാക്കണ്ണന്മാൎക്ക് ആയിരക്കണക്കു കാതങ്ങൾ മരത്തിൽനിന്നു മരത്തിലേക്ക് നിലം തൊടാതെ ചാടിപ്പോകാനാവുന്നത്ര നിബിഡമായ വനങ്ങൾ നിറഞ്ഞിരുന്നു മിസിസിപ്പിക്കു കിഴക്കുള്ള ഭാഗം. അപ്പലേഷ്യൻ പർവതപാദം വരെ ക്രമേണ ഉയർന്നുപോകുന്ന വീതികുറഞ്ഞൊരു സമതലമായിരുന്നു അററ്ലാന്റിക് തീരപ്രാന്തം. അപ്പലേഷ്യൻ പൎവ്വതങ്ങൾക്കും റോക്കിപർവതങ്ങൾക്കുമിടയ്ക്കു് ആയിരത്തിൽ പരം മൈൽ പടിഞ്ഞാറോട്ട് മിസിസിപ്പിത്തടത്തിലെ വനങ്ങളും പുൽത്തകിടികളും കിടന്നിരുന്നു — ആൾപാർപ്പിനു പററിയ ഫലഭൂയിഷ്ഠതയോടെ. റോക്കിയുടെ ചരിവിൽ പസിഫിക്ക് തീരത്തോടു ചേൎന്ന് മനോഹരമായ തുറമുഖങ്ങളോടും ഉജ്ജ്വലമായ മഹാവനങ്ങളോടുംകൂടി മനുഷ്യക്കൊരു

നന്ദനോദ്യാനമായും നായാടിയും മീൻപിടിച്ചും നടന്നിരുന്ന ഇന്ത്യാക്കാരുടെ സ്നേഹസങ്കേതമായും വേറൊരുതുണ്ട് അത്ഭുതദേശം കിടന്നിരുന്നു.

ശ്രീമത്തായ ഈ ഭൂഖണ്ഡത്തിന്റെ ഉടമ തീർച്ചയാക്കുന്ന മത്സരത്തിനു കളമൊരുക്കപ്പെട്ടുകഴിഞ്ഞു.

## അദ്ധ്യായം 2
## കോളനിക്കാലങ്ങൾ

ഇംഗ്ലീഷ് കോളനികളുടെ ആദ്യകാലങ്ങളിൽ ജീവിതം അവശ്യം അപരിഷ്കൃതവും കർക്കശവുമായിരുന്നു; അതിന്റെ മുദ്ര ആളുകളുടെമേൽ പതിക്കുകയും ചെയ്തു. ന്യൂ ഇംഗ്ലണ്ടിനെ സംബന്ധിച്ച് ഇതു പ്രത്യേകിച്ചും പരമാർത്ഥമായിരുന്നു. അവിടുത്തെ പാറ നിറഞ്ഞ മണ്ണും ശൈത്യം നിറഞ്ഞ കാലാവസ്ഥയും കൃഷികൊണ്ടുള്ള ഉപജീവനം ദുഷ്കരമാക്കി. പ്രകൃതിശക്തികളോടെതിരിട്ട് ആളുകൾ കഠിനഹൃദയരും ഉപായജ്ഞരുമായിത്തീർന്നു. അമേരിക്കൻ ജീവിതത്തെ ഇപ്പോഴും സ്വാധീനപ്പെടുത്തിയിരിക്കുന്ന രൂക്ഷമായ പ്യൂരിട്ടൻ മനഃസ്ഥിതി(ശുദ്ധിനിഷ്ഠ) രൂപപ്പെട്ടുവരികയായിരുന്നു.

മസാച്ചുസെററ്സിലെ പ്യൂരിട്ടന്മാർ അമേരിക്കയിലേക്കു വന്നതോടുകൂടി മതപീഡനത്തിൽ നിന്നൊഴിഞ്ഞു മാറുകയായിരുന്നല്ലോ. അതിനാൽ അവർക്ക് സ്വന്തം സമ്പ്രദായത്തിൽ ദൈവത്തെ ആരാധിക്കുവാൻ സാധിച്ചു. എങ്കിലും അവരുടെ നേതാക്കൾ മതസ്വാതന്ത്ര്യത്തിൽ അല്പംപോലും വിശ്വസിക്കാതെ പ്യൂരിട്ടൻ വിശ്വാസപ്രമാണം കർശനമായി അനുസരിക്കപ്പെടണമെന്ന് നിർബന്ധിക്കുകയാണുണ്ടായത്. കൂടാതെ 1631 ൽ, വേണ്ടത്ര സ്ഥിരഭക്തിയുള്ള മതസഭാംഗങ്ങൾക്കു മാത്രമേ ഗവമ്മെണ്ടിൽ വോട്ടവകാശമുള്ളു എന്ന് ജനറൽ കോർട്ട് വിധിക്കുകയും ചെയ്തു.

ഇങ്ങനെ കുറെക്കാലം പുരാണലോകത്തിലെ മർദ്ദനഭര ണത്തിനിരയായവർ നവലോകത്തിലെ മർദ്ദകരും രാജ ദ്രോഹിഃവട്ടക്കാരുമായിത്തീർന്നു.

മതവിരോധികളെ ശിക്ഷിക്കുകയും ചിത്രവധം ചെയ്കയും ചെയ്യുന്ന പള്ളിസ്സക്കാരിൽ, പുരോഹിത ഭരണത്തിൽ, മസാച്ചുസെററ്സിലെ എല്ലാ കുടിപാർപ്പുകാരും വിശ്വസിച്ചിരുന്നില്ല. വ്യവസ്ഥാപിതാധി കാരത്തിൻെറ അതിരുകടന്ന വ്യാപിക്കലിനെ ചോദ്യം ചെയ്യുന്നതിനു തയ്യാറായിരുന്ന അഭിപ്രായ ധീരരായ സ്ത്രീപുരുഷന്മാർ നാടിൻെറ ആദികാലം മുതലിങ്ങോട്ടു് എന്നുമുണ്ടായിട്ടുണ്ടു്. അവരിൽ ഒന്നാമനായിരുന്നു റോജർ വില്യംസ്. അഭിജാതനും, സുശീലനും, പാതിരിയും, കേംബ്രിഡ്ജ് ബിരുദധാരിയും ആയ ഇദ്ദേഹം മതസഹിഷ്ണുതയിലും ദൈവസഭയും രാഷ്ട്രവും തമ്മിലുള്ള വിഭക്തതയിലും വിശ്വസിച്ചിരുന്നു.

അമേരിക്കൻമണ്ണു് വാസ്തവത്തിൽ ഇംഗ്ലീഷ്‌രാജാവിൻേറതല്ല ഇൻഡ്യാക്കാരുടേതാണെന്നും, അതിനാൽ അവരോടു കുറെക്കൂടെ നീതികാണിക്കണമെന്നും അഭിപ്രായപ്പെടുകയാൽ വില്യംസ് 1635 ൽ ഗവർമ്മെണ്ടിൻെറ അപ്രീതിക്കു പാത്രമായി. ജയിലിലടയ്ക്കപ്പെട്ട അദ്ദേഹം അവിടെ നിന്നു രക്ഷപ്പെട്ടു് വിശ്വസ്തരായ ഒരു സംഘം അനുയായികളോടുകൂടി റോഡ്ഐലണ്ടിൽ പ്രോവിഡൻസ് എന്ന സ്ഥലത്തെത്തി ഇൻഡ്യാക്കാരിൽ നിന്നു് കുറെ സ്ഥലം അക്രമിച്ചല്ല വില കൊടുത്തു് എടുത്തു. പുതിയ കോളനി നിരുപാധികം ആരാധനാസ്വാതന്ത്ര്യം അനുവദിച്ചു. യൂറപ്പിലെ നിരീശ്വരന്മാരെയും ക്വേയ്ക്കർമാരെയും കിടപ്പാടമില്ലാത്ത യഹൂദന്മാരെയും കുടിയുറപ്പിക്കാനും ജനകീയഭരണത്തിൽ പങ്കെടുക്കാനും സ്വാഗതം ചെയ്തു. വില്യംസ് തൻെറ പുരോഗമനവാദത്തിനെതിരായിരുന്നവരാൽ

പോലും അസൂയയോടെ പ്രശംസിക്കപ്പെട്ട് റോഡ് ഐലണ്ടിൽ വച്ച് എൺപതുകഴിഞ്ഞൊരുവയസ്സിൽ അന്തരിച്ചു.

മതപരമായ അഭിപ്രായവ്യത്യാസത്തിൽ മസാച്ചുസെററ്സ് വിട്ടുപോയ വേറെ രണ്ടുപേർ ആനിഹച്ചിൻസൺ, റവറണ്ട് തോമസ് ഹുക്കർ എന്നിവരായിരുന്നു. മിസ്സിസ് ഹച്ചിൻസൺ ഏതൊരു യുഗത്തിൻെറ ദൃഷ്ടിയിലും അപൂർവ്വ ഗുണസമ്പന്നയായ ഒരു മഹതിയായിരുന്നു. ഇംഗ്ലണ്ടിൽവച്ചു ജാതരായ പതിന്നാലു കുട്ടികളുടെ അമ്മയായിരുന്ന മിസ്സിസ് ഹച്ചിൻ സൺ നാല്പതുകഴിഞ്ഞ പ്രായത്തിൽ അമേരിക്കയിൽ വന്ന് ബുദ്ധിപരവും മതപരവുമായ കാര്യങ്ങളിൽ പ്രധാന നായികയായിത്തീർന്നു. എന്നാൽ അവളുടെ ജിജ്ഞാസുവായ ബുദ്ധി ആരാധകനായ വ്യക്തിയോടും ദൈവത്തോടുമുള്ള ബന്ധത്തിൽ പുരോഹിതൻെറ പ്രവൎത്തനത്തെ ചോദ്യം ചെയ്യുവാൻ പ്രേരിപ്പിച്ചു. ഇതു് 1635-ൽ സഭാധികാരികളുടെ കോപത്തെ ഉണൎത്തി. മിസ്സിസ് ഹച്ചിൻസൻെറ അനുയായികളിൽ ചിലർ ന്യൂ ഹാംപ്ഷയറിൽ പോയി ഒരു പുതിയ കോളനി സ്ഥാപിച്ചു. അവരും കുടുംബത്തിൻെറ ഒരു ഭാഗവും ന്യൂയോർക്കിൽ പെൽഹാം എന്ന സ്ഥലത്തേക്കു മാറി. ഇവിടെവച്ചു് 1643-ൽ ഇന്ത്യാക്കാർ അവരെ ക്രൂരത്തോടെ കൊന്നു.

1636-ൽ തോമസ് ഹുക്കർ ഒരു സംഘം പ്രാരംഭ പ്രവൎത്തകരെ കണക്ടിക്കട്ട് നദീതടത്തിൽക്കൂടി താഴോട്ടു നയിച്ചു് ഹർട്ട്ഫോഡ് എന്ന നഗരവും മററു പല നഗരങ്ങളും സ്ഥാപിച്ചു. കാലിക്കൂട്ടത്തെയുംകൊണ്ടു് കാൽനടയായിട്ടും, വണ്ടികളിലും ആയിരുന്നു ഈ കുടിയേററക്കാരുടെ യാത്ര. അതായതു് 200 കൊല്ലത്തിനുശേഷം അവരുടെ അനന്തരവർ വൻകര മുഴുവൻ താണ്ടിക്കടന്നു് പസഫിക്കിലെത്തിയതുപോലെ തന്നെ.

ഷ്ടക്കാരും അനുചരന്മാരും ഗവർമ്മെണ്ടിന്റെ മൗലിക പ്രമാണം അംഗീകരിച്ച് ജനങ്ങൾക്ക സ്വയംഭരണത്തിനുള്ള അവകാശം സമ്മതിച്ചുകൊടുത്തു. ദൈവസഭയുടെ പുറമേയുള്ളവരെയും വോട്ടുചെയ്യുവാനനുവദിച്ചു. രാജാധികാരത്തെപ്പററി ഒററപ്പരാമൎശവുമില്ലായിരുന്നു ആ പ്രമാണത്തിൽ.

മററു കോളനികളിൽ മതമത്സരങ്ങൾ ഇത്രമാത്രം ഉഗ്രമായിരുന്നില്ല. മേരിലൻഡ് ഒരു ഹ്രസ്വകാലവിഷമസന്ധി കടന്നുപോയി. അയൽപ്രദേശങ്ങളിൽനിന്നു വന്നുകയറിയ പ്രൊട്ടസ്റ്റന്റുകൾ കോളനിസ്ഥാപകന്മാരായ കത്തോലിക്കരെക്കാൾ എണ്ണത്തിലേറിവരികയാൽ ഒരു കത്തോലിക്കാമത്സരം ആസന്നമെന്നു തോന്നി. എന്നാൽ അസംബ്ലിയിൽ ബുദ്ധിമാന്മാരുടെ അഭിപ്രായംതന്നെ പ്രബലപ്പെട്ടു. 1649-ൽ എല്ലാ ക്രിസ്ത്യാനികൾക്കും ആരാധനാസ്വാതന്ത്ര്യം അനുവദിക്കുന്ന സഹിഷ്ണുതാനിയമം പാസ്സാക്കപ്പെട്ടു.

വാസ്തവത്തിൽ കോളനികൾക്ക് പുരപണിക്കും കൃഷിക്കും ആളുകൾ ആവശ്യമായിരുന്നതിനാൽ കാലക്രമത്തിൽ അവരുടെ മനസ്സ് എന്തെല്ലാം വിശ്വസിച്ചു എന്നതിനേക്കാൾ കരങ്ങൾക്ക് എന്തെല്ലാം കഴിയുമായിരുന്നു എന്നതിനായി പ്രാധാന്യം. മെത്രാൻവാഴ്ചയിലിരുന്ന വെർജീനിയായിൽ ഒരു കത്തോലിക്കനോ ലൂതറനോ ആവശ്യമായിരുന്നോ? ആയിരുന്നു, അയാളുടെ കരകൗശലംകൊണ്ട് നാടിന്റെ സ്ഥിതി അഭിവൃദ്ധിപ്പെടുത്തുമെങ്കിൽ. അങ്ങനെ പുതിയ ഭൂമിയിലാകമാനം മെയിൻമുതൽ തെക്കോട്ട് കരോലിനകളും ജോർജിയായുംവരെ, മതപരമായ വേലിക്കെട്ടുകൾ സാവധാനമെങ്കിലും ഇനി മുറുകാത്തവണ്ണം അയഞ്ഞു. ഇഹലോകത്തിലെ കാൎയ്യങ്ങൾ പലരുടേയും തീരുമാനത്തിൽ പരലോകകാൎയ്യങ്ങളോളം പ്രധാനമായിരുന്നു.

ഇങ്ങനെ അങ്ങിങ്ങു തുടരെ മതമർദ്ദനങ്ങളുണ്ടായിരുന്നിട്ടും, അമേരിക്കയ്ക്കു് നവലോകത്തിൽ ഒരഭയകേന്ദ്രമെന്ന പ്രസിദ്ധി സിദ്ധിച്ചു. വിരാമമില്ലാത്ത യുദ്ധം കൊണ്ടു് യൂറപ്പു് ഒരുപക്ഷേ അതിന്റെ ചരിത്രത്തിൽ ഇതിനുമുമ്പൊരിക്കലും ഇത്രയ്ക്കു ബദ്ധപ്പാടിലായിരുന്നിട്ടില്ല. 1618 മുതൽ 1697 വരെ യൂറപ്പിനെ വിറപ്പിച്ചുകൊണ്ടിരുന്ന മുപ്പതുവർഷസമരത്തിലോ, റെവലൂഷൻ സമരത്തിലോ പാലററിനെററ് സമരത്തിലോ നിർബ്ബന്ധസേവനത്തിന് അയയ്ക്കപ്പെടുന്നതിൽനിന്ന് ഒരു സ്വസ്ഥശരീരനും രക്ഷപ്പെടുക സാദ്ധ്യമല്ലായിരുന്നു. കത്തോലിക്കാരാജ്യങ്ങൾ അടുത്തുള്ള പ്രോട്ടസ്റ്റൻറു രാജ്യങ്ങളോടും പ്രോട്ടസ്റ്റൻറു രാജ്യങ്ങൾ തമ്മിൽത്തമ്മിലും യുദ്ധം ചെയ്തു.

കുടിയേററത്തിന്റെ ആദ്യശതാബ്ദത്തിൽ എല്ലാ ദേശത്തുനിന്നും എല്ലാ മതത്തിൽനിന്നും സഹസ്രങ്ങളെന്നകണക്കിനു് ആളുകൾ അമേരിക്കയിൽ വന്നെത്തിയതിന്റെ കാരണം കാണാൻ സഹായിക്കുന്ന സംഭവങ്ങളാണു മേൽ പ്രസ്താവിച്ചതു്. പുതിയ ലോകത്തിലെ താമസം വിഷമമായിരുന്നെങ്കിൽ പിന്നെ പഴയതിന്റെ കഥ ആലോചിക്കുക! പടപ്പാട്ടുകളിൽനിന്നു തല വലിച്ചെടുത്തു് 'ആശയുടെ നാട്ടിൽ' പാർപ്പുറപ്പിക്കുവാൻ യൂറോപ്യന്മാർക്കുള്ള ഹൃദയംഗമമായ അഭിലാഷം എന്നും പ്രകടമായിരുന്നു, ഇന്നു ഗണനീയമായി ശക്തിപ്പെട്ടിരിക്കയുമാണു്.

ന്യൂയോർക്കു് 1664-ൽ മൻഹാതൻ ദ്വീപിന്റെ താഴ്വാരത്തിലെ വർണ്ണശബളമായ ചെറിയൊരു ഡച്ചുനഗരമായിരുന്നു. ഏകദേശം 1500 ആളുകൾ നിവസിച്ചിരുന്ന ഈ നഗരം കൂർത്ത മേൽക്കൂരകളും, വാതയന്ത്രങ്ങളും, കലവറപ്പുരകളും ചേർന്ന് ഒരു ഡച്ചു ഗ്രാമംപോലിരുന്നു. ഡച്ചുകാരുടെ വാണിജ്യസങ്കേത

ങ്ങൾ ഹഡ്സൺനദിയിൽക്കൂടി മേൽപ്പോട്ട് 150 മൈലോളം ചെന്ന് ആൽബനി വരെയും ന്യൂ ജഴ്സിയുടെ മിക്ക ഭാഗങ്ങളിലേക്കും വ്യാപിച്ചുകിടന്നിരുന്നു. ഡച്ചുകാരുടെ ദുരന്തത്തെക്കുറിക്കുന്നൊരു ദിവസം ന്യൂയോർക്കിനടുത്ത് ഒരു ഇംഗ്ലീഷ് നാവികസേന വന്ന് നവീനലോകത്തിലെ ഡച്ചുസമ്പാദ്യങ്ങളെല്ലാം ഉടൻ വിട്ടുകൊടുക്കുവാനാവശ്യപ്പെട്ടു. ഇത്തരമൊരു സായുധശക്തിയുടെ മുമ്പിൽ നിസ്സഹായരായ ഡച്ചുകാർക്ക് സന്ധിപ്പെടേണ്ടിവന്നു. അങ്ങനെ ന്യൂ ഇംഗ്ലണ്ടിനെ തെക്കൻഭാഗവുമായി യോജിപ്പിക്കുന്ന അമേരിക്കയുടെ മദ്ധ്യതീരപ്രദേശം ഇംഗ്ലീഷ് കോളനിസ്സാമ്രാജ്യത്തിൻെറ ഭാഗമായിത്തീന്നു.

പടിപടിയായി സ്വതന്ത്രപ്പെട്ടുകൊണ്ടിരുന്ന ഇംഗ്ലീഷ് കോളനികളുടെ മേൽക്കോയ്മ വഹിച്ചുകൊണ്ടിരുന്നതു് പല ഇംഗ്ലീഷ് രാജപരമ്പരകളായിരുന്നു. സ്റവുവാർട്ട് പ്രൊട്ടസ്റ്റൻറ് രാജാക്കന്മാരായ ജയിംസ് ഒന്നാമനും ചാൾസ് ഒന്നാമനും ആയിരുന്നു ആദ്യം ഭരിച്ചിരുന്നവർ. പിന്നെ ഭരിച്ചതു് 1653-ൽ ഭയങ്കരമായ ആഭ്യന്തരയുദ്ധത്തിൽ അധികാരം പിടിച്ചെടുത്ത പ്യൂരിട്ടൻ ഏകാധിപതി ഒലിവർക്രോംവൽ ആണ്. 1658-ൽ അദ്ദേഹം മരിച്ച് രണ്ടുകൊല്ലം കഴിഞ്ഞപ്പോൾ സ്റവുവാർട്ട് വംശം വീണ്ടും അധികാരത്തിൽവന്നു. എങ്കിലും അവർ 1688ലെ പ്രശസ്തവിപ്ലവത്തിൽ എന്നെന്നേക്കുമായി നിഷ്കാസനംചെയ്യപ്പെട്ടു. പിന്നീട് ഓറഞ്ചിലെ വില്യവും മേരിയും ഇംഗ്ലീഷ് ജനതയ്ക്കു് കൂടുതൽ പ്രാതിനിധ്യമുള്ള ഗവൺമെണ്ട് അനുവദിക്കാമെന്ന് സമ്മതിച്ചതിനു ശേഷം രാജ്യഭാരം വഹിക്കാൻ ക്ഷണിക്കപ്പെട്ടു.

ഇപ്പറഞ്ഞ എല്ലാ ഇംഗ്ലീഷ്‌രാജാക്കന്മാരും അമേരിക്കയുടെ വദ്ധമാനമായ പ്രാധാന്യത്തെ മനസ്സിലാക്കി

യിരുന്നു. അവർ കോളനികാര്യങ്ങൾ തങ്ങളുടെ ശക്തമായ നിയന്ത്രണത്തിൽ വയ്ക്കുവാൻ ശ്രമിച്ചു. എങ്കിലും അക്കാലത്തെ സമാധാനരാഹിത്യവും ദൂരവും അവരുടെ നിയന്ത്രണത്തിന്റെ വ്യാപ്തി കുറച്ചുകളഞ്ഞു.

എങ്കിലും ഏതാനും കർശനമായ നടപടികൾ പ്രയോഗിക്കപ്പെട്ടു. രാജാവിൽനിന്ന് അവകാശപത്രം വാങ്ങിയ വ്യാപാരികളും കൊട്ടാരത്തിലെ സേവകന്മാരുമായിരുന്നു ആദ്യം കോളനികൾ ഭരിച്ചുപോന്നത്. ഈ അവകാശപത്രങ്ങൾ സാമാന്യേന വേണ്ടത്ര സ്വയംഭരണമനുവദിച്ചിരുന്നു. കുടിപാർപ്പുകാർ ആദായമുണ്ടാക്കുകയും ഇംഗ്ലീഷ് ചട്ടങ്ങളെ അനുസരിക്കുകയും രാജഭക്തന്മാരായിരിക്കുകയും ചെയ്യുന്നിടത്തോളംകാലം സ്വേച്ഛപോലെ കാര്യങ്ങൾ നടത്തുവാൻ ഉടമകൾ അവരെ അനുവദിച്ചു. എന്നാൽ കാലം പോയതോടുകൂടി മിക്ക കമ്പനികളുടെയും അവകാശപത്രങ്ങൾ റദ്ദാക്കപ്പെട്ടു. കോളനികളെ രാജാവു നേരിട്ടു ഭരിച്ചു. സ്വയംഭരണത്തിനു നല്ലൊരു പ്രഹരവും ഇംഗ്ലീഷ് സിംഹാസനത്തിൽനിന്നു കൂടുതൽ കർശനമായ നിയന്ത്രണവുമായിരുന്നു ഇതിന്റെ ഫലം.

അവസാനത്തെ സ്റ്റുവാർട്ട് രാജാവായ ജയിംസ് രണ്ടാമൻ 1686-ൽ ന്യൂ ഇംഗ്ലണ്ട്, ന്യൂയോർക്ക്, ന്യൂജഴ്സി എന്നിവയെ ഒരു രാജപ്രവിശ്യയായി സ്വമേധയാ സംയോജിപ്പിച്ചപ്പോൾ സ്ഥിതിഗതികൾ കോളനിക്കാർക്കു ദുസ്സഹമായിത്തീർന്നു. രാജഭണ്ഡാരത്തിന് ആവുന്നത്ര ധനം വസൂലാക്കുവാൻവേണ്ടി അദ്ദേഹം ഒരു നിശിത നിയമപാലകനായ സർ എഡ്മണ്ട് അന്ത്രോസിനെ ഗവർണ്ണറാക്കി അയച്ചു. അന്ത്രോസ് കോളനിക്കോടതികൾ പിരിച്ചുവിട്ടു; സ്വയം ന്യായാധിപതിയായി; പത്രപ്രവർത്തനത്തിനുമേൽ പരിശോ

ധികാരദണ്ഡം പ്രയോഗിച്ചു: ഭാരിച്ച നികുതി ചുമത്തി പൊതുവെ ജനങ്ങളുടെ ഇഷ്ടത്തെ ഒട്ടും വകവയ്ക്കാതെ ഭരിച്ചു.

ജയിംസ് നിഷ്കാസിതനായെന്ന വാൎത്ത അമേരിക്കയിലെത്തിയ ദിനം കോളനിക്ക് ആനന്ദവും അന്ത്രോസിനു് അമംഗളവും കുറിച്ചു. ഉടനടി പകവീട്ടുവാനായി മസാച്ചുസെററ്സിലെ ആളുകൾ തങ്ങളുടെ മട്ടകനെ പിടികൂടി തടങ്കലിലാക്കി പുതിയ രാജാവിനാൽ വിസ്തരിക്കപ്പെടുന്നതിനായി ഇംഗ്ലണ്ടിലേക്കു കപ്പൽകയററി. ന്യൂയോർക്കിൽ സ്വാതന്ത്ര്യപ്രേമികളായ പൗരന്മാർ അന്ത്രോസിന്റെ പ്രതിനിധിയായ ഫ്രാൻസിസ് നിക്കോൾസനെ സ്ഥാനഭ്രഷ്ടനാക്കി, തങ്ങളുടെ സ്വന്തം നേതാക്കളിലൊരാളായ ജേക്കബ് ലീസർ എന്ന ജൎമ്മൻകാരന്റെ നേതൃത്വത്തിൽ രണ്ടുകൊല്ലം കഴിച്ചുകൂട്ടി.

വെർജീനിയായുടെ പോക്കും രാജകീയ ഗവണ്ണർ സർ വില്യം ബർക്ക്ലിയുടെ ഭരണത്തിൽ ഒരു പ്രക്ഷുബ്ധ കാലഘട്ടത്തിൽകൂടിത്തന്നെയായിരുന്നു. കോളനിയുടെ ക്ഷേമത്തേക്കാൾ കൂടുതൽ ഇന്ത്യാക്കാരുമായുള്ള തുകൽക്കച്ചവടത്തിൽ തല്പരനായിരുന്ന ബർക്ക്ലി 1675-ൽ അതിൎത്തിപ്രദേശങ്ങളിലെ കുടികളെ വിഷമിപ്പിച്ചുകൊണ്ടിരുന്ന സസ്ക്വ്ഹാനോക്ക് വൎഗ്ഗത്തിനെതിരെ സൈന്യത്തെ അയയ്ക്കുവാൻ കൂട്ടാക്കിയില്ല. ഒരു യുവകർഷകനായ നഥാനിയൽ ബേക്കൺ ഏതാനും സന്നദ്ധഭടന്മാരെസ്സ്വരൂപിച്ചു് ആക്രമണകാരികളെ അമൎത്തിയപ്പോൾ ബർക്ക്ലി അയാളെ രാജദ്രോഹിയായി പ്രഖ്യാപിക്കയും അയാളെ കൊല്ലുന്നവൎക്കു് സമ്മാനം വാഗ്ദാനം ചെയ്കയും ചെയ്തു. അതിനെത്തുടൎന്നുണ്ടായ ആഭ്യന്തരയുദ്ധത്തിൽ ബേക്കന്റെ ആളുകൾ ഗവർണ്ണറെത്തുരത്തി. എങ്കിലും തന്റെ വിജയനിമിഷ

ത്തിൽ ബേക്കൺ പെട്ടെന്നൊരു പനിപിടിച്ചു മരിക്കു യും, നേതാവില്ലാത്ത അവ്യയായികൾ പകരം ബർക്ക് ലിയാൽ അമൎത്തപ്പെടുകയും ചെയ്തു. തുടൎന്ന് അത്യധി കം രക്തച്ചൊരിച്ചിൽ നടന്നു. കുററാരോപണത്തോടു കൂടി ബക്ക്‌ലി ഇംഗ്ലണ്ടിലേക്കു തിരികെ വിളിക്കപ്പെട്ടു.

എങ്കിലും കോളനിക്കാർ മാതൃഭൂമിയ്ക്കെതിരെ പ്രത്യക്ഷമായി പ്രക്ഷോഭണമിളക്കിവിടുവാൻ ഒരു കൊല്ലംകൂടിപ്പോകേണ്ടിവന്നു. ഒരു മഹാഭൂരിപക്ഷം ഇംഗ്ലണ്ടിനോടു ഭക്തിയുള്ളവരായിത്തന്നെ കഴിഞ്ഞു. ചെലവുചെയ്യാൻ കഴിവുണ്ടായിരുന്നവർ മക്കളെ ഓക്സ് ഫോർഡിലേക്കോ കേംബ്രിഡ്ജിലേക്കോ അയയ്ക്കുകയും സ്വയം മാതൃഭൂമി സന്ദർശിച്ചു കൊണ്ടിരിക്കുകയും ചെയ്തിരുന്നു.

ധനം വർദ്ധിച്ചു കുന്നുകൂടുകയായിരുന്നു അമേരി ക്കയിൽ. കൃഷിയായിരുന്നു പ്രധാനപ്പെട്ട ധനാഗമമാ ൎഗ്ഗം. തെക്കൻ പ്രദേശങ്ങളിൽ നിലം വെട്ടിത്തെളിച്ച് ഒന്നോ രണ്ടോ തലമുറ കഴിഞ്ഞപ്പോൾ തന്നെ പുക യിലയും നെല്ലും സമൃദ്ധമായി വിളഞ്ഞു് തോട്ടമുടമ കൾ സമ്പന്നരായി. തെക്കെ കോളനികളിലും, കുറെ യൊക്കെ മദ്ധ്യകോളനികളിലും വിശാലമായി ഒരേനി രപ്പിൽ പരന്നുകിടന്ന ഭൂപ്രദേശം വമ്പിച്ച തോട്ടങ്ങ ളുടെ സ്ഥാപനത്തിനനുകൂലമായിരുന്നു. ന്യൂ ഇംഗ്ലണ്ടിൽ കാൎയ്യങ്ങൾ വ്യത്യസ്തമായിരുന്നു; അവിടുത്തെ ഇടുങ്ങിയ താഴ്‌വരകളും കുന്നിൻപുറങ്ങളിലെ വീതികുറഞ്ഞ മണ്ണും വൻതോതിലുള്ള കൃഷിക്കനുകൂലമായിരുന്നില്ല.

ന്യൂ ഇംഗ്ലണ്ടുകാരെ സമ്പന്നരാക്കാൻ കൃഷിക്കു ക ഴിഞ്ഞില്ലെങ്കിലും ആ മിടുക്കന്മാർ ധനസമ്പാദനത്തിനു മററു മാർഗ്ഗം കണ്ടു—കച്ചവടം. കപ്പലുണ്ടാക്കുന്ന തിനോ കയററുമതി ചെയ്യുന്നതിനോ കൊള്ളാവുന്നവ

യായിട്ട് അവരുടെ ചുററും തടി കിടന്നിരുന്നു. കടലോരം കടന്നാൽ മത്സ്യത്തിൻെറ ബാഹുല്യം. ഉൾനാട്ടിലാണെങ്കിൽ വിലകുറഞ്ഞ ആഭരണമോ ഒരുകുപ്പി മദ്യമോ കൊടുത്ത് ചുവന്നവനിൽനിന്ന് വിലപിടിച്ച തോൽ വാങ്ങാം. കോളനികളിൽ പ്രകൃതിവിഭവങ്ങൾ സമൃദ്ധമായിരുന്നു. മിക്കവാറും ആദ്യം മുതൽ തന്നെ വ്യക്തമായിരുന്ന കാര്യമാണിത്. അതുകൊണ്ടാണ് ഇംഗ്ലീഷ് ഗവമ്മെണ്ട് ആദായമെടുക്കാനുള്ള കൂടുതൽ സൗകര്യത്തിനുവേണ്ടി അവയെ നേരിട്ട് രാജകീയശാസനത്തിൽ കൊണ്ടുവന്നത്.

പുതിയതും പുരോഗമിക്കാത്തതുമായ കോളനികളിൽ, കുടിപാർപ്പുകാർ സ്വാഭാവികമായി സംസ്കൃത സാധനങ്ങൾക്കുവേണ്ടി മാതൃഭൂമിയെ ആശ്രയിച്ചിരുന്നു. പുകയില, തടി, തുകൽ മുതലായ അസംസ്കൃതസാധനങ്ങളാണ് അവർ കൈമാററം ചെയ്തിരുന്നത്. മെർക്കൻെറൽ സിസ്റ്റം എന്നറിയപ്പെടുന്ന ഈ വ്യാപാരം ഇംഗ്ലണ്ടിനായിരുന്നു ആദായകരം. അതുതന്നെയാണ് കോളനികളിൽ പണം മുടക്കിയവരുടെ പ്രധാനലക്ഷ്യവും. കോളനിക്കാർക്ക് അവരുടെ ഉല്പന്നങ്ങൾക്കു കിട്ടുന്ന വില വാങ്ങുകയും സംസ്കൃതസാധനങ്ങൾക്ക് ഇംഗ്ലീഷ്കച്ചവടക്കാർ ചോദിക്കുന്ന വില കൊടുക്കുകയും ചെയ്യേണ്ടിയിരുന്നു. കോളനിക്കാർക്ക് മററു രാജ്യങ്ങളുമായുള്ള കച്ചവടവും സാധനനിർമ്മാണവും വിലക്കിക്കൊണ്ട്, മേൽക്കോയ്മയ്ക്കു കുത്തകാവകാശം ലഭിക്കണമെന്ന ഉദ്ദേശത്തോടുകൂടി ഉണ്ടാക്കപ്പെട്ടവയായിരുന്നു നിയമങ്ങൾ.

എന്നാൽ ഇംഗ്ലീഷ്കോളനികൾ അഭിവൃദ്ധിപ്പെടുന്നതിനും സ്വന്തം കാലിൽ നില്ക്കുന്നതിനും തുടങ്ങിയപ്പോൾ നവീനലോകത്തിലെ ചുണയും ചുറുചുറുപ്പ്

മുള്ള വ്യാപാരികൾ തങ്ങളുടെമേൽ ചുമത്തപ്പെട്ട നിയന്ത്രണങ്ങളാൽ ക്ഷുഭിതരായി. ചാൾസ് രണ്ടാമനാൽ ഉറപ്പിക്കപ്പെട്ട 1660-63 ലെ കടൽ വാണിജ്യ നിയമങ്ങൾ ന്യൂ ഇംഗ്ലണ്ടിനു പ്രത്യേകിച്ചും തിക്തകങ്ങളായി തോന്നി. എന്തെന്നാൽ ആ കോളനി സ്വന്തം വ്യവസായങ്ങൾ ആരംഭിക്കുന്നതിനും മാതൃഭൂമിയുമായി മത്സരിച്ചു കച്ചവടം ചെയ്യുന്നതിനും ആഗ്രഹിച്ചിരുന്നു. കോളനിക്കാരുടെ ഭാഗ്യത്തിന് ഈ നിയമങ്ങൾ കർശനമായി പ്രയോഗിക്കപ്പെട്ടില്ല. അതിനാൽ ഫ്രഞ്ചുകാരുമായും സ്പാനിഷ് ഇൻഡീസുമായും നിർബാധം കള്ളക്കച്ചവടം നടന്നു.

18-ാം നൂററാണ്ടിൻെറ മദ്ധ്യഘട്ടത്തോടുകൂടി കോളനികളുടെ ജനസംഖ്യ ഏകദേശം 15 ലക്ഷമായി വർദ്ധിച്ചു. ന്യൂയോക്കിലും, ന്യൂജഴ്സിയിലും അനേകം ഡച്ചുകാരും പലേടത്തായി ചിന്നിച്ചിതറിയ ഫ്രഞ്ചു പ്രോട്ടസ്റ്റൻറു കാരും, പെൻസിൽവേനിയായിൽ ജർമ്മൻ കാരുമുണ്ടായിരുന്നെങ്കിലും ഇംഗ്ലീഷ്വംശക്കാർ തന്നെയാണ് തുടർന്നു പ്രബലപ്പെട്ടത്. സാഹസികളായ സ്കോച്ച്-ഐറിഷ്കാരും ധാരാളമായി വന്നുചേർന്നു. അവർ പെൻസിൽവേനിയായിൽ നിന്ന് തെക്കോട്ട് ഷെനൻഡൊ തടപ്രദേശങ്ങളിൽ തള്ളിക്കയറി വർജീനിയായുടേയും കരോലിനകളുടേയും അതിർത്തിത്തുറകളിൽ എത്തി.

മേല്പറഞ്ഞ സ്വതന്ത്രപൗരന്മാർക്കു പുറമേ ആഫ്രിക്കയിൽനിന്നു കൊണ്ടുവന്ന നീഗ്രോ അടിമകളുമുണ്ടായിരുന്നു. ഈ നിർഭാഗ്യരുടെ പൂർവ്വികന്മാരെ അവരുടെ ജന്മഗ്രാമങ്ങളിൽനിന്നു പിടികൂടി അടിമക്കപ്പലുകളുടെ ഇരുൾനിറഞ്ഞു ദുർഗ്ഗന്ധമയമായ ഉള്ളറകളിൽ കന്നുകാലികളെപ്പോലെ അടുക്കിക്കൊള്ളിച്ച് അമേരി

ക്കയിലേയ്ക്കു കൊണ്ടുവന്നിരുന്നതാണ്. അവരിൽ കുറേ പ്പേർ ന്യൂഇംഗ്ലണ്ടിൽ ഭൃത്യന്മാരായി വില്ക്കപ്പെട്ടു; നല്ലോരുസംഖ്യ മദ്ധ്യകോളനികളിലേക്ക പോയി; ഭൂരി ഭാഗവും തോട്ടങ്ങളിൽ വേലചെയ്യുവാൻ ദക്ഷിണപ്രദേ ശങ്ങളിലേയ്ക്കു് അയയ്ക്കപ്പെട്ടു. 1750 ആയപ്പോഴേ യ്ക്കും ആകെ $2\frac{1}{4}$ ലക്ഷത്തോളം അടിമകളുണ്ടായിരുന്നു.

അമേരിക്കയിലെ ഇനിയത്തെ സ്ഥിരനിവാസിക ളായ ഇൻഡ്യാക്കാർ ക്രമേണ പടിഞ്ഞാറോട്ടു അകന്നു മാറുകയായിരുന്നു; വെള്ളക്കാരൻ ആദ്യം അമേരിക്ക യിൽ വന്നസമയത്ത് അവരുടെ ആകെസ്സംഖ്യ 8 ലക്ഷ മായിരുന്നെന്നു് കണക്കാക്കപ്പെട്ടിരിക്കുന്നു. കോളനി ക്കാരുടെ നിർദ്ദയമായ പെരുമാററവും വഞ്ചനയും സഹി ക്കവയ്യാതെ ഇൻഡ്യാക്കാർ ചിലപ്പോഴൊക്കെ മർദ്ദക രുടെനേരെ കോപാകുലരായി ക്ഷോഭിക്കുകയും ഭയങ്കര മായ കൂട്ടക്കൊല നടത്തുകയും ചെയ്തു. കോളനിക്കാ രാകട്ടെ കിട്ടിയതിലേറെ കൊടുത്തുതന്നെ പകരംവീട്ടി. സമരചരിത്രത്തിൽ ഏററവും ഭയങ്കരമായ പകവീട്ടലു കളിലൊന്നാണ് 1637-ൽ പെക്കോട്ട്യുദ്ധത്തിൽവച്ചു നടന്നതു്. ക്യാപ്ററൻ ജോൺമെയ്സൻെറ നേതൃ ത്വത്തിൽ ഒരു ന്യൂഇംഗ്ലണ്ടു് സേനാവ്യൂഹം സ്തംഭപ്രാ കാരം ചുഴ്ന്ന ഒരു ഇൻഡ്യൻ പട്ടണത്തെ ഓക്കാപ്പു റത്താക്രമിച്ചു. വെളിയിലേക്ക് ഇറങ്ങിപ്പോകാനുള്ള എല്ലാ വാതിലുകളും അടച്ചു് ആ പ്യൂരിട്ടന്മാർ പട്ടണ ത്തിനു കൊള്ളിവച്ചു. പുരുഷന്മാരും സ്ത്രീകളും കുട്ടി കളും ഉൾപ്പെടെ അഞ്ഞൂറു് ഇൻഡ്യാക്കാർ എരിഞ്ഞു ചത്തു.

മസാച്ചുസെററ്സിലെ പ്യൂരിട്ടന്മാർക്ക് മററു പ്രദേശങ്ങളിലെ കുടിപാർപ്പുകാരായ കൂട്ടുകാരിൽനിന്നു തങ്ങളെ വേർതിരിക്കുന്ന ഒരു സ്വഭാവമുണ്ടായിരുന്നു.

ആശാസ്യവും ആശങ്കാജനകവുമായ ഒരു ദ്വന്ദ്വപ്രകൃതി യുണ്ടായിരുന്നു അതിന്. ഒരു വശത്ത് പ്യൂരിട്ടന്മാർ വിദ്യാഭ്യാസത്തിൽ ദൃഢമായി വിശ്വസിച്ചിരുന്നു. ഹാർവാർഡ് കോളേജ് 1636-ൽ അതായത് "ഗ്രാമപ്രാന്തങ്ങളിൽനിന്നു ചെന്നായുടെ നിശാരോദനം വിരമിക്കുന്നതിനു മുമ്പ്"-സ്ഥാപിക്കപ്പെട്ടു; 1650-നു മുമ്പുതന്നെ പബ്ലിക്ക്സ്കൂൾ വിദ്യാഭ്യാസം നിർബ്ബന്ധിതമാക്കി. എന്നാൽ മറുവശത്ത് ന്യൂ ഇംഗ്ലണ്ടുകാർ മതഭ്രാന്തന്മാരായിരുന്നു. ഈ മതഭ്രാന്ത് അതിന്റെ മൂർദ്ധന്യദശയിൽ മസാച്ചുസെററ്സിലെ സേലം എന്ന സ്ഥലത്ത് 1692ൽ നടന്ന മന്ത്രവാദവിസ്താരങ്ങളുടേയും വധശിക്ഷകളുടേയും ഭീകരതയ്ക്കും കരുണനാശത്തിനും കാരണമായി.

ന്യൂ ഇംഗ്ലണ്ടിലുള്ള ചെറിയ പട്ടണങ്ങളിലെ ജീവിതം പള്ളി, പള്ളിക്കൂടം, നാട്ടിൻപുറത്തെ മൈതാനം തുടങ്ങിയവ കേന്ദ്രമാക്കിക്കൊണ്ടുള്ളവയായിരുന്നു. കൂട്ടംകൂടിയുള്ള ഈ ജീവിതംമൂലം ഇവർക്ക് തെക്കൻതീരത്തെ അയൽക്കാരെക്കാൾ കൂടുതൽ പരസ്പരാശ്രയബോധമുണ്ടായി. അവർ വാദപ്രതിവാദം ചെയ്ത് ഒത്തുതീർപ്പിലെത്തുകഎന്ന മാർഗ്ഗത്തിൽക്കൂടി പ്രാദേശികപ്രശ്നങ്ങൾക്ക തീർപ്പുണ്ടാക്കി, നഗരസഭയിൽവച്ച് ജനായത്ത ഭരണസമ്പ്രദായമഭ്യസിച്ചു. ഇങ്ങനെ പുരാതന ന്യൂ ഇംഗ്ലണ്ടിൽരണ്ട് അപൂർവ്വമിത്രങ്ങൾ, പക്ഷപാതവും സമത്വവും കൈകോർത്തു നടന്നു.

പോട്ടോമാക്ക് നദിക്കു തെക്ക്, വെർജീനിയായിലേയും കരോലിനായിലേയും തോട്ടക്കാർ അകന്നകന്നു പാർത്തിരുന്ന പ്രദേശത്ത്, ജനകീയ സ്വയംഭരണത്തിന്റെ പ്രവർത്തനം അത്ര വ്യക്തമായിട്ടില്ലായിരുന്നു. കൂടെക്കൂടെ യോഗം നടത്തുന്നതിന് അനേകം മൈൽ

അകലെനിന്ന് അയൽക്കാരെ ഒരുമിച്ചുകൂട്ടുക പ്രയാസമായിരുന്നു, കേവലം ഒരു കേന്ദ്രസ്ഥലത്തുകൂടി തിരികെ വീട്ടിലെത്തുവാനുള്ള കാലതാമസം കാരണമായിട്ടു തന്നെ. പബ്ലിക്ക് സ്കൂൾ സ്ഥാപനത്തിൻെറ കാൎയ്യവുമിതുതന്നെ ആയിരുന്നു-- തടസ്സമായിരുന്നത് കേവലം ദൂരം മാത്രം. തൽഫലമായി ഓരോ തോട്ടവും ഒരു മാതിരി സ്വയംഭരണഘടകമായിത്തീൎന്നു; പഴയ ഫ്യൂഡൽഭൂസ്വത്തുപോലെ.

ഈ വഴിക്കു പുരോഗമിച്ച തെക്കൻ കോളനികളിൽ, ഉള്ളവരും ഇല്ലാത്തവരും തമ്മിലുള്ള വ്യത്യാസം കൂടുതൽ പ്രകടമായിരുന്നു. സ്വതന്ത്രദാക്ഷിണാത്യരിൽ ഒരററത്ത് നിലങ്ങളിൽ പണി എടുക്കുവാൻ അടിമകളെ ഏൎപ്പെടുത്തുന്ന സമ്പന്നരായ പ്രഭുക്കന്മാരായിരുന്നു, മറെറ അററത്ത് സ്വന്തം നിലം കൃഷി ചെയ്യാൻ പണിപ്പെടുന്ന, ചിലപ്പോൾ വെറും കുചേലന്മാരായ കൎഷകവ്യക്തികളും. ന്യൂ ഇംഗ്ലണ്ടിലെ അവസ്ഥയ്ക്കു വിപരീതമായി ഇവിടെ പട്ടണങ്ങളിലല്ലാതെ ഇടത്തരക്കാർ അധികമില്ലായിരുന്നു. രണ്ടു പ്രദേശങ്ങളിലെയും ഭവനനിൎമ്മാണത്തിൽ ഈ വ്യത്യാസം കാണാം. വടക്ക് ഭൂരിപക്ഷം ആളുകൾക്കും മരംകൊണ്ടുണ്ടാക്കിയ വെണ്മയും വെടിപ്പുമുള്ള വീടുകൾ ഉണ്ടായിരുന്നു. തെക്ക്, ഗ്രാമപ്രദേശങ്ങളിൽ ഏതാനും തോട്ടക്കാൎക്ക് ഫലഭൂയിഷ്ഠമായ സ്ഥലത്തു പണിയിച്ച അന്തസ്സുള്ള കൊട്ടാരങ്ങളുണ്ടായിരുന്നു; മലമ്പ്രദേശങ്ങളിൽ വെള്ളക്കാരായ കൎഷകരിൽ ഭൂരിപക്ഷത്തിനും കൂടിയാൽ പ്രാചീനമാതൃകയിൽ കുടിലുകൾ കെട്ടുന്നതിനേ നിവൃത്തിയുണ്ടായിരുന്നുള്ളൂ. നീഗ്രോകളുടെ ഭവനമാകട്ടെ, മിക്കപ്പോഴും 'കുറെ അടിമകൾക്ക് ഒരുമിച്ചൊരു മൂടി,' എന്ന് ജോൎജ്ജ് വാഷിങ്ടൺ പറഞ്ഞിരിക്കുന്നതിൽ കവിഞ്ഞൊന്നുമായിരുന്നില്ല.

തെക്ക് മതം നിസ്സാരമായി വിചാരിക്കപ്പെട്ടി ല്ലെങ്കിലും, ന്യൂ ഇംഗ്ലണ്ടിന്റെ തീക്ഷ്ണത അതിനി ല്ലായിരുന്നു. തോട്ടങ്ങളിൽ ജീവിതം ഉല്ലാസപ്രദവും ആദായകരവുമായിരുന്നു; ജനങ്ങൾ അല്ലലറിഞ്ഞില്ല; ചില അടിമകൾ പീഡയും ദുരിതവും അനുഭവിച്ചിരു ന്നെങ്കിലും, അവരുപോലും മൊത്തത്തിൽ, ക്ലേശര ഹിതവും സുരക്ഷിതവുമായൊരു ജീവിതവ്യവസ്ഥയോ ടിണങ്ങിച്ചേർന്നു. ധനവാന്മാരുടെ ഇടയിൽ നൃത്തം, മദ്യ പാനം, നായാട്ട്, ദ്വന്ദ്വയുദ്ധം, കുതിരപ്പന്തയം മുതലാ യ വിനോദങ്ങൾ നടപ്പായിരുന്നു—ഉഗ്രനിഷ്ഠന്മാരായ ന്യൂ ഇംഗ്ലണ്ടുകാരെ ധാർമ്മികരോഷംകൊണ്ടു നെററിചു ളിപ്പിക്കുന്ന വിനോദങ്ങൾ.

മദ്ധ്യകോളനികളിൽ വലിയ തോട്ടങ്ങൾ ഉണ്ടാ യിരുന്നു; എന്നാൽ ഇടത്തരവും ചെറുതുമായ കൃഷിനി ലങ്ങളും കുറവായിരുന്നില്ല. വില്യം പെൻ എന്ന ക്വേ ക്കറിന്റെ സ്നേഹമസൃണമായ നേതൃത്വത്തിൽ പെൻ സിൽവേനിയാ സന്തുഷ്ടരും സ്വന്തം വീടുള്ളവരും അ യൽവാസികളായ ഇന്ത്യാക്കാരോടു സമാധാനത്തിൽ വർത്തിക്കുന്നവരുമായ കർഷകരുടെ കോളനിയായിത്തീ ന്നു. ഈ ക്വേക്കർസംസ്ഥാനത്തിൽ നിയമങ്ങൾ നീ തിയുക്തമായിരുന്നു; വിദ്യാഭ്യാസത്തിനു സൗകര്യമു ണ്ടായിരുന്നു; ആരാധനാസ്വാതന്ത്ര്യം അനുവദിക്ക പ്പെട്ടിരുന്നു. ഫിലാഡൽഫിയാ—ആ ഭ്രാതൃസ്നേഹത്തി ന്റെ നഗരം—അമേരിക്കയുടെ 18-ാം നൂററാണ്ടിലെ പ്രമുഖനഗരമായി വികസിച്ചു: ഈ വികാസത്തിൽ അതിന് വലിയൊരു അച്ചടിപ്രവർത്തകനും ഭരണ വിശാരദനുമായ ബഞ്ചമിൻ ഫ്രാങ്ക്ലിന്റെ കാര്യമായ സഹായം ലഭിച്ചിരുന്നു.

ന്യൂയോർക്ക്നഗരം നേരത്തേ ഒരു വ്യവസായ വാണിജ്യ കേന്ദ്രമായിത്തീർന്നു; എന്നുവച്ചാൽ ഇന്നാ

ത്തെ ആ വമ്പിച്ച വാണിജ്യതലസ്ഥാനത്തിന്റെ ഭൂണം രൂപപ്പെട്ടു. എന്നും ന്യൂയോക്കിൻെറ സവിശേഷതകളായിരുന്നിട്ടുള്ള സാർവ്വലൗകികാനുഭാവവും വ്യാപാരവാസനയും ഡച്ചുകാരുടെ കാലത്തോളം പഴക്കമുള്ളവയാണ്. മനോഹരമായ തുറമുഖവും ഹഡ്സൺനദീതീരത്തെ സ്ഥാനവും അതിന് ആദ്യംമുതൽക്കേയുള്ള അനുഗ്രഹമാണ്; ഹഡ്സൺനദിയാണല്ലൊ അതിനെ രാജ്യാന്തർഭാഗങ്ങളുമായി കൂട്ടിയിണക്കുന്നതു്.

നാട്ടിലെ ഈ വിവിധവിഭാഗങ്ങൾ കാലക്രമത്തിൽ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള പൊതുതാല്പര്യം വച്ചുകൊണ്ടു് സഹോദരചേതന യോജിക്കാനിടയായതെങ്ങനെ എന്ന സംഗതി അമേരിക്കൻ കോളനിച്ചരിത്രത്തിലെ മുഖ്യചർച്ചാവിഷയമാണ്. ഒന്നാമതു് അവർക്ക് പരസ്പരം പരിചയപ്പെടേണ്ടിയിരുന്നു. എന്നാൽ വിപ്ലവത്തിനു മുമ്പു മാത്രമല്ല അനേകം വർഷങ്ങൾക്കു പിമ്പും, സഞ്ചാരം ദുഷ്കരമായിരുന്നു; റോഡുകൾ മോശവും എണ്ണത്തിൽ കുറവുമായിരുന്നു. കരവഴി ഏതാനും നൂറു നാഴിക വണ്ടിയിൽ യാത്രചെയ്യാൻ അനേകം ആഴ്ചകൾ വേണ്ടിയിരുന്നു. ഉത്തരകരോലിനായിൽനിന്ന് ദക്ഷിണകരോലിനായിലോ ജോർജ്ജിയായിലോ എത്തുവാനുള്ള ഏക പ്രായോഗിക മാർഗ്ഗം അററ്ലാൻറിക് തീരത്തുകൂടിയുള്ള കപ്പൽയാത്രയായിരുന്നു.

ഇങ്ങനെ ഒററപ്പെട്ട ഒരവസ്ഥയായിരുന്ന കോളനികളിലോരോന്നിനുമെങ്കിലും പരസ്പര സമ്പർക്കം ആവശ്യമാണെന്ന ബോധം അവരിൽ വളന്നുവന്നു. അവർ തപാൽ ഏർപ്പെടുത്തി; അച്ചടിയന്ത്രം ഇറക്കുമതി ചെയ്തു. ക്രമേണ കത്തുകൾ വഴി ആശയങ്ങൾ പ്രചരിച്ചു; വർത്തമാനപ്പത്രങ്ങളും ലഘുലേഖകളും ജനങ്ങളുടെ ഇടയിലേക്കു കയറിച്ചെന്നു.

കൂടാതെ, ആയിരം മൈൽ നീളമുള്ള കടലോര ത്തിൽ വ്യാപിച്ചു വസിച്ചിരുന്ന കുടിപാർപ്പുകാർക്ക് ആരംഭത്തിൽ തന്നെ ചില പൊതുലക്ഷ്യങ്ങളുണ്ടായി രുന്നു. പഞ്ചായത്തു മുഖാന്തിരമുള്ള ന്യായവിചാര ണയും ഇംഗ്ലീഷ് പൗരന്മാരുടെ മററവകാശങ്ങളും അനു ഭവിച്ച് സ്വയംഭരണത്തിൻെറ ഇംഗ്ലീഷ് വഴക്കങ്ങളു ടെ തണലിൽ വസിച്ചിരുന്ന ഇംഗ്ലീഷ്കാരായിരുന്നു അവരിൽ ഭൂരിപക്ഷവും. അവരുടെ കോളനിസ്സഭകൾ പൊതുമുതലിന്റെ വിനിയോഗം നിയന്ത്രിച്ചു. ഒന്നിൽ കൂടുതൽ പ്രാവശ്യം നിയമനിർമ്മാണത്തിൽ സഭയെ തടസ്സപ്പെടുത്തിയതിൻെറ ശിക്ഷയായി രാജപ്രതിനി ധിയായ ഗവർണ്ണരുടെ ശമ്പളം പിടിച്ചു വച്ചു. സ്വത ന്ത്ര ഇംഗ്ലീഷ് പൗരന്മാർ മാത്രമേ ഇപ്രകാരം ചെയ്യാൻ ധൈര്യപ്പെടുമായിരുന്നുള്ളു.

കാലാന്തരത്തിൽ കോളനികൾ പരസ്പരം സമ്പ ർക്കം പുലർത്താനും പൊതുതാല്പര്യങ്ങളിൽ യോജിച്ചു പ്രവർത്തിക്കാനും തുടങ്ങി. ഈ വഴിയ്ക്കുള്ള ആദ്യത്തെ കാൽവയ്പ് 1643-ൽ നടന്നു. അന്നാണ് മസാച്ചുസെററ്സ് ബേയ്, പ്ലിമത്ത്, കണക്ടിക്കട്ട്, ന്യൂ ഹാവെൻ എന്നീ കോളനികൾ ന്യൂ ഇംഗ്ലണ്ട് കോൺഫെഡറേ ഷനിൽ ചേർന്നത്.

അവരുടെ രക്ഷയ്ക്കും ക്ഷേമത്തിനും വേണ്ടിയും, സ്വവിശേഷസത്വങ്ങളുടെ രക്ഷയ്ക്കും പ്രചരണത്തിനും വേണ്ടിയും ന്യായമായ എല്ലാ അവസരങ്ങളിലും പര സ്പരം സഹായിക്കാനും ഉപദേശിക്കാനും രോധപ്രതി രോധങ്ങൾ നടത്താനുമുള്ള ഉറച്ചതും ശാശ്വതവുമായ സ്നേഹസൗഹാർദ്ദസഖ്യമായിരുന്നു ഈ കോൺഫെഡ റേഷൻ. ഈ സംഘടന കുറെ ഏറെക്കാലം കൗൺ സിൽ മീററിംഗ് നടത്തി. ഒടുവിൽ മസാച്ചുസെ ററ്സ് ബേയ്, പ്ലിമത്ത് എന്നിവ ഒരു കോളനിയാ

യും കണക്ടിക്കട്ട്, ന്യൂ ഹാവെൻ എന്നിവ മറെറാന്നായും സംഘടിച്ചു.

വെർജീനിയാ, മസാച്ചുസെററ്സ്, ന്യൂയോക്ക് എന്നീ കോളനികളിലെ ഏജൻറന്മാർ വ്യാപാരാഭിവൃദ്ധിക്കുവേണ്ടി മറെറാരു പരസ്പരസഹായസംഘടന പുലത്തിപ്പോന്നു. അതു് കാര്യമായിട്ടൊന്നും സാധിച്ചില്ലെങ്കിലും കോളനികൾ തമ്മിൽ ഭാവിയിൽ ഉണ്ടാകേണ്ട സഹകരണത്തിനും ഐക്യത്തിനും ഒരു കീഴ്വഴക്കം സൃഷ്ടിച്ചു.

എങ്കിലും ബ്രിട്ടീഷ് അമേരിക്കയുടെ ദൃഢമായ ഐക്യത്തിന് ഏററവും ബലപ്പെട്ട പ്രചോദനം നൽകിയതു് ഈ ഭൂഖണ്ഡത്തെ സ്വായത്തമാക്കാൻ അന്തർദ്ദേശീയശക്തികൾ തമ്മിൽ നടന്ന ഉഗ്രമത്സരമായിരുന്നു. ഇംഗ്ലീഷ് കോളനിക്കാർ 1690 നു മുമ്പ് ഫ്രഞ്ചുകാരുടേയും സ്പാനിഷ്കാരുടേയും വളന്നുകൊണ്ടിരുന്ന നവലോകസാമ്രാജ്യങ്ങളെ ഗണ്യമാക്കിയിരുന്നില്ല. എന്നാൽ ആ രണ്ടു രാഷ്ട്രങ്ങളും സ്ഥലം പിടിച്ചടക്കുവാൻ ഇംഗ്ലണ്ടുമായി ഗൗരവത്തിൽ മത്സരിച്ചു തുടങ്ങിയപ്പോൾ തങ്ങളും പന്തയവസ്തുക്കളിലുൾപ്പെട്ടുമെന്ന് ഇംഗ്ലീഷ്കോളനികൾ മനസ്സിലാക്കി. തങ്ങളുടെ അതിർത്തികളിൽ നടന്ന മിന്നലാക്രമണങ്ങൾ, ഫ്രഞ്ചുകാരുടേയും സ്പാനിഷ്കാരുടേയും കീഴ്ജീവനക്കാരായ ഇന്ത്യാക്കാരുടെ ആക്രമണങ്ങൾ, ഒടുവിൽ തങ്ങളുടെ കടലോരത്തെ സ്ഥിതി ഒന്നോടെ ഇളക്കുവാനുള്ള വിജിഗീഷുക്കളുടെ ആലോചന — അപകടസൂചകമായ ഈ സംഭവങ്ങൾ ജനങ്ങളെ ഉണത്തുകയും ആസന്നമായ പൊതുവിപത്തു മനസ്സിലാക്കി യോജിച്ചു പ്രവത്തിക്കുവാൻ പ്രേരിപ്പിക്കുകയും ചെയ്തു.

1689-ൽ ക്യാനഡായുടെ ഭൂരിഭാഗം, മിസിസിപ്പി നദീതടം, ഇപ്പോഴത്തെ ഐക്യനാടുകളുടെ മദ്ധ്യ

പശ്ചിമഭാഗം മുഴുവൻ—ഇത്രയും സ്ഥലങ്ങൾ നവലോകത്തിലെ ഫ്രഞ്ചുസാമ്രാജ്യത്തിലടങ്ങിയിരുന്നു. അലിഘനി പവ്വതങ്ങൾ മുതൽ റോക്കിപവ്വതങ്ങൾ വരെയും ക്യാനഡാ മുതൽ തെക്കോട്ടു് മെക്സിക്കോ ഉൾക്കടൽ വരെയും അതു് വ്യാപിച്ചിരുന്നു. അലിഘനി പവ്വതങ്ങൾക്കു കിഴക്കു് വീതികുറഞ്ഞ തീരഖണ്ഡത്തിൽ തിങ്ങിക്കൂടിയിരുന്ന ബ്രിട്ടീഷ് അധിനിവേശങ്ങളേക്കാൾ അനേകമടങ്ങു് വിസ്താരമുള്ളൊരു സാമ്രാജ്യമായിരുന്നു ഇതു്.

ഈ പ്രദേശത്തിൻെറ മേൽ ഫ്രാൻസിൻെറ അവകാശം നിർഭീകരായ മിഷനറികളും പ്രവൃത്തകന്മാരും നടത്തിയ അനേകം അന്വേഷണയാത്രകളെ അടിസ്ഥാനപ്പെടുത്തിയുള്ളതായിരുന്നു. ഇവരിൽ ഏററവും പ്രസിദ്ധൻ ലാസാലെ ആയിരുന്നെന്നു തോന്നുന്നു. 1682-ൽ ലാസാലെ ഗ്രേററ്ലേക്സിൽനിന്നു പുറപ്പെട്ടു് മിസിസിപ്പിനദി കണ്ടെത്തി. അനന്തരം ആ നദിയിൽക്കൂടി മുഴുവൻ ദൂരവും സഞ്ചരിച്ചു് മെക്സിക്കൻ ഉൾക്കടലിലെത്തുകയും അങ്ങനെ വടക്കുനിന്നു തെക്കോട്ടു് നാടുമുഴുവൻ കുറുകെ കടക്കുകയും ചെയ്തു. ഫ്രാൻസിൻെറ വെള്ളക്കൊടി മിസിസിപ്പിനദീമുഖത്തു നാട്ടിയശേഷം ലാസാലെ താൻ വന്ന വഴിക്കുള്ള പ്രദേശമെല്ലാം തൻെറ രാജാവായ ലൂയി പതിന്നാലാമനു് അവകാശപ്പെടുത്തുകയും അദ്ദേഹത്തിൻെറ ബഹുമാനാത്ഥം അതിനു് ലൂയിസിയാനാ എന്നു നാമകരണം ചെയ്യുകയും ചെയ്തു.

നവലോകത്തിലെ ഫ്രഞ്ചുസാമ്രാജ്യം ബൃഹത്തായിരുന്നെങ്കിലും കുടിപാർപ്പുകാരുടെ സംഖ്യ ഏകദേശം 18,000 മാത്രമായിരുന്നു; കിഴക്കു് ഇംഗ്ലീഷുകാരാകട്ടെ രണ്ടുലക്ഷത്തോളമുണ്ടായിരുന്നു. എങ്കിലും ഫ്രഞ്ചുകാർ ഈ പോരായ്മ ഇന്ത്യാക്കാരുടെ സഖ്യം സമ്പാ

ദിക്കുന്നതിനുള്ള കഴിവിനാൽ നികത്തി. ഫ്രഞ്ചുകാർ ചുവന്നാവരോട് സഹോദരതേന പെരുമാറുകയും അവരുമായി വിവാഹബന്ധത്തിലേർപ്പെടുകയും ചെയ്ത് തങ്ങളുടെ താല്പര്യത്തിൽ അവരുടെ സഹകരണം സമ്പാദിച്ചു. ഇംഗ്ലീഷുകാരാകട്ടെ നവലോകസ്ഥിതിഗതികളുമായി ഇത്ര പെട്ടെന്നു പൊരുത്തപ്പെടുന്നവരായിരുന്നില്ല.

ഇടവിട്ടിടവിട്ട് മുക്കാൽ ശതാബ്ദം ദീർഘിച്ചു നിൽക്കാനിടയായ അമേരിക്കയ്ക്കുവേണ്ടിയുള്ള പോരാട്ടം 1689-ൽ തുടങ്ങി. അന്നാണ് കത്തോലിക്കാഫ്രാൻസും പ്രൊട്ടസ്റ്റൻറ് ഇംഗ്ലണ്ടുമായി 'വില്യം രാജാവിൻെറ' യുദ്ധം പൊട്ടിപ്പുറപ്പെട്ടത്. സമരജ്വാലകൾ അചിരേണ അമേരിക്കയിലും പടർന്നുപിടിക്കയും ഇംഗ്ലീഷ് കോളനിക്കാർ ജീവിക്കാൻവേണ്ടിയുള്ള ഒരു യുദ്ധത്തിൽ കുരുങ്ങുകയും ചെയ്തു.

അലിഘനിപർവ്വതത്തിൻെറ ഒരു പിളർപ്പിൽക്കൂടി പടിഞ്ഞാറോട്ടു നീണ്ടുകിടന്നിരുന്ന ന്യൂയോർക്ക് കോളനി. വൻതടാകങ്ങൾവരെയും വടക്ക് ക്യാനഡായുടെ അതിർത്തിവരെയും ഉണ്ടായിരുന്നു അതിൻെറ വ്യാപ്തി. ഇംഗ്ലണ്ടിൽനിന്ന് ഈ കോളനിയെ അടർത്തി എടുക്കാമെങ്കിൽ അമേരിക്കയിലെ ബ്രിട്ടീഷ്ഭൂമി രണ്ടായി മുറിയുമെന്ന് ഫ്രഞ്ചുകാർ ഭാവനചെയ്തു. ന്യൂയോർക്കിൽനിന്നു വടക്കും തെക്കും അററ്ലാൻറിക്ക്തീരം മുഴുവൻ ഫ്രഞ്ചുപതാക മാർച്ചുചെയ്യുകയും അവസാനം നവീനലോകത്തിൽ ഇംഗ്ലണ്ടിൻെറ സ്വാധീനം എന്നെന്നേക്കുമായി വിട്ടുപോവുകയും ചെയ്യും.

അതനുസരിച്ച് ക്യാനഡായിലെ ഫ്രഞ്ചുഗവർണ്ണറായ കൗണ്ട്ഫ്രണ്ടിനാക്ക്, ക്യാനഡായുടെ അതിർത്തിക്കു തെക്കുള്ള ന്യൂയോർക്കിനേയും അടുത്തുള്ള ന്യൂ ഇംഗ്ലണ്ടിനേയും ഘോരമായി ആക്രമിക്കാൻ ആജ്ഞാ

പിച്ചു. ഫ്രഞ്ചുകാരും അവരുടെ സഖ്യത്തിൽപ്പെട്ട ഇന്ത്യാക്കാരും ന്യൂയോക്കിൽ ഷെനക്ടഡി എന്ന സ്ഥലത്തും ന്യൂ ഹാംപ്ഷയറിൽ ഡോവർ എന്ന സ്ഥലത്തും ഉഗ്രമായ കശാപ്പു നടത്തി. ആ രണ്ടു നഗരങ്ങളും സമസ്തവും സംഹാരകവുമായ ആക്രമണത്താൽ നിർമ്മാർജ്ജനം ചെയ്യപ്പെട്ടു.

എന്നാൽ വില്യംരാജാവിൻെറ യുദ്ധം 1697-ൽ ജയം നിർണ്ണയിക്കപ്പെടാതെ അവസാനിച്ചു. 1701-ൽ സ്പാനിഷ് കിരീടാവകാശസമരം ആരംഭിച്ചു. പതിന്നാലാം ലൂയി, ഒഴിവുവന്ന സ്പാനീഷ് സിംഹാസനം അവകാശപ്പെടുകയും തൻെറ പൗത്രനെ അതിൽ വാഴിക്കയും ചെയ്തതാണ് ഈ യുദ്ധത്തിന് ഇങ്ങനെ പേരു വരാൻ കാരണം. ഈ പ്രവൃത്തിമൂലം പ്രൊട്ടസ്റ്റൻറായ ഇംഗ്ലണ്ടിനെതിരായി കത്തോലിക്കരായ ഫ്രാൻസിനേയും സ്പെയിനേയും വിജയം വരിക്കുന്നൊരു സഖ്യകക്ഷിയായി യോജിപ്പിക്കാമെന്ന് ലൂയി ആശിച്ചു.

എങ്കിലും ഈ യുദ്ധത്തിൽ ഇംഗ്ലണ്ടു വേണ്ടത്ര സന്നദ്ധമായിരുന്നു. യൂറപ്പിലെ പോർക്കളങ്ങളിൽ വച്ച് ഡ്യൂക്ക് ഓഫ് മാൽബറൊ ഫ്രഞ്ചുകാരെ നിശ്ശേഷം തോല്പിച്ചു. യുദ്ധം അമേരിക്കയിലേക്കും സംക്രമിച്ചു. രണ്ടു കരോലിനകളേയും ന്യൂഇംഗ്ലണ്ടിനേയുംഇന്ത്യാക്കാർ വിജയപൂർവം ആക്രമിച്ചു. എന്നാൽ 1713-ലെ ഉട്രെക്റ്റ് ഉടമ്പടിപ്രകാരം ന്യൂഫൗണ്ട്ലാൻഡും മററു പ്രധാനപ്പെട്ട പ്രദേശങ്ങളും വിജയികളായ ബ്രിട്ടീഷുകാർക്കു വിട്ടുകൊടുക്കുവാൻ ഫ്രാൻസ് നിർബ്ബന്ധിതയായി.

വീണ്ടും ജോർജ്ജ് രാജാവിൻെറ യുദ്ധത്തിൽ (1744-48) അമേരിക്ക അന്തർദ്ദേശീയക്ഷോഭത്തിൻെറ ഫലമനുഭവിച്ചു. ഈ ലഹളയിലും കോളനി

സൈന്യം ഒരു നല്ല പങ്കു വഹിച്ചു.

മുൻയുദ്ധങ്ങളിൽ ഇംഗ്ലീഷുകാർ ചിലപ്പോഴൊക്കെ കോളനിഭടന്മാരെ സൈന്യത്തിലെടുക്കുകയും ചെറിയ യുദ്ധങ്ങളിൽ അവരെ കപ്പൽപ്പടകൊണ്ടു സഹായിക്കുകയും ചെയ്തിരുന്നു. എങ്കിലും സഹകരണമില്ലായ്കയാൽ ഫലം അത്ര അനുകൂലമായിരുന്നില്ല. ജോർജ് രാജാവിൻെറ യുദ്ധത്തിലാകട്ടെ കെയ്പ് ബ്രെട്ടൻ ദ്വീപിൽ സെൻറ് ലോറൻസ് നദീമുഖം രക്ഷിച്ചുകൊണ്ടുനിന്ന ലൂയിബർഗ് എന്ന ശക്തിമത്തായ കോട്ട മെയിനിലെ കർണൽ വില്യം പെപ്പറല്ലും നാലായിരം ഭടന്മാരും ചേൎന്ന് പിടിച്ചടക്കി. ഈ സൈന്യം ന്യൂ ഇംഗ്ലണ്ടിലെ നിയമസഭകളാൽ സജ്ജീകരിക്കപ്പെട്ടതായിരുന്നു. വാറൻ എന്ന നാവിക സൈന്യാധിപൻെറ കീഴിൽ ഒരു ബ്രിട്ടീഷ് കപ്പൽപട അതിനെ സഹായിക്കുകയും ചെയ്തിരുന്നു. ഫ്രഞ്ചുകോട്ടയെ വിജയപൂർവം ആക്രമിച്ചപ്പോൾ അമേരിക്കക്കാർ വേണ്ടത്ര ധൈര്യവും സ്ഥൈര്യവും പ്രദർശിപ്പിച്ച് തങ്ങൾക്കു പ്രശംസയും, ന്യൂ ഇംഗ്ലണ്ടിലെ ബന്ധുക്കൾക്കും മിത്രങ്ങൾക്കും അഭിമാനവും കൈവരുത്തി.

എങ്കിലും യുദ്ധം അവസാനിച്ചപ്പോൾ കോളനികളെ നൈരാശ്യവും കോപവും ബാധിച്ചു. സമാധാന ഉടമ്പടി പ്രകാരം ലൂയിബർഗ് ഫ്രാൻസിനു മടക്കികൊടുക്കുകയുണ്ടായി, കോളനിക്കാരുടെ ത്യാഗങ്ങൾ നിഷ്പ്രയോജനങ്ങളായിത്തീർന്നു. കോളനിക്ക് ജൈത്രപ്രവൎത്തനത്തിലുണ്ടായ നഷ്ടം പരിഹരിച്ചുകൊണ്ട് ഇംഗ്ലണ്ട് അവരെ രഞ്ജിപ്പിക്കുന്നതിന് ആത്മാൎത്ഥമായി ചെയ്ത ശ്രമം നിഷ്ഫലമായതേയുള്ളൂ.

നവലോകത്തിനുവേണ്ടി ഫ്രാൻസും ഇംഗ്ലണ്ടും തമ്മിൽ നടന്ന അവസാനത്തേതും ചരിത്ര പ്രസിദ്ധവുമായ സപ്തവർഷസമരം ആസന്നമായിരുന്നു. (1756-63)

ഈ പ്രഖ്യാതമായ യുദ്ധം വടക്കേഅമേരിക്കയിൽ മാത്രമല്ല ലോകമൊട്ടാകെ വ്യാപിച്ചിരുന്നു. കരീബിയൻ കടൽ, ഇൻഡ്യ തുടങ്ങി വിദൂരസ്ഥലങ്ങളിൽപോലും ഇരുരാജ്യക്കാരും നടത്തിക്കൊണ്ടിരുന്ന അധികാരസ്ഥാപനശ്രമവുമായി ഈ യുദ്ധത്തിനു ബന്ധമുണ്ടായിരുന്നു. ഇവിടെയൊക്കെ ഇരുകൂട്ടരും പുതിയ വിപണിയ്ക്കും പുതിയ സമ്പത്തിനും പുതിയ കോളനിക്കും വേണ്ടി പരസ്പരം തള്ളിക്കയറുകയായിരുന്നു.

ആസന്നമായ ശക്തിപ്രദർശനം തന്റെ കൈമുതലെല്ലാം നന്നാ ശോഷിപ്പിക്കുമെന്നും സാമ്രാജ്യത്തിൽനിന്നും ആജ്ഞാശക്തിയാൽ വരുത്താവുന്ന ഓരോ സഹായവും ഫ്രാൻസിനെ താഴ്ത്താൻ ഉപകരിക്കുമെന്നും ഇംഗ്ലണ്ടിനറിയാമായിരുന്നു. അതുകൊണ്ട് അവർ 1754ൽ കിട്ടാവുന്ന എല്ലാ സൈനികശക്തികളും സംഭരിക്കുന്നതിന് അമേരിക്കൻ കോളനികളെ അധികാരപ്പെടുത്തി. ന്യൂയോർക്കിലെ ആൽബനി എന്ന സ്ഥലത്തുവച്ച് ഒരു മഹായോഗം നടന്നു.

ഈ സഭയിൽ പെൻസിൽവേനിയായിലെ ബഞ്ചമിൻ ഫ്രാങ്ക്ളിൻ, റോഡ് ഐലണ്ടിലെ സ്റ്റീഫൻ ഹോപ്കിൻസ്, മസാച്ചുസെററ്സിലെ ഹച്ചിൻസൺ എന്നിവരുൾപ്പെടെ അമേരിക്കയിലെ ഏററവും വലിയ ബുദ്ധിമാന്മാരിൽ ചിലർ ഹാജരായിരുന്നു. വലിയ പ്രതിഭാശാലികളും നിഷ്പക്ഷചിന്തകരുമായ അവർ സപ്തവർഷസമരഭീഷണിയെ പരാജയപ്പെടുത്തുവാനുള്ള മാർഗ്ഗങ്ങളെക്കുറിച്ചു കൂടി ആലോചിച്ചു. അക്കൂട്ടത്തിൽ അമേരിക്കയിലെ ഇംഗ്ലീഷ്കോളനിവ്യവസ്ഥയുടെ ഭാവിപുരോഗതിയെപ്പററിയുള്ള സമഗ്രമായൊരു ചിന്തയിലേക്ക് അവർ പെട്ടെന്നു പ്രവേശിച്ചു.

ഫ്രാങ്ക്ളിൻ ഐക്യത്തിനുള്ള ശ്രദ്ധേയമായൊരു

പദ്ധതി അവതരിപ്പിച്ചു. കോളനിസ്സഭകളാൽ തെരഞ്ഞെടുക്കപ്പെട്ട 48 അംഗങ്ങളോടുകൂടി ഒരു ജനറൽ കൗൺസിലുണ്ടാവണം. ഓരോ കോളനിയുടേയും പ്രാതിനിധ്യം ജനസംഖ്യയുടേയും ധനസ്ഥിതിയുടേയും അടിസ്ഥാനത്തിൽ നിശ്ചയിക്കണം. ഒരു കോളനിസ്സൈന്യത്തെ പുലർത്തുക; നികുതി ചുമത്തുക; പൊതുക്കാര്യങ്ങൾ കൈകാര്യം ചെയ്യുക എന്നിവയായിരിക്കണം കൗൺസിലിന്റെ ചുമതലകൾ. നിയമനിർമ്മാണത്തിൽ വിധികല്പിക്കാനും, കൗൺസിലിന്റെ സമ്മതത്തോടെ സൈന്യാധിപന്മാരെ നിയമിക്കാനും അധികാരമുള്ള രാജനിയുക്തനായൊരു പ്രസിഡണ്ട് ജനറൽ ആയിരിക്കണം കൗൺസിലിന്റെ തലവൻ.

പ്രായോഗികമെന്നു തോന്നിച്ചെങ്കിലും ഫ്റാങ്ക്ളിന്റെ പദ്ധതി തിരസ്കൃതമായി. കോളനികളിലെ ഗവർണ്ണറന്മാരും നിയമസഭകളും അതു തിരസ്കരിച്ചതു് കേന്ദ്രത്തിന് ആവശ്യത്തിലധികം അധികാരം കൊടുക്കാനും പ്രാദേശിക ഗവമ്മേണ്ടിന്റെ അധികാരം വച്ചൊഴിയാനും അതു് ഇടവരുത്തുമെന്ന കാരണത്താലായിരുന്നു. ഇംഗ്ലീഷ്കാരും ഈ പദ്ധതിയെ ഭയപ്പെട്ടു. കാരണം, അതു കോളനിക്കു പൊതുവെ സ്വന്തം കാര്യങ്ങളിൽ അന്നത്തെ സ്ഥിതിക്ക് സുരക്ഷിതമെന്നു തോന്നിയതിലേറെ സ്വാതന്ത്ര്യം കൊടുക്കുന്നതായിരുന്നു. ആൽബനിപ്ലാൻ പരാജയപ്പെട്ടെങ്കിലും അമേരിക്കയുടെ ചരിത്രത്തിൽ അതിന്റെ പ്രാധാന്യം ഗണനീയമാണു്. എന്തെന്നാൽ ഈ പ്ലാൻ കോളനിക്കാരിൽ ഒരു ഐക്യബോധമുളവാക്കി. ഈ ഐക്യബോധമാണു പിന്നീടു് അമേരിക്കയുടെ സ്വാതന്ത്ര്യത്തെത്തുടർന്നുള്ള ഏതാനും വർഷങ്ങളിൽ അതിനെ ഭരിച്ച കോൺഗ്രസ്സായി വളന്നതു്.

ഇങ്ങനെ ഓരോ കോളനിയ്ക്കും ഇഷ്ടംപോലെ സപ്തവർഷസമരത്തിൽ ഇംഗ്ലണ്ടിനോടു സഹകരിക്കയൊ പിൻവലിയുകയൊ ചെയ്യാമായിരുന്നു. അലിഘലനിപർവ്വതങ്ങൾക്കു തൊട്ടു പടിഞ്ഞാറുള്ള ഓഹിയോ നദീതടത്തിൽ അനൗദ്യോഗികമായി എതിർപ്പു പ്രകടമാക്കപ്പെട്ടുകഴിഞ്ഞു.

ഈ പ്രദേശം സ്വാധീനപ്പെടുത്തേണ്ടതു് ബ്രിട്ടനും ഫ്റാൻസിനും ഒരുപോലെ പ്രധാനപ്പെട്ട കാര്യമായിരുന്നു. അതു് ഇംഗ്ലീഷുകാരുടെ കൈവശമിരുന്നാൽ അവരുടെ വികസിച്ചുകൊണ്ടിരുന്ന കോളനികൾക്ക് അലിഘനി പർവതത്തിൽ കൂടിയാടെന്നു് വൻകരയിലേക്കു വ്യാപിക്കാം. ഫ്റാൻസ് അതിനെ അടക്കിബ്ഭരിക്കുന്ന പക്ഷം, നവലോകത്തിൽനിന്നു ഇംഗ്ലീഷുകാരെ നിശ്ശേഷം നിർമ്മാർജ്ജനം ചെയ്യുവാൻ വേണ്ട ശക്തി സംഭരിക്കുന്നതുവരെ അവരെ തീരപ്രദേശത്തു തന്നെ ഒതുക്കി നിർത്തുവാൻ സാധിക്കും.

ഫ്റഞ്ചുകാർ ഓഹിയൊ നദിയുടേയും ഉപനദികളുടെയും തീരങ്ങളിൽ നിരത്തി കോട്ടകൾ കെട്ടുവാൻ തുടങ്ങിയപ്പോൾ വെർജീനിയായിലെ ഗവർണ്ണരായ ഡിൻവിഡി, തൻെറ സൈന്യത്തിലെ ഇരുപത്തൊന്നു വയസ്സുമാത്രം പ്രായമുള്ളൊരു മേജർ ആയ ജോർജ്ജ് വാഷിങ്ടനെ ബ്രിട്ടീഷ് രാജാവിൻെറ വകയെന്നു കുപ്രസിദ്ധമായ ആ പ്രദേശത്തു നിന്നു അവരെ ഓടിക്കുവാൻവേണ്ടി അയച്ചു. ഇങ്ങനെ വാഷിങ്ടൻെറ പേരു് നമ്മുടെ കഥയിൽ കടന്നു വരുന്നു. ഫ്റഞ്ചുകാരെ പറഞ്ഞയയ്ക്കുവാൻ സാധിക്കാഞ്ഞതിനാൽ വാഷിങ്ടൺ ബ്രിട്ടീഷ് അവകാശമുറപ്പിക്കുവാനായി ഫോർട്ട് നെസസ്സിററി എന്നൊരു കോട്ട കെട്ടുകയും അവിടെ സൈന്യത്തെ നിർത്തുകയും ചെയ്തു. എങ്കിലും ഈ കോട്ട രക്ഷിക്കുവാൻ വേണ്ടത്ര ആളില്ലായി

രുന്നു. ഫ്രഞ്ചുകാർ വലിയൊരു സൈന്യവുമായി വന്ന് ആക്രമിച്ചപ്പോൾ വാഷിങ്ടൺ കീഴടങ്ങേണ്ടിവന്നു.

പരാജയത്താൽ കുപിതരായ ബ്രിട്ടീഷുകാർ 1755-ൽ ഫ്രഞ്ചുകാരെ സൈനിക പ്രാധാന്യമുള്ള ഡ്യൂക്കേൻ കോട്ടയിൽ നിന്നു തുരത്തുന്നതിന് ജനറൽ ബ്രഡോക്കിന്റെ കീഴിൽ രണ്ടു സമർത്ഥമായ സേനാവിഭാഗങ്ങളെ അയച്ചു. വാഷിങ്ടന്റെ ഉപദേശത്തിനു വിപരീതമായി ബ്രഡോക്ക് യൂറോപ്യൻ രീതിയിൽ, ആളുകളെ അടുപ്പിച്ചണിനിരത്തി, ആക്രമണമാരംഭിച്ചു. ഫ്രഞ്ചുകാരും ഇന്ത്യാക്കാരും മരത്തിനു മറഞ്ഞുനിന്നാണു യുദ്ധം ചെയ്തത്. അവരുടെ ഉന്നം പിഴക്കാത്ത തോക്കുകൾക്ക് ബ്രിട്ടീഷ്ഭടന്മാർ സൗകര്യപ്രദമായ ലക്ഷ്യമായിത്തീർന്നു. പരാജയമൊഴിവാക്കാൻ വാഷിങ്ടൺ സുധീരം പരിശ്രമിച്ചെങ്കിലും വെടിയുണ്ടകൾ അദ്ദേഹത്തിന്റെ കവചം തുളയ്ക്കുകയും രണ്ടു കുതിരകളെ വീഴ്ത്തുകയും ചെയ്തു. ബ്രഡോക്ക് തോറ്റോടി, ആയിരത്തോളം അനുയായികളോടൊപ്പം നിലംപതിച്ചു.

ഇംഗ്ലീഷുകാരുടെയും കോളനിക്കാരുടെയും സഹകരണമില്ലായ്മ മൂലം ഫ്റഞ്ചു വിജയങ്ങൾ തുടന്നു. മിക്ക കോളനിസ്സഭകളും കുറെ സൈനികരെയെങ്കിലും സംഭരിക്കാതിരുന്നില്ല; എന്നാൽ അവർ എവിടെയൊക്കെ പോകണമെന്നും ആരുടെ നേതൃത്വത്തിൽ പോകണമെന്നും സഭകൾതന്നെ നിശ്ചയിക്കേണ്ടതാണെന്നു നിർബ്ബന്ധിച്ചു. കൂടാതെ ബ്രിട്ടീഷ്സേനാനികൾ കോളനിബ്ഭടന്മാരെ തരം താഴ്ന്നവരായിക്കരുതുകയും അവരോടു നിന്ദാപൂർവ്വം പെരുമാറുകയും ചെയ്തു.

ഇരുളടഞ്ഞ 1757-ൽ ഇംഗ്ലണ്ടിന് ഏററവും വലിയ യുദ്ധകാര്യമന്ത്രിമാരിൽ ഒരാളാണ് വില്യംപിററ്

എന്ന മനസ്സിലായി. സമത്ഥനം ദൃഢപ്രതിജ്ഞനം ഉത്സാഹിയുമായ പിററ് ബ്രിട്ടീഷ് സൈന്യത്തിനും കോളനിസ്സൈന്യത്തിനും നവോന്മേഷം നല്കി അവരെ വടക്കോട്ട് വൻ തടാകങ്ങളുടെ തീരങ്ങളിലേക്കും ക്യാനഡായുടെ അതിർത്തിയിലേക്കും ആക്രമണത്തിനയച്ചു. ഡ്യൂക്കൻ ഉൾപ്പെടെ അനേകം ഫ്റഞ്ചുകോട്ടകൾ പിടിച്ചെടുക്കപ്പെട്ടു. മഹാനായ ബ്രിട്ടീഷ്നേതാവിനെ ബഹുമാനിച്ച് ഫോർട്ട്ഡ്യൂക്കസ് പിററ്സ്ബർഗ്ഗ് എന്ന പുതിയ പേരു കൊടുത്തു.

ഒടുവിൽ ക്യാനഡായുടെ അഥവാ നവീനഫ്റാസിന്റെ നേരെ ആക്രമണം തിരിഞ്ഞു. ക്വിബെക്കിൽ വച്ച് 1759-ൽ ഫലനിർണ്ണായകമായ ഏററുമുട്ടലുണ്ടായി. ഇവിടെ വച്ച് ജനറൽ വുൾഫ് ഫ്റഞ്ചുസേനാനിയായ മാർകിസ്മോൺകാമിനെ പ്രഭാതാൽപൂർവ്വം നടത്തിയ ഒരു സംഭ്രമജനകമായ ആക്രമണത്താൽ പരാജയപ്പെടുത്തി. ഈ വിസ്മയകരമായ വിജയത്തെത്തുടർന്നുള്ള നാലു കൊല്ലക്കാലത്തേയ്ക്കു് ക്യാനഡായിൽ ശത്രുനിർമ്മാജ്ജനപ്രവത്തനങ്ങൾ നടന്നുകൊണ്ടിരുന്നു.

ലോകമെങ്ങും ബ്രിട്ടീഷ്സൈന്യം ഫ്റഞ്ചുകാരെ കീഴ്പ്പെടുത്തി. സ്പെയിൻ ഫ്റഞ്ചുകാരെ സഹായിക്കാനെത്തിയപ്പോൾ, ബ്രിട്ടൻ സ്പെയിനിന് വെസ്റ്റിൻഡീസിലുണ്ടായിരുന്ന എല്ലാ സ്ഥലങ്ങളും ഫിലിപ്പീൻസിലുണ്ടായിരുന്ന ഹവാനാ, ക്യൂബാ, മാനിലാ എന്നിവയും പിടിച്ചെടുത്തു. ഇന്ത്യയിലെ ഫ്റഞ്ചുകാരും പൂർണ്ണമായി പരാജയമടഞ്ഞു.

1763 ലെ പാരീസ് ഉടമ്പടിപ്രകാരം ഫ്റാൻസ് ക്യാനഡാ മുഴുവനും ന്യൂ ഓർലിയൻസ് ഒഴിച്ചുള്ള മിസിസ്സിപ്പിയുടെ കിഴക്കെ വിശാലപ്രദേശവും ഇംഗ്ല

ണ്ടിനു വിട്ടുകൊടുത്തു. ന്യൂ ഓർലിയൻസ് സ്പെയിനിനു കിട്ടി. മിസിസ്സിപ്പിക്കു പടിഞ്ഞാറുള്ള തൻെറ സ്ഥലങ്ങളും ഫ്റാൻസ് സ്പെയിനിനു വിട്ടുകൊടുത്തു. ന്യൂഫൗണ്ട്ലൻഡിനടുത്ത് പ്രതിരോധസജ്ജീകരണം കൂടാതെ രണ്ടു ചെറിയ ദ്വീപുകൾ മീൻ പിടുത്തക്കപ്പലുകൾക്കുവേണ്ടി ഫ്റാൻസിനു അനുവദിക്കപ്പെട്ടു. ഇവ ഇന്നും അവരുടെ കൈവശം തന്നെ ഇരിക്കുന്നു.

സപ്തവർഷസമരം നവീനലോകത്തിൽ ഫ്റാൻസിൻെറ അസ്തമനം കുറിക്കുകയും സ്പെയിനിനെ ഇംഗ്ലണ്ടിൻെറ ഏകപ്രതിയോഗിയായി ശേഷിപ്പിക്കയും ചെയ്തു. എന്നാൽ സ്പെയിനിസ് ഇപ്പോഴത്തെ ഐക്യനാടുകളിൽ പറയത്തക്ക പിടിപാടൊന്നുമില്ലായിരുന്നു. മെക്സിക്കോയിലും തെക്കേ അമേരിക്കയിലും തങ്ങളുടെ സാമ്രാജ്യം വികസിപ്പിക്കുകയായിരുന്നു അവരുടെ മുഖ്യലക്ഷ്യം.

ഫ്റാൻസിൻെറ മേൽ കൈവന്ന വിജയം അമേരിക്കൻ കോളനിക്കാർക്ക് പല വിധത്തിൽ പ്രധാനമായിരുന്നു. യുദ്ധത്തിൽ പങ്കെടുത്ത് പൊതുതാല്പര്യത്തിനുവേണ്ടി സൈന്യവും സാധനവും ശേഖരിക്കുന്നതോടുകൂടി അവർ പരസ്പര സഹകരണത്തെപ്പററി പലതും പഠിച്ചു. വെവ്വേറെ ഭരണം നടത്തികൊണ്ടിരുന്ന പതിമൂന്നു കോളനികളിൽ ഐക്യം ഇനിയും കുറെ വർഷങ്ങൾ കഴിഞ്ഞുണ്ടാകാനിരുന്നതേയുള്ളു. എങ്കിലും അവർ മുമ്പോട്ട് ഒരു നീണ്ട കാൽ വച്ചു കഴിഞ്ഞു.

യുദ്ധത്തിൻെറ വേറൊരുഫലം കോളനിക്കാർക്ക് സ്വന്തം ശക്തിയെപ്പററി കൂടുതൽ ആത്മവിശ്വാസമുണ്ടായതാണ്. കൈമിടുക്കു പോരാത്ത കോളനിബ്ഭടന്മാരെ ഇംഗ്ലീഷ് സൈനികർ എത്രതന്നെ പരിഹ

സിച്ചാലും, അവർ അഭ്യാസം ലഭിച്ച ബ്രിട്ടീഷ്ഭടന്മാരുടെ പാർശ്വത്തിൽ നിന്ന് അനേകമനേകം യുദ്ധങ്ങളിൽ കാര്യക്ഷമമാം വണ്ണം പ്രവർത്തിച്ചു എന്നും ബ്രിട്ടീഷുകാർ അമേരിക്കയിലേക്കയച്ച ഏതൊരു ഭടനേക്കാളും സമർത്ഥനായിരുന്ന ജോർജ്ജ്‌വാഷിങ്ടനെന്നും ഉള്ള വാസ്തവങ്ങൾ ശേഷിക്കതന്നെ ചെയ്തു.

അവസാനമായി ഈ യുദ്ധം കോളനികൾക്ക് അലിഘനിപർവ്വതങ്ങൾ കടന്ന് വൻകരയുടെ ഉള്ളിലേക്ക വ്യാപിക്കുവാനുള്ള ആശാകവാടം തുറന്നു. പുതിയ ഭൂമിയും പുതിയ അവസരവും അനേകശതം നാഴികകൾ നീണ്ട് ഒററനിരപ്പിനല്ലേ കിടന്നിരുന്നത്—എല്ലാവർക്കും സ്വാതന്ത്ര്യവും തുല്യാവസരവും കാംക്ഷിക്കുന്ന അമേരിക്കയുടെ സ്വപ്നങ്ങൾക്ക കടന്നുപരക്കുവാനുള്ളൊരു വിശാലത.

## അദ്ധ്യായം 3

## അമേരിക്കൻ വിപ്ലവം

അമേരിക്കൻ വിപ്ലവത്തിന്റെ കാരണങ്ങളെപ്പററി ധാരാളം എഴുതപ്പെട്ടിട്ടുണ്ട്. മൂന്നാം ജോർജ്ജ് രാജാവും പാർലമെൻറും കൂടി കോളനികളുടെ സ്വാതന്ത്ര്യങ്ങൾ റദ്ദചെയ്തതും, ഗവൺമെണ്ടിൽ പ്രാതിനിധ്യം അനുവദിക്കാതെ അവരുടെമേൽ നികുതി ചുമത്തിയതും, അവരുടെ ഭവനങ്ങളിൽ സൈന്യങ്ങളെ പാർപ്പിച്ചതും, ഒടുവിൽ അവരെ പ്രക്ഷോഭണത്തിലെത്തിച്ചതും — ഇങ്ങനെ വിവരിക്കപ്പെട്ടിട്ടുള്ള പല കാരണങ്ങളും ഒളിച്ചുകിടന്ന ചില പ്രധാന കാരണങ്ങളുടെ ബാഹ്യരൂപങ്ങൾ മാത്രമായിരുന്നു. പ്രധാനകാരണങ്ങളിലൊന്നാകട്ടെ, ബ്രിട്ടീഷ്സാമ്രാജ്യത്തിന്റെ സ്വഭാവവും കോളനികൾക്ക് അതുമായുള്ള ബന്ധവും സംബന്ധി

ച്ചുള്ള പൊരുത്തപ്പെടാത്ത സിദ്ധാന്തങ്ങളായിരുന്നു.

അമേരിക്കക്കാരുടെ അഭിപ്രായം പതിമൂന്നു കോളനികളും ബ്രിട്ടീഷ് സാമ്രാജ്യത്തിനുള്ളിൽ സ്വയം ഭരണാവകാശമുള്ള ഘടകങ്ങൾ, അതായത് ഇപ്പോൾ ക്യാനഡായും ആസ്ത്രേലിയായും പോലെ ബ്രിട്ടീഷ് സിംഹാസനത്തോടു ഭക്തിയുള്ള പുത്രികാരാജ്യങ്ങൾ ആണെന്നായിരുന്നു. കോളനികളിൽ വസിച്ചിരുന്ന ആളുകൾ ഇംഗ്ലീഷുകാരായിരുന്നു. അവരും മാഗ്നാകാർട്ടായുടെ കാലം മുതൽ ഇംഗ്ലീഷുകാർ ഏതൊരു സമത്വാവകാശത്തിനു വേണ്ടി പോരാടിയിരുന്നോ അതേ അവകാശത്തിനു അർഹരായിരുന്നു. തങ്ങളുടെ സഭകളിൽ അദ്ധ്യക്ഷത വഹിക്കുന്നതിനു അയയ്ക്കപ്പെടുന്ന രാജകീയ ഗവർണ്ണറന്മാരെ സ്വീകരിക്കുവാൻ അമേരിക്കക്കാർ തയ്യാറായിരുന്നു, ആ ഉദ്യോഗസ്ഥന്മാർ സഭയുടെ ആഗ്രഹങ്ങൾ അനുസരിച്ചു പ്രവർത്തിക്കുമെങ്കിൽ. ഗവർണ്ണറന്മാർ ശമ്പളത്തിനു വേണ്ടി കോളനികളെ ആശ്രയിച്ചിരുന്നതിനാൽ സാധാരണ അവരുടെ ഇഷ്ടത്തിനൊത്തു പ്രവർത്തിക്കയും ചെയ്തു. അമേരിക്കയിലെ തർക്കങ്ങളിൽ അവർക്ക് ദൂരെ ഇംഗ്ലണ്ടിൽ തിരക്കിലിരുന്ന രാജാവിന്റെ സഹായം പ്രതീക്ഷിക്കുക സാദ്ധ്യമായിരുന്നില്ല. അങ്ങനെ അവർ അമേരിക്കക്കാരുടെ ഇഷ്ടത്തിനു മിക്കവാറും വഴങ്ങിക്കൊടുത്തു.

ജയിംസ് ടൗണിന്റെ ആരംഭകാലം മുതൽതന്നെ കോളനികളുടെ നിലയെപ്പററി കുറെ വ്യത്യാസപ്പെട്ട അഭിപ്രായമാണ് ബ്രിട്ടീഷ് ഗവമ്മെണ്ടിനുണ്ടായിരുന്നത്. കോളനിക്കാർക്ക് പൂർണ്ണമായ സ്വതന്ത്രഭരണത്തിന് അവകാശമില്ല. അവർക്ക് ബ്രിട്ടീഷ്ദ്വീപുകളിൽ വസിക്കുന്ന ഇംഗ്ലീഷ് പൗരന്മാരോടു സമത്വമില്ല. ഇംഗ്ലീഷ് ചരക്കുകൾക്ക് പുതിയ വിപണി കണ്ടുപിടിച്ചും ഇംഗ്ലീഷ് വ്യവസായത്തിനാവശ്യമായ

അസംസ്കൃത സാധനങ്ങൾ കൊടുത്തും ഇംഗ്ലീഷ് താല്പര്യങ്ങൾക്കുവേണ്ടി പ്രവർത്തിക്കയെന്നതായിരുന്നു അവരുടെ പ്രഥമ കർത്തവ്യം. 150 വർഷം രാജ്യത്തെ വിഷമിപ്പിച്ചുകൊണ്ടിരുന്ന തുടർച്ചയായ യുദ്ധങ്ങളുടെയും ബദ്ധപ്പാടുകളുടെയും കാലത്ത് കോളനിക്കാരെ കർശനമായി ഭരിക്കയും അവരുടെ ധനം കൈവശപ്പെടുത്തുകയും തുലോം പ്രയാസപ്പെട്ട പണിയായിരുന്നു. എന്നാൽ ഇപ്പോൾ 1763-ൽ ഫ്രാൻസിനേയും സ്പെയിനിനേയും തട്ടി മാററിയ നിലയ്ക്ക് രാജാവിൻെറ ഗവർമ്മേണ്ടിന് കൈ ചുരുട്ടി അധികാരം സ്ഥാപിക്കുന്നതിനുള്ള അവസരമായി.

അമേരിക്കയുടെ വാണിജ്യതാല്പര്യങ്ങൾ മാതൃഭൂമിയുടെ താല്പര്യങ്ങൾക്കു കീഴ്പ്പെടുത്തത്തക്കവിധം നാവിക നിയമങ്ങൾക്കു മുന കൂട്ടുവാൻ സമയമായിക്കഴിഞ്ഞു. യുദ്ധം കൊണ്ടു ശോഷിച്ച ബ്രിട്ടീഷ് ഭണ്ഡാഗാരം പോഷിപ്പിക്കുന്നതിനു നികുതി ചുമത്തേണ്ട അവസരവും സമാഗതമായി.

ഇംഗ്ലണ്ടും അമേരിക്കയും തമ്മിലുള്ള പിണക്കത്തിൽ ആരുടെ ഭാഗം ശരി ആരുടെ ഭാഗം തെററ് എന്ന ചോദ്യത്തിന് ഉത്തരം പറയുക പ്രയാസമാണ്. രാജാവിൻെറ കീഴിലുള്ള സ്വതന്ത്രകോളനികളുടെ ഫെഡറേഷനായിരിക്കണം സാമ്രാജ്യം എന്ന് അമേരിക്ക വിശ്വസിച്ചു. പ്രബലമായൊരു കേന്ദ്രഗവർമ്മേണ്ടിൻെറ കീഴിലുള്ള ഐക്യത്തിലായിരുന്നു ഇംഗ്ലണ്ടിൻെറ വിശ്വാസം. രണ്ടു കക്ഷികളും സ്വന്തം താല്പര്യങ്ങളെ മുൻനിർത്തി പ്രവർത്തിച്ചു. അതുമൂലമുണ്ടായ ഫലങ്ങളെ സംബന്ധിച്ച് ഇരുകൂട്ടരും വളരെ ഭയപ്പെട്ടു. സാധാരണ സംഭവിക്കാറുള്ളതുപോലെ ഇരുവശത്തേയും എടുത്തുചാട്ടക്കാർ അവസാനത്തെ ഏററുമുട്ടലും മുതലിച്ചു.

അമേരിക്കാർ സ്വാതന്ത്ര്യം പ്രാപിച്ചതിനു ശേഷം അവരുടെ ആശയം ഇംഗ്ലീഷുകാർ അംഗീകരിച്ചിട്ടുണ്ട്. 1760-നും 1770-നും ഇടയ്ക്കുള്ള വർഷങ്ങളിൽ അതൃപ്തരായ കോളനിക്കാരുടെ പ്രതിനിധിയായി ബഞ്ചമിൻ ഫ്രാങ്ക്ളിൻ ലണ്ടനിൽ താമസിക്കുമ്പോൾ ഏതെല്ലാം കാര്യങ്ങളാണോ ബ്രിട്ടീഷുകാരെക്കൊണ്ടു സമ്മതിപ്പിക്കുന്നതിനു നിഷ്ഫലമായി ശ്രമിച്ചത് ആ കാര്യങ്ങൾ മിക്കതും സ്വതന്ത്ര ഡൊമിനിയനുകൾ ചേർന്ന ബ്രിട്ടീഷ് കോമൺവെൽത്തിൽ അംഗീകൃതമായിട്ടുണ്ട്.

പ്രത്യേകം പ്രത്യേകം സ്വയംഭരണഘടകങ്ങൾ ചേർന്നത് എന്നതിനേക്കാൾ രാജാവിൻെറ കീഴിലുള്ള ഒരു അവിഭാജ്യവസ്തുവായിട്ടാണ് ഇംഗ്ലണ്ട് സാമ്രാജ്യത്തെ കരുതിപ്പോന്നതെന്ന് തെളിയിക്കുന്ന നല്ലൊരു ദൃഷ്ടാന്തമാണ് അമേരിക്കൻ വാണിജ്യത്തെ നിയന്ത്രിച്ച പഞ്ചസാര-ശർക്കര നിയമം.

ഫ്രഞ്ചു വെസ്റ്റിൻഡീസുമായി ന്യൂ ഇംഗ്ലണ്ട് ലാഭകരമായ ഒരു വ്യാപാരത്തിലേർപ്പെട്ടിരുന്നു—ശർക്കര ഇറക്കുമതി ചെയ്ത് അതിൽ നിന്നു മദ്യമുണ്ടാക്കി വില്ക്കുക. അത്രത്തോളം വലിയ വിലയ്ക്കു ചരക്കെട്ടുക്കുന്നതിന് നിവൃത്തിയില്ലാതിരുന്ന ഇംഗ്ലീഷ് വെസ്റ്റിൻഡീസിനെ ഈ വ്യാപാരത്തിൽ ന്യൂ ഇംഗ്ലണ്ടുകാർ ഗൗനിച്ചില്ല. തങ്ങളുടെ വാണിജ്യം ഇടിയുന്നു എന്ന് ബ്രിട്ടീഷ്‌വെസ്റ്റിൻഡീസിലെ തോട്ടമുടമകൾ പരാതിപ്പെട്ടതനുസരിച്ച്, കൊടുക്കൽ വാങ്ങലുകൾ ഒരേ കുടുംബത്തിൽ തന്നെ നടക്കട്ടെ എന്ന ഉദ്ദേശത്തിലാവാം, പാർലമെൻറ് ന്യൂ ഇംഗ്ലണ്ടിൻെറ വ്യാപാരം ബ്രിട്ടീഷ്‌വെസ്റ്റിൻഡീസിലേക്കു മാററുവാൻ നിർബ്ബന്ധിച്ചു. ഫ്രഞ്ച് ഇൻഡീസിൽ നിന്നു അമേരിക്കയിലേക്കുള്ള ഇറക്കുമതിക്കു ദുർവ്വഹമായ ചുങ്കം ചുമത്തി ഇതു സാധി

ക്കുകയും ചെയ്തു.

പശ്ചിമദേശങ്ങൾ കൈവശമായതോടുകൂടി ബ്രിട്ടീഷ്കാരെ മറെറാരു പ്രശ്നം അഭിമുഖീകരിച്ചു: അമേരിക്കയെ കൂടുതൽ മുറുക്കമുള്ള കടിഞ്ഞാണിട്ടു കെട്ടുന്നതിനു അവരെ നിർബ്ബന്ധിച്ചതും, അങ്ങനെ ഉരസൽ ഉഗ്രതരമാക്കുന്നതിനിടയാക്കിയതുമായൊരു പ്രശ്നം. പുതിയ സ്ഥലങ്ങളിൽ ഫ്രഞ്ചുകാരും അവരുടെ സഖ്യത്തിൽപ്പെട്ട ഇൻഡ്യാക്കാരും താമസിച്ചിരുന്നു. ഇവർക്ക് ജേതാക്കളോട് യാതൊരു പ്രതിപത്തിയുമില്ലായിരുന്നു. അചിരേണ തങ്ങൾ നിഷ്കാസിതരാകുമെന്നു ഫ്രഞ്ചുകാർ പറഞ്ഞിളക്കിയതനുസരിച്ച് ഇന്ത്യാക്കാർ പോണ്ടിയാക്ക് തലവന്റെ നേതൃത്വത്തിൽ ലഹള കൂട്ടുകയും അനേകം ബ്രിട്ടീഷ് കോട്ടകൾ പിടിച്ചെടുക്കുകയും ചെയ്തു.

ഈ പരിതസ്ഥിതിയിൽ കിഴക്കെന്നപോലെ പടിഞ്ഞാറ് സ്വയംഭരണം പ്രായോഗികമല്ലെന്നു വ്യക്തമായിരുന്നു. സൈന്യങ്ങളും, രക്ഷികളും, അലിഘനീസിനു പടിഞ്ഞാറുള്ള പകപൂണ്ട ജനസമൂഹത്തിന്റെമേൽ കർശനമായ നിയന്ത്രണവുമായിരുന്നു ആവശ്യം.

അതിനാൽ ജോർജ്ജ് മൂന്നാമനും മന്ത്രിമാരും പശ്ചിമപ്രദേശത്തിന്റെ ഭരണം ഏറെറടുക്കുകയും കോളനികൾക്ക് അവിടെ അധിനിവേശം നിഷേധിക്കുകയും ചെയ്തു. നേരത്തേ അലിഘനി കടന്നു പുതിയ സ്ഥലത്തു കുടിയേറിയവരെ തിരിച്ചു പോകാൻ ആജ്ഞാപിച്ചു. മേലാൽ ഇൻഡ്യാക്കാർ സ്ഥലം വില്ക്കുന്നതു നേരിട്ടു രാജാധികാരിക്കു തന്നെ ആയിരിക്കണമെന്നു വിളംബരമുണ്ടായി. ബ്രിട്ടീഷ് ഗവർമ്മെണ്ടിനുവേണ്ടി ആദായകരമായ തുകൽക്കച്ചവടം ചെയ്യുന്നതിനു ഏജൻറന്മാർ നിയുക്തരായി. നിരാശരായ അമേരിക്കന്മാർ കോപിച്ചലറി.

നിഷ്പക്ഷവീക്ഷണത്തിൽ രാജാവിൻെറ ഈ പ്രവൃത്തികൾ കുറച്ചൊക്കെ യുക്തിപൂൎവ്വവും ആവശ്യാനുസാരവും ആയിരുന്നു. ഒരു നിയന്ത്രണവും ഇല്ലാതെ പടിഞ്ഞാറൻ പ്രദേശങ്ങളിലേക്ക് കടന്ന് സ്ഥലം കൈവശപ്പെടുത്താനും ഇന്ത്യാക്കാരെ ചൂഷണം ചെയ്യുവാനും കോളനിക്കാരെ അനുവദിച്ചിരുന്നെങ്കിൽ അരാജകത്വമാകുമായിരുന്നു ഫലം. മറുവശത്തു് അമേരിക്കാക്കാരെ നിശ്ശേഷം നീക്കി നിൎത്തിയതു് രാജാവിൻെറയും മന്ത്രിമാരുടെയും അതിരുകടന്ന സ്വേച്ഛാവിലാസമായി വ്യാഖ്യാനിക്കയും ചെയ്യാം. ഫ്രഞ്ചുകാരെ തോല്പിക്കുവാൻ കോളനിക്കാർ സൈന്യസഹായം ചെയ്ത നിലയ്ക്കു് വിജയഫലത്തിൻെറ ഒരു പങ്ക് തങ്ങൾക്കുമവകാശപ്പെട്ടതാണെന്നു് അവർ വിശ്വസിച്ചു.

ഇങ്ങനെ ഈ സമ്പാദ്യം അമേരിക്കൻ കോളനികളുടെയല്ല, ഇംഗ്ലീഷ് രാജാവിൻെറ വകയായിത്തീൎന്നു. അമേരിക്കക്കൊക്കു വീണ്ടുമൊരു കഷ്ടത: നവലോകത്തിലുണ്ടാകുന്ന ആദായങ്ങളെ സുരക്ഷിതമാക്കുന്നതിനു് അനേകായിരം ബ്രിട്ടീഷ് ഭടന്മാർ ചേൎന്നൊരു സൈന്യം വന്നെത്തി. അതിൻെറ സംരക്ഷണത്തിനാവശ്യമായ വ്യയത്തിലൊരംശം കോളനിക്കാർ കൊടുക്കേണ്ടിയിരുന്നുതാനും. കോളനിക്കാരുടെ ദുരിതം ഇവിടെയുമവസാനിച്ചില്ല. ക്വാർട്ടറിംഗ് ആക്ടിലെ വ്യവസ്ഥപ്രകാരം ഇംഗ്ലീഷ് ഭടന്മാൎക്കു താമസസ്ഥലവും ഭക്ഷണവും കൊടുത്തു സഹായിക്കുവാനും ഇംഗ്ലണ്ടു് അവരോടാജ്ഞാപിച്ചു.

കോളനികളെ നിയന്ത്രിക്കുന്നതിനെടുത്ത ഓരോ നടപടിയേയും തുടൎന്നുണ്ടായ പൊതുജനക്ഷോഭം രാജാവിനും പാർലമെൻറിനും മുൻകരുതലോടെ പ്രവൎത്തിക്കുന്നതിനുള്ള താക്കീതായിരിക്കേണമായിരുന്നു. അമേരിക്കക്കാരാകട്ടെ സ്വതന്ത്രപൌരന്മാർ എന്ന നിലയ്ക്കു

തങ്ങളുടെ അവകാശത്തെപ്പററിയുള്ള ബോധവും അതു വേണമെന്നുള്ള നിർബ്ബന്ധവും ഉള്ളവരായിരുന്നു. അതിനാൽ ഏററവും നിസ്സാരമായ നിയന്ത്രണവും കോപാക്രോശത്തോടെയാണ് അവർ സ്വീകരിച്ചത്. സൂചി കുത്തിയാൽ മതി വാളിറക്കുന്ന വേദനയായിരുന്നു.

1764-ൽ ബ്രിട്ടീഷ് പ്രധാന മന്ത്രിയായിരുന്ന ജോർജ്ജ് ഗ്രെൻവിൽ അമേരിക്കയെപ്പററി വളരെയൊന്നും മനസ്സിലാക്കിയിരുന്നില്ല; കേട്ടിരുന്ന അല്പം ചില സംഗതികളെ വെറുക്കുകയും ചെയ്തു. അമേരിക്കയിലേക്കു ചുങ്കമധികാരികളേയും നാവിക റോന്തുകാരെയുമയച്ച് നാവിക നിയമങ്ങളെ അദ്ദേഹം ഉജ്ജീതപ്പെടുത്തി. വർത്തമാനപ്പത്രങ്ങൾ, ലഘുലേഖകൾ, നിയമ പ്രമാണങ്ങൾ എന്നിവയുടെമേൽ മുദ്രക്കരമേർപ്പെടുത്തണമെന്നു സഭയിൽ പ്രമേയമവതരിപ്പിച്ചു. ബ്രിട്ടീഷ്സൈന്യത്തിനു വേണ്ടിവരുന്ന ചെലവിനൊരിന്നം കാണുകയായിരുന്നു ഇതിൻെറ ഉദ്ദേശം.

പാർലമെൻറിൽ സ്റ്റാമ്പ് ആക്ട് പാസ്സായപ്പോൾ കടലിൻെറ ഇരുകരയിലുമുള്ളവരിലാർക്കും തന്നെ അതിൻെറ പ്രക്ഷോഭജനകമായ പ്രത്യാഘാതം മുൻകൂട്ടിക്കാണുവാൻ കഴിഞ്ഞില്ല. ഉദാഹരണമായി ഈ നിയമത്തിൽ നിന്നു യാതൊരു കുഴപ്പവും പ്രതീക്ഷിക്കാതെ ബഞ്ചമിൻ ഫ്രാങ്ക്ളിൻ രണ്ടു സ്നേഹിതന്മാരെ സ്റ്റാമ്പുവിതരണ ജോലിക്കു അപേക്ഷിക്കുവാൻ ഉപദേശിച്ചു. എന്നാൽ കോളനികളിലെല്ലായിടത്തും ഉടനടി എതിർപ്പുണ്ടായി. വെർജിനിയായിലെ പാട്രിക്ക്ഹെൻറി പ്രതിനിധിസഭയിൽ ചാടി എണീററ് വെർജീനിയാക്കാരുടെ മേൽ നികുതി ചുമത്തുവാൻ വെർജീനിയാ നിയമസഭയ്ക്കു അധികാരമുള്ളു എന്നു പ്രഖ്യാപിച്ചു. വലിയ ആവേശത്തോടെ താഴെപ്പറയു

ന്ന പ്രമേയം പാസ്സാക്കുവാൻ ഹെൻറി സാഹസപ്പെട്ടു: "ഇപ്രകാരമുള്ള അധികാരം വേറെ ആർക്കോ ആളു കൾക്കോ കൊടുക്കുവാനുള്ള എല്ലാ ഉദ്യമവും നിയമ വിരുദ്ധവും, ഭരണഘടനാവിരുദ്ധവും, ന്യായവിരുദ്ധ വും ആണ്. അമേരിക്കൻ സ്വാതന്ത്ര്യത്തെ എന്ന പോലെ ബ്രിട്ടീഷ് സ്വാതന്ത്ര്യത്തെയും നശിപ്പിക്കുന്ന തിനുള്ള പ്രവണതയും അതിൽ വ്യക്തമായിരിക്കുന്നു."

സ്റ്റാമ്പ് ആക്ടിനു് എതിരായിപ്പൊങ്ങിയ ശബ്ദം മസാച്ചുസെററ്സ് ഏറെറടുത്തു. അവിടെ ജയിംസ് ഓട്ടിസ്, സാമുവൽ ആഡംസ് എന്നീ രണ്ടുപേർ എരിതീയിൽ എണ്ണയൊഴിച്ചു. രാജദ്രോഹപരമായ ജ നനായകത്വത്തിലേക്കു ചാഞ്ഞിരുന്ന ആഡംസ് ബ്രിട്ടീ ഷ് കച്ചവടവ്യവസ്ഥയെ ധിക്കരിച്ച് പ്രസംഗിച്ച് നേരത്തെ പേരെടുത്തിരുന്നു. ബ്രിട്ടീഷ് സിംഹത്തിന്റെ നേരെ ചീറിയടുത്ത് നിയമാനുസൃതമായ പ്രാതിനിദ്ധ്യം കൂടാതെയുള്ള നികുതിചുമത്തൽ ജനങ്ങളെ അടിമത്ത ത്തിലാഴ്ത്തുന്ന സമ്പ്രദായമാണെന്ന് അദ്ദേഹം ഉറ പ്പിച്ചു പറഞ്ഞു.

ന്യൂ ഇംഗ്ലണ്ട്, ന്യൂ യോർക്ക്, പെൻസിൽവേനി യാ എന്നിവിടങ്ങളിൽ ലഹള പൊട്ടിപ്പുറപ്പെട്ടു. പൊതുജന സമ്മർദ്ദം കൊണ്ട് സ്റ്റാമ്പുവിതരണക്കാർ ജോലി ഉപേക്ഷിച്ചു. കലഹശക്തിയെ പുളിപ്പിച്ചു പൊക്കുവാൻ "സ്വാതന്ത്ര്യത്തിൻെറ പുത്രന്മാർ" തുട ങ്ങിയ പുരോഗമന കക്ഷികൾ രൂപമെടുത്തു. ഒമ്പതു കോളനികളുടെ പ്രാതിനിദ്ധ്യമുള്ള ഒരു സ്റ്റാമ്പ്. ആക്ട്– കോൺഗ്രസ് തങ്ങളുടെ നിയമസഭകൾക്കേ തങ്ങളു ടെമേൽ നികുതി ചുമത്താനാവൂ എന്നൊരു പ്രതിഷേ ധം വെർജീനിയാ ചെയ്തപോലെ രേഖപ്പെടുത്തി.

ഇംഗ്ലണ്ടിലെ ഒരു സാധാരണപൗരനു് കോള നിയിലെ ഈ കോലാഹലമെല്ലാം അബദ്ധവും അവി

ശ്വാസ്യവുമായിട്ടാണു തോന്നിയതു്. സാമ്രാജ്യത്തിന്റെ ഭരണക്രമം പാർലമെൻററാണ്, അതു് എല്ലാ പ്രജകളുടെയും ഗുണത്തിനുവേണ്ടിയാണു പ്രവർത്തിക്കുന്നതു് എന്നായിരുന്നു അവരുടെ വിശ്വാസം. ഇംഗ്ലണ്ടിന്റെ പല ഭാഗങ്ങളും വാസ്തവത്തിൽ പാർലമെൻറിലേക്കു പ്രതിനിധികളെ തെരഞ്ഞെടുത്തില്ലായിരുന്നു; എന്നാൽ സ്വാധീനശക്തിയുള്ള എല്ലാത്തരക്കാർക്കും — കച്ചവടത്തിലും കൃഷിയിലും തൊഴിലിലും പ്രവർത്തിക്കുന്നവർക്ക്—കോമൺസ് സഭയിലുണ്ടായിരുന്ന പ്രാതിനിദ്ധ്യം ഓരോ പൗരൻെറയും ജനകീയാവകാശം മാനിക്കപ്പെട്ടുമെന്നതിനു് മതിയായ ഉറപ്പായിരുന്നു.

പ്രായപൂർത്തി വന്ന എല്ലാ പൗരന്മാരെയും വോട്ടു ചെയ്യുവാൻ അനുവദിക്കണമെന്ന അഭിപ്രായം 18-ാം നൂററാണ്ടു മുതൽ 20-ാം നൂററാണ്ടുവരെ നീണ്ടുനിന്ന തുടർച്ചയായ വാദപ്രവാദങ്ങളാൽ പ്രബലപ്പെടാനിരുന്നതേയുള്ളു. അതിൻെറ ദശാപരിണാമത്തിൽ ഒരു പടിയായിരുന്നു, അമേരിക്കക്കാരുടെ നിർബന്ധം-അതായതു് ഉത്തരവാദപ്പെട്ട പ്രാതിനിദ്ധ്യമില്ലാത്ത ഒരു പ്രദേശത്തിൻെറ മേലും ഗവർമ്മെണ്ടു് നികുതി ചുമത്താൻ പാടില്ലെന്ന നിർബന്ധം. ഇതു് ഇംഗ്ലണ്ടിന്റെയും അമേരിക്കയുടേയും രാഷ്ട്രമീമാംസകൾ തമ്മിൽ ഉണ്ടായിരുന്നതും അവസാനം യുദ്ധക്കളത്തിൽ വച്ചു് തീരുമാനിക്കേണ്ടിയിരുന്നതുമായ പ്രധാനപ്പെട്ട തർക്കവിഷയമായിരുന്നു.

ഒരു കൊല്ലം മാത്രം പ്രാബല്യത്തിലിരുന്നതിനുശേഷം സ്റ്റാമ്പ് ആക്ടു് റദ്ദാക്കപ്പെട്ടു. ഈ റദ്ദാക്കലിനെ അമേരിക്കക്കാർ ഉന്മത്തമായ ആഹ്ലാദ പ്രകടനത്താൽ സ്വാഗതം ചെയ്തു; എങ്കിലും അചിരേണ സ്റ്റാമ്പ് ആക്ടിനോളം വെറുക്കപ്പെടുന്ന മററു നിയമങ്ങൾ തുടർന്നു

ണ്ടായി. ടൗൺഷെൻഡിൻെറ ആക്റ്റുകൾ ഗ്ലാസ്, ഈയം, ചായം, കടലാസ്, തേയില എന്നിവയ്ക്കു് ഇറക്കുമതിക്കരങ്ങൾ ചുമത്തി; എന്നു മാത്രമല്ല ഈ നികുതി രാജകീയ ഗവർണ്ണറന്മാൎക്കു ശമ്പളം കൊടുക്കാൻ ചെലവഴിക്കണമെന്നു ശാസിക്കുകയും ചെയ്തു. ഇതു മൂലം കോളനിസ്സഭകൾക്കു് ഗവർണ്ണറന്മാരുടെ മേലുള്ള പിടി വിട്ടുപോയി. അമേരിക്കാരുടെ കാൎയ്യങ്ങളിൽ കൂടുതൽ കൂടുതൽ നിയന്ത്രണത്തിനുദ്ദേശിക്കുന്നുണ്ടെന്നു പാർലമെൻറു വ്യക്തമാക്കുകയും ചെയ്തു.

വീണ്ടും അമേരിക്കയിൽ അങ്ങോളമിങ്ങോളം കോലാഹലമായി. സാമുവൽ ആഡംസ് അമേരിക്കൻ വാണിജ്യത്തിനു ഹാനികരങ്ങളായ ടൗൺഷെൻഡു നിയമങ്ങൾക്കും നാവികതചനിയമങ്ങൾക്കും എതിരായി പ്രാഥമിക നടപടികളെടുക്കുന്നതിന് ആഹ്വാനം ചെയ്തുകൊണ്ടൊരെഴുത്ത് എല്ലാ കോളനികൾക്കും അയച്ചു. ബ്രിട്ടീഷ് സാധനങ്ങളെല്ലാം വർജ്ജിക്കുന്നതിനുള്ള ഒരു പ്രക്ഷോഭണം വളർന്നു ഫലവത്തായി. ബ്രിട്ടൻ കലികൊണ്ടു; മസാച്ചുസെററ്സിലെ നിയമസഭ പിരിച്ചുവിട്ടു. രണ്ടു സേനാവിഭാഗങ്ങളെ ബോസ്റ്റനിലേക്കയച്ചു.

1770 മാർച്ചു മാസത്തിൽ ഒരു ദിവസം ഇംഗ്ലണ്ടു് വീണ്ടും കനിയുകയും ഒരു ചെറിയ തേയിലനികുതി ഒഴികെ മറെറല്ലാ നികുതികളും റദ്ദുചെയ്യുകയും ചെയ്തു. അതേദിവസം തന്നെ ആണു് ബ്രിട്ടീഷ് ഭടന്മാരും അമേരിക്കൻ പൗരന്മാരും തമ്മിൽ, ദേശഭക്തന്മാർ "ബോസ്റ്റൻ കൂട്ടക്കൊല" എന്നു പേരിട്ട സംഘട്ടനം നടന്നതു്. ഒരു സംഘം ചെറുപ്പക്കാർ ഒരു പാറാവുകാരൻെറ മേൽ മഞ്ഞുണ്ടകളെറിഞ്ഞതോടുകൂടി കുഴപ്പമാരംഭിച്ചു. പാറാവുകാർ രക്ഷിഭടനെ വിളിച്ചു. തുടൎന്നുണ്ടായ യുദ്ധത്തിൽ മഞ്ഞു വിട്ടു് മുഷ്ടിയായി ആയുധം.

ട്ടവിൽ സംഭ്രാന്തരായ ബ്രിട്ടീഷ്ഭടന്മാർ വെടിയുണ്ട യും പ്രയോഗിച്ചു. കൂട്ടക്കൊലയിൽ അഞ്ചു പൗരന്മാർ മരിച്ചു. സാമുവൽ ആഡംസിൻെറ ആവശ്യപ്രകാരം ബ്രിട്ടീഷ്സൈന്യം പട്ടണത്തിൽ നിന്നു പിൻവാങ്ങി. ഇംഗ്ലണ്ട് കോളനികളോട് ഇടയ്ക്കിടെ നിർദ്ദാക്ഷിണ്യ മായും പിന്നീട് വിപ്ലവത്തിനു മുമ്പുള്ള ഒരു പത്തു കൊല്ലക്കാലം സ്വന്തം അഭിപ്രായഗതി പരിത്യജിച്ചും പെരുമാറിയതാലോചിച്ചാൽ അമേരിക്കയിൽ ഏതൊ രു സമീപനമാർഗ്ഗമാണ് അവലംബിക്കേണ്ടതെന്നുള്ള സംഗതിയിൽ ഇംഗ്ലണ്ടിലെ നയകർത്താക്കൾ തമ്മിൽ പൊരുത്തമില്ലായിരുന്നു എന്നു തെളിയും. വില്യം പിററ്, നോർത്ത്പ്രഭു എന്നിവരെപ്പോലുള്ള നേതാ ക്കൾ അനുരഞ്ജനവാദികളായിരുന്നു. കൂടാതെ ഗ്രെൻ വില്ലിനെപ്പോലെയോ ടൗൺഷെൻഡിനെപ്പോലെയോ പ്രതികൂലരായ മന്ത്രിമാരുടെ പ്രേരണയിൽ ചുമത്ത പ്പെട്ട നികുതികൾ റദ്ദാക്കുന്നതിനോ വ്യത്യാസപ്പെടു ത്തുന്നതിനോ അവർ ശ്രമിക്കുകയും ചെയ്തു. ജനകീയ കക്ഷിയിൽ പ്രതിനിധികളായിരുന്ന ഇംഗ്ലീഷ് കച്ചവ ടക്കാർക്ക് അമേരിക്കയോട് ധാരാളം അനുഭാവമുണ്ടാ യിരുന്നു. ഇംഗ്ലീഷ് സാധനങ്ങളെ വർജ്ജിക്കുവാൻ നിശ്ചയിച്ചിരുന്ന ക്രുദ്ധരായ വിപ്ളവകാരികളുമായി ട്ടല്ല, സന്തുഷ്ടവും ഐശ്വര്യസമൃദ്ധവുമായ അമേരിക്ക യുമായി വ്യാപാരം ചെയ്യാനായിരുന്നു ഇംഗ്ലീഷ്കച്ചവ ടക്കാരാഗ്രഹിച്ചത്.

അമേരിക്കയെപ്പററിപ്പറഞ്ഞാൽ ബ്രിട്ടീഷ്കാ രോട് അനുഭാവമുള്ളവർ ധാരാളമായിരുന്നു, പ്രത്യേ കിച്ചും ധനവാന്മാരുടെ ഇടയിൽ. സ്വാതന്ത്ര്യവാദിക ളുടെ പ്രേരണയിൽ നടക്കുന്ന ബഹിഷ്കരണങ്ങളും ലഹള കളും അവർ ഇഷ്ടപ്പെട്ടിരുന്നില്ല.

നികുതി നിയമങ്ങൾ പാസ്സാക്കുമ്പോൾ സങ്കടവും ഇംഗ്ലണ്ടിനോടു കോപവും അവ റദ്ദാക്കുമ്പോൾ ആശ്വാസവും ഇംഗ്ലണ്ടിനോടു കൃതജ്ഞതയും എന്ന മട്ടിലായിരുന്ന വിപ്ലവത്തിനുമുമ്പു ഭൂരിപക്ഷം അമേരിക്കരുടേയും മനോഭാവം. ഇംഗ്ലണ്ടിന്റെ പിടിയിൽനിന്നുള്ള പൂണ്ണസ്വാതന്ത്ര്യം ഒരു സാധാരണ കോളനിക്കാരൻ മനഃപൂൎവ്വമാഗ്രഹിച്ച കാൎയ്യമല്ല. ഉപജീവനസമ്പാദനത്തിനു് കൃഷിസ്ഥലത്തോ കടയിലോ സൈ്വരമായിരിക്കുവാനനുവദിക്കണമെന്നേ അയാൾ മുഖ്യമായി ആവശ്യപ്പെട്ടിരുന്നുള്ളു.

ചരിത്രത്തിൻെറ ഗതി നിൎണ്ണയിക്കുന്നതു് മിക്കപ്പോഴും തീവ്രവാദികളാണെന്നു തോന്നുന്നു. ഇവർ സമാധാനപ്രിയരായ ജനങ്ങളുടെ ഇടയിൽ മൗലികമായൊരു അഭിപ്രായഭിന്നതയുണ്ടെന്നു കണ്ടാൽ ആ വിടവു വലുതാക്കുവാൻ പ്രയത്നിച്ചുകൊണ്ടേയിരിക്കും. ഒടുവിൽ ശക്തിപ്രയോഗംകൊണ്ടു മാത്രം പരിഹരിക്കേണ്ടുന്ന അവസ്ഥയിൽ പ്രശ്നം ചെന്നെത്തുകയും ചെയ്യും.

അമേരിക്കയിൽ തീവ്രവാദികളുടെ ഏററവും വിജയകരമായ വീരപ്രവൃത്തികളിൽ ഒന്നു് 1773-ൽ ബോസ്റ്റനിൽവച്ചു നടന്ന പ്രസിദ്ധമായ "തേയിലസ്സൽക്കാരം" ആയിരുന്നു. ഈസ്റ്റിൻഡ്യാക്കമ്പനിയാണു് തേയില സൽക്കരിച്ചതു്. സാമ്പത്തികക്കുഴപ്പത്തിൽപ്പെട്ട ഈ കമ്പനിയെ പാർലമെൻററ് തൻെറ ചിറകിൻ കീഴിൽ നിൎത്തിയിരുന്നു. ജോർജ്ജ് രാജാവും പാർലമെൻറിലെ അദ്ദേഹത്തിൻെറ പാൎശ്വവൎത്തികളും കൂടി കമ്പനിയുടെ കൈവശം മിച്ചമിരുന്ന വമ്പിച്ച തേയിലക്കൂനകൾ അമേരിക്കയിൽ കുറഞ്ഞ നിരക്കിനു വിററഴിക്കാൻ തീരുമാനിച്ചു. റാത്തലിനു മൂന്നു പെൻസ് ചുങ്കമുണ്ടായിരുന്നിട്ടും അമേരിക്കക്കാർക്കു് ഇത്ര കുറഞ്ഞ വിലയ്ക്കു് തേയില മറെറങ്ങും കിട്ടുമായിരുന്നില്ല.

എന്നാൽ സഹായവിലയല്ല, നികുതി അടയ്ക്കണമെന്ന വ്യവസ്ഥയായിരുന്ന അമേരിക്കയിലെ ദേശസ്നേഹികളുടെ ശ്രദ്ധയാകർഷിച്ചത്. തേയില വന്നു ചേർന്നപ്പോൾ വാങ്ങിക്കാൻ തങ്ങൾ തയ്യാറില്ലെന്ന സംഗതി 'കുത്തക!' 'പാർലമെൻറിന്ന നികുതി ചുമത്താൻ അധികാരമില്ല!' എന്ന മുദ്രാവാക്യങ്ങളിൽക്കൂടി പ്രഖ്യാപനം ചെയ്തു. ബോസ്റ്റനിൽ അനേകം പൊതുയോഗങ്ങൾക്കു ശേഷം ഒരു കൂട്ടം പൗരന്മാർ ഇന്ത്യാക്കാരുടെ വേഷമിട്ട് തേയിലക്കപ്പലുകളിൽ കയറി ചരക്കെല്ലാം തുറമുഖത്തു കടലിൽ താഴ്ത്തി.

ഈ അക്രമപ്രവൃത്തി ജോർജ്ജ് രാജാവിന്ന അസഹനീയമായ കോപമുണ്ടാക്കി. കോളനികളോട് ഒരിക്കലും സഹതാപമില്ലാതിരുന്ന അദ്ദേഹം ഈ പ്രാവശ്യം മസാച്ചുസെററ്സിനെ — പ്രത്യേകിച്ച് 'കുററം' നടന്ന സ്ഥലമായ ബോസ്റ്റനെ - ശിക്ഷിക്കാൻ തീരുമാനിച്ചു. 1774-ൽ പാർലമെൻറ് വീണ്ടും കൂടിയപ്പോൾ അതു് 'ഇൻടോളറബിൾ ആക്ട്' പാസ്സാക്കി രാജാവിൻെറ ഇഷ്ടം സാധിച്ചുകൊടുത്തു. ഈ നിയമം, നഷ്ടപ്പെടുത്തിയ തേയിലയുടെ വിലയടയ്ക്കും വരെ ബോസ്റ്റൻെറ കടൽക്കച്ചവടം നിരോധിക്കുകയും നഗരസഭകളെ ഗവർണ്ണറുടെ അധികാരത്തിൻ കീഴിലാക്കുകയും ചെയ്തു. ജനറൽ ഗേയ്ജിൻെറ നേതൃത്വത്തിൽ ഒരു ബ്രിട്ടീഷ് കോട്ടയായിത്തീർന്നു മസാച്ചുസെററ്സ്.

ദ്രുതഗതിയിൽ നടന്ന ഈ സംഭവങ്ങൾ മററു കോളനികളെയും ഞെട്ടിച്ചു. സഹതാപസന്ദേശങ്ങളും അതിനേക്കാൾ ആവശ്യമായ ഭക്ഷണസാധനങ്ങളും അയച്ചുകൊടുത്തു് അവർ മസാച്ചുസെററ്സിൻെറ രക്ഷയ്ക്കു വേണ്ടി അണിനിരന്നു. പ്രക്ഷോഭണം വർദ്ധിച്ചതോടുകൂടി എല്ലാ കോളനികളുടേയും പ്രതിനിധി

കൾ ഫിലാഡൽഫിയായിൽ സമ്മേളിക്കണമെന്ന് വെർജിനിയായിലെ പ്രതിനിധിസഭ അഭിപ്രായപ്പെട്ടു. ആദ്യത്തെ കോണ്ടിനൻറൽ കോൺഗ്രസ്സായ ഈ സമ്മേളനം 1774 സെപ്ററംബറിലാണ നടന്നതു്. മസാച്ചുസെററ്സിൽനിന്ന ജോൺ ആഡംസ്, സാമുവൽ ആഡംസ്; വെർജീനിയായിൽനിന്ന് ജോർജ്ജ് വാഷിങ്ടൺ, പാട്രിക്ക് ഹെൻറി; ദക്ഷിണ കരോലിനായിൽനിന്ന് ജോൺ റട്ലഡ്ജ്, ക്രിസ്റ്റഫർ ഗാഡ്സ്ഡൻ, എന്നിങ്ങനെയുള്ള പ്രമുഖന്മാർ ഇതിൽ ഹാജരുണ്ടായിരുന്നു.

കോൺഗ്രസ്സിൽ ഒതുക്കവും ജാഗ്രതയും നടമാടിയിരുന്നു. അതിൻെറ സമ്മേളനോദ്ദേശം "കോളനികളുടെ താൽകാലികസ്ഥിതി ചച്ച് ചെയ്യുക, അവരുടെ ന്യായമായ അവകാശങ്ങളും സ്വാതന്ത്ര്യവും വീണ്ടെടുത്തു പ്രതിഷ്ഠാപിക്കുവാൻ അവലംബിക്കേണ്ട നടപടികളെപ്പററി ആലോചിക്കുക, ബ്രിട്ടനും കോളനികളും തമ്മിൽ എല്ലാ സജ്ജനങ്ങളും ആത്മാത്ഥമായി അഭിലഷിക്കുന്ന ഐകമത്യവും സമാധാനവും വീണ്ടെടുക്കുക എന്നിവയായിരുന്നു. ഒരു അവകാശപ്രഖ്യാപനം എഴുതിയുണ്ടാക്കി ഇംഗ്ലണ്ടിലേക്കയച്ചു. ഇതിൽ കോളനികൾ തങ്ങളുടെ സ്വാതന്ത്ര്യങ്ങളിൽ പാർലമെൻറ് കൈ കടത്തുന്നതിനെ പ്രതിഷേധിച്ചു; ബ്രിട്ടീഷ് സാധനങ്ങൾ ബഹിഷ്ക്കരിക്കുമെന്ന പ്രഖ്യാപിച്ചു. ബഹിഷ്ക്കരണം കായ്യക്ഷമമാക്കുവാൻ ഓരോ ഗ്രാമത്തിലും പട്ടണത്തിലും കമ്മററിയെ നിയമിക്കുമെന്ന നിശ്ചയിച്ചു. ബഹിഷ്ക്കരണം പാലിക്കാത്തവരെ കണ്ടുപിടിച്ചു് കോൺഗ്രസ്സിൽ റിപ്പോർട്ടു ചെയ്ക കമ്മററിയുടെ കത്തവ്യമായിരുന്നു. അമേരിക്കൻ താല്പയ്യത്തിന അനുകൂലമാരു് പ്രതികൂലമാരു് എന്ന നിർണ്ണയി

ക്കുന്ന ഈ സമ്പ്രദായം, കോളനികളനുഭവിക്കുന്ന അവശതകളെപ്പററി ഗൗരവം തോന്നാത്തവരെ ഭയപ്പെടുത്താനുള്ള ബുദ്ധിപൂർവ്വമായ ഉപായമായിരുന്നു. അവസാനമായി എല്ലാ കുഴപ്പങ്ങളും അതിനകം തീരുന്നില്ലെങ്കിൽ 1775 മേ മാസത്തിൽ വീണ്ടും കോൺഗ്രസ് സമ്മേളിക്കണമെന്നും തീരുമാനിച്ചു.

കുഴപ്പങ്ങൾ തീർന്നില്ല. മസാച്ചുസെററ്സ് കലികൊള്ളുകയായിരുന്നു. അവരുടെ പട്ടാളം അല്ലെങ്കിൽ 'മിനിട്ടുപട' ( ഒരു മിനിട്ടു നേരത്തേ അറിയിച്ചാൽ യുദ്ധത്തിനു തയ്യാറാകുന്നവർ) കോൺകോർഡ് എന്ന സ്ഥലത്ത് യുദ്ധസാമഗ്രികൾ സൂക്ഷിക്കാൻ ഒരു രഹസ്യ കല്ലറയുണ്ടാക്കി. 1775 ഏപ്രിൽ 19-ാം തീയതി അവരുടെ യുദ്ധസാമഗ്രികൾ പിടിച്ചെടുക്കുവാനും ജോൺ ഹാംഗ്കോക്ക്, സാമുവൽ ആഡംസ് എന്നീ രാജദ്രോഹികളെ പിടികൂടുവാനുമായി ബോസ്റ്റനിൽ നിന്ന് ബ്രിട്ടീഷ് ഭടന്മാരെ അയച്ചു.

പോൾ റെവിയർ, വില്യം ഡോവിസ് എന്നീ ദേശഭക്തന്മാർ രാത്രിയിൽ കുതിരയോടിച്ച് ബ്രിട്ടീഷ് ഭടന്മാരെത്തും മുമ്പെ വിവരമറിയിക്കയാൽ മിനിട്ടുപട ഒരു ചെറിയ സൈന്യത്തെ ശേഖരിച്ച് മാർഗ്ഗതടസ്സം ചെയ്തു. "പിരിഞ്ഞു പോകാൻ" ബ്രിട്ടീഷുകാർ കൊടുത്ത ആജ്ഞ അവഗണിക്കപ്പെട്ടു; വെടിവയ്പ് ആരംഭിച്ചു: ലോകം മുഴുവൻ കേട്ടതും വിപ്ലവത്തിൻെറ ആദ്യത്തേതുമായിരുന്നു ഈ വെടി. എട്ട് അമേരിക്കക്കാർ ഈ യുദ്ധത്തിൽ കൊല്ലപ്പെട്ടു.

ബ്രിട്ടീഷുകാർ നിസ്സാരമായ എതിർപ്പു തള്ളിമാററി കോൺകോർഡിലെത്തി. എന്നാൽ ബോസ്റ്റനിൽ തിരിച്ചുവന്നപ്പോൾ അവർക്ക് ആദ്യത്തെ കൂട്ടിമുട്ടലിൽ മിനിട്ടുപടയ്ക്കുണ്ടായതിൽ വളരെക്കൂടുതൽ

ആൾനഷ്ടം നേരിട്ടു. റോഡ്സനിലെ ആപ്പിൾ മരങ്ങൾക്കും കന്മതിലുകൾക്കും മറഞ്ഞു് അണിനിരന്ന കൃഷിക്കാർ, മാർച്ചു ചെയ്തു പോകുന്ന ബ്രിട്ടീഷ്ഭടന്മാരിൽ ഒരു നല്ല സംഖ്യയെ വെടിവച്ചു വീഴ്ത്തി. ഒടുവിൽ നഗരത്തിനുള്ളിൽ സുരക്ഷിതത്വത്തിലേക്കു പ്രയാസപ്പെട്ടെത്തിയ ബ്രിട്ടീഷുകാർ, 16,000 വരുന്ന കോളനിപ്പട്ടാളം തങ്ങളെ വളഞ്ഞിരിക്കുന്നതായിക്കണ്ടു.

ആദ്യയുദ്ധത്തിന്റെ വാർത്തകൾ മററു കോളനികളിൽ എത്തുകയും വിവിധ വികാരങ്ങളോടെ സ്വീകരിക്കപ്പെടുകയും ചെയ്തു. യുദ്ധം വന്നല്ലോ എന്നു ചിലർ ആഹ്ലാദിച്ചു; മററു ചിലർ മിനിട്ടുപടയുടെ എടുത്തുചാട്ടത്തെ പഴിച്ചു. ഭൂരിപക്ഷവും ഏതെങ്കിലുമൊരു സമാധാനസന്ധി ഇനിയും സാദ്ധ്യമായിരിയ്ക്കുമെന്നാശിച്ചു.

മേയ് 10-ാം തീയതി രണ്ടാമത്തെ കോണ്ടിനൻറൽ കോൺഗ്രസ് ഒരു അനിശ്ചിതമനോഭാവത്തോടെ ഫിലാഡെൽഫിയായിൽ സമ്മേളിച്ചു. ഇംഗ്ലണ്ടിനെതിരെ യുദ്ധം പ്രഖ്യാപിച്ചതോടുകൂടിത്തന്നെ പ്രതിനിധികൾ സമാധാനം വീണ്ടെടുക്കുന്നതിനു ജോർജ്ജുരാജാവിനോടപേക്ഷിക്കുകയും ചെയ്തു. ഏതായാലും കരുതി നില്ക്കാൻ വേണ്ടി, സൈന്യ ശേഖരത്തിനുള്ള ഒരുക്കങ്ങൾ മുമ്പോട്ടു കൊണ്ടുപോവുകയും ജോർജ്ജ് വാഷിങ്ടനെ പ്രധാന സേനാനായകസ്ഥാനത്തേക്കു നാമനിർദ്ദേശം ചെയ്കയും ചെയ്തു. മസാച്ചുസെററ്സിൽ ആരംഭിച്ച യുദ്ധത്തിൽ നായകത്വം വഹിക്കുവാൻ ഒരു വെർജീനിയാക്കാരനെ നിയോഗിച്ചതു് കോളനികളുടെ സഹകരണത്തിലേക്കും ഐക്യത്തിലേക്കുമുള്ള പുരോഗമനത്തെ സൂചിപ്പിച്ചു.

ബ്രിട്ടീഷ് അധികാരികൾ കോളനിക്കാരുടെ ആത്മാർത്ഥതയില്ലാത്ത സമാധാനാഭ്യർത്ഥന പരിഗണിച്ചില്ല. പ്രക്ഷോഭണത്തെ സൈനികശക്തികൊണ്ടമർത്താൻ അവർ തയ്യാറായി. ഹെസ്സി, അനാംട്, ബ്രൺസിക് എന്നിവിടങ്ങളിലെ രാജാക്കന്മാരിൽ നിന്നു വാടകയ്ക്കെടുത്ത 20,000 ജർമ്മൻ ഭടന്മാരെക്കൊണ്ടു് ജോർജ്ജുരാജാവു് തൻെറ സൈന്യത്തെ പോഷിപ്പിച്ചു.

ഇതിനിടയ്ക്കു് അമേരിക്കൻ സൈന്യങ്ങൾ പല ഭാഗങ്ങളിലായി യുദ്ധം ചെയ്തുകൊണ്ടിരിക്കയായിരുന്നു. ബോസ്റ്റൻ നഗരത്തിനടുത്തു പൊങ്ങി നിന്ന ബങ്കർ മല അവർ കൈവശപ്പെടുത്തി. ബ്രിട്ടീഷുകാർ എല്ലാ വാശിയോടുംകൂടി വെടിക്കോപ്പു് തീരുന്നതുവരെ ആക്രമിച്ചിട്ടും വിജയമുണ്ടായില്ല. അക്കൊല്ലം അവസാനത്തോടുകൂടി ക്യാനഡാ ആക്രമിക്കാൻ പോയ അമേരിക്കൻ സൈന്യം മോൺട്രീൽ പിടിച്ചടക്കിയെങ്കിലും ഒടുവിൽ പരാജയപ്പെട്ടു. എങ്കിലും ഈ പരാജയം മൂലമുള്ള നഷ്ടം ത്രാസ്സിൻെറ മറെറ അററത്തുള്ള വെർജീനിയായിലെ നൊർഫോക്കിലും ദക്ഷിണ കരോലിനായിലെ ചാൾസ്ടണിലും വച്ചുണ്ടായ ബ്രിട്ടീഷ് പരാജയങ്ങളാൽ പരിഹരിക്കപ്പെട്ടു.

അമേരിക്കൻ കോളനിക്കാർ സ്വാതന്ത്ര്യത്തിലേക്കു് എടുത്തു ചാടിയില്ല. ശരിക്കു പറഞ്ഞാൽ അർദ്ധമനസ്സോടെ അതിലേക്കു് വഴുതി വീഴുകയാണു ചെയ്തതു്. 1775 ലെ യുദ്ധങ്ങളിൽ അവരുടെ ലക്ഷ്യം അമേരിക്കർ എന്ന നിലയ്ക്കല്ല, ഇംഗ്ലീഷ് ജനത എന്ന നിലയ്ക്കു് അവകാശം സംരക്ഷിക്കുകയായിരുന്നു. ജനറൽ വാഷിങ്ടൺ ബോസ്റ്റനിൽ വച്ചു് സൈന്യാധിപത്യം കൈയ്യേററപ്പോഴും സ്വാതന്ത്ര്യവാദത്തോടു തനിക്കു വിപ്രതിപത്തിയാണുള്ളതെന്നു പ്രഖ്യാപിച്ചു.

വിപ്ലവം ഒരു ഘട്ടത്തിലും ആയുധം ധരിക്കാൻ കെല്പുള്ള എല്ലാവരും ചേർന്ന ഒരു 'പൂർണ്ണ' യുദ്ധമായിരുന്നില്ല. 30 ലക്ഷം വരുന്ന ജനങ്ങളിൽ, വാഷിങ്ടന്റെ സൈന്യത്തിൽ ഒരേ സമയം 25,000 പേർ പോലുമുണ്ടായിരുന്നില്ല. ഏററവും വിഷമിച്ച അവസരത്തിൽ 3,000 ത്തിൽ കുറവായിരുന്നു അദ്ദേഹത്തിന്റെ സൈന്യം. അമേരിക്കൻ കൃഷിക്കാരുടെ സൈന്യസേവനം സ്ഥിരമായിരുന്നില്ല; ശത്രുക്കൾ തങ്ങളുടെ വസതികളെ ഭയപ്പെടുത്തുമ്പോൾ പട്ടാളത്തിൽ ചേരുകയും അപകടം തീരുമ്പോൾ പട്ടാളം വിടുകയും ചെയ്തിരുന്നു.

വേറൊരുവശത്ത് അനേകം അമേരിക്കരും ബ്രിട്ടീഷ് പക്ഷത്തുതന്നെ നില്ക്കുകയും വിപ്ലവത്തിന് ഒരു ആഭ്യന്തര സമരസ്വഭാവം കൂടി കൊടുക്കുകയും ചെയ്തു. രാജകീയ സൈന്യത്തിലെ പുതുഭടന്മാർ അധികവും മേൽത്തരക്കാരിൽ നിന്നു വന്നവരായിരുന്നു. ഈ മേൽത്തരക്കാരാകട്ടെ ജോർജ്ജുരാജാവിനും അദ്ദേഹത്തിന്റെ മുൻകോപികളായ മന്ത്രിമാർക്കും ചെയ്യാനാവുന്ന ഏതു ദ്രോഹത്തെക്കാളും കൂടുതൽ ഭയപ്പെട്ടിരുന്നത് അമേരിക്കയിലുണ്ടായേക്കാവുന്ന ജനകീയ ഭരണത്തെയായിരുന്നു.

1775-മുതൽ 81 വരെ അമേരിക്കൻ സാഹസികയുദ്ധോദ്യമങ്ങളെ പുരോഗമിപ്പിച്ചു കൊണ്ടിരുന്നത് സാമുവൽ ആഡംസിനെപ്പോലെയും പാട്രിക്ക്ഹെൻറിയെപ്പോലെയും അപ്രായോഗിക ബുദ്ധികളായ ദേശസ്നേഹികളുടെ ഒരു സാഹസിക സംഘമായിരുന്നു. സ്വന്തം ഭാഗധേയം സ്വയം ഉരുപ്പെടുത്താൻ സൈ്വരം ലഭിക്കുന്നൊരു സ്വതന്ത്രഅമേരിക്കയെ അവർ ദീർഘദർശനം ചെയ്തു. അതേ, വഴിമദ്ധ്യേ കിടക്കുന്ന പ്രതിബന്ധങ്ങളെപ്പററി തെല്ലും ബോധമില്ലാത്ത മനോ

രാജ്യക്കാരായിരുന്ന ഇക്കൂട്ടർ! എങ്കിലും അഭിപ്രായ സ്ഥിരതയുള്ളവരുമായിരുന്നു. രാജ്യമെങ്ങും വ്യാപിച്ചിരുന്ന വിപ്ലവക്കമ്മിററികളിൽ സുസംഘടിതരായ ഈ പ്രക്ഷുബ്ധദേശസ്നേഹികൾ നിയമസഭകളെ സമരനിശ്ചയത്തിലേക്കുന്തിക്കൊണ്ടുപോയി; രാജഭക്തിയെ നിർദ്ദയം അടിച്ചമർത്തി; പ്രായേണ പരാങ്മുഖരായ ജനതയെ സ്വാതന്ത്ര്യത്തിനുവേണ്ടി പോരാടാൻ നിർബ്ബന്ധിച്ചു.

ഏററവും വലിയ വിപ്ളവകാരികളിലൊന്ന് തോമസ് പെയിൻ എന്നൊരിംഗ്ലീഷ്കാരനായിരുന്നു. ഇദ്ദേഹം 1774-ൽ ഫിലാഡൽഫിയായിലേക്കു കുടിയേറിപ്പാർക്കുകയും, അചിരേണ ഗ്രെയ്ററ് ബ്രിട്ടനിൽ നിന്നുള്ള പൂർണ്ണസ്വാതന്ത്ര്യത്തിനു വേണ്ടി തീവ്രമായി വാദിച്ചുതുടങ്ങുകയും ചെയ്തു. പെയിൻ വാഗ് വിലാസമുള്ളൊരു ലേഖകനായിരുന്നു. അദ്ദേഹത്തിന് രാജവാഴ്ചയോട് അന്ധവിശ്വാസനിർവ്വിശേഷമായ വെറുപ്പായിരുന്നു. 1776 ജനുവരിയിൽ താൻ പ്രസിദ്ധീകരിച്ച 'സാമാന്യബുദ്ധി' എന്ന ലഘുലേഖയിൽ അദ്ദേഹം അമേരിക്കരുടെ വാദത്തിലടങ്ങിയ ആശയവൈരുദ്ധ്യം ചൂണ്ടിക്കാണിച്ചു: ഒരു വശത്ത് രാജാവിൻെറ സൈന്യത്തോടു യുദ്ധം ചെയ്കയും മറുവശത്ത് അനുരഞ്ജനത്തിനപേക്ഷിക്കുകയും. "ഇംഗ്ലണ്ടു യൂറപ്പിനുവേണ്ടി, അമേരിക്ക അമേരിക്കയ്ക്കുവേണ്ടി" എന്ന് അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു. അവസാനത്തെ ചരടും ഇപ്പോൾ പൊട്ടി.

'സാമാന്യബുദ്ധി' വിസ്മയാവഹമായി വിററഴിഞ്ഞു. ജനങ്ങൾ ഇളകി. സമാധാന പ്രതീക്ഷയെല്ലാം തകർത്തു് വികാരം തിളച്ചു പൊങ്ങുകയും യുദ്ധ മനോഭാവം ഊർജ്ജിതപ്പെടുകയും ചെയ്തപ്പോൾ ബ്രിട്ടനിൽ

നിന്നു വേർപെടാനുള്ള കോൺഗ്രസ്സിൻെറ ധൈര്യം വദ്ധിച്ചു. ജൂണിൽ അതു് ഒരു സ്വാതന്ത്ര്യ പ്രഖ്യാപന മെഴുതിയുണ്ടാക്കാൻ ബഞ്ചമിൻ ഫ്രാൻക്ലിൻ, തോമസ് ജഫർസൺ, ജോൺ ആഡംസ് എന്നിവരുൾപ്പെടെ അഞ്ചംഗങ്ങളടങ്ങിയ ഒരു കമ്മിററിയെ നിയോഗിച്ചു.

ജഫർസൺ ആദ്യമൊരു നക്കൽ എഴുതിയുണ്ടാക്കി. മററു നാലുപേർ അതിൽ ചില ഭേദഗതികൾ വരുത്തി. ചച്ചകൾക്കും ഏതാനും ഭേദഗതികൾക്കും ശേഷം 1776 ജൂലൈ 4-ൽ കോൺഗ്രസ് അതിനെ അംഗീകരിച്ചു. ഈ ജൂലൈ 4 ആണ് അമേരിക്കൻ സ്വാതന്ത്ര്യത്തിൻെറ ജനനത്തീയതി.

സ്വാതന്ത്ര്യപ്രഖ്യാപനം, കോളനികൾ മാതൃഭൂമിയിൽ നിന്നു് വിട്ടു പോരുവാനുള്ള കാരണമെന്തെന്നു് ദൃഢവും വ്യക്തവുമായ ഭാഷയിൽ ലോകത്തെ മനസ്സിലാക്കി. അതു് അമേരിക്കരുടെ രാഷ്ട്രീയ സിദ്ധാന്തങ്ങളെ ഇങ്ങനെ സംക്ഷേപിച്ചു—"ഞങ്ങൾ താഴെപ്പറയുന്ന സത്യങ്ങൾ സ്വതഃസിദ്ധമെന്നു കരുതുന്നു.-എല്ലാവരേയും ദൈവം ഒരുപോലെ സൃഷ്ടിച്ചു. അവക്ക് അദ്ദേഹം കൈമാറാൻ വയ്യാത്ത ഏതാനും അവകാശങ്ങൾ കൊടുത്തിട്ടുണ്ടു്. ജീവിതവും സ്വാതന്ത്ര്യവും സൗഖ്യാന്വേഷണവും അവയിലുൾപ്പെടുന്നു." പ്രഖ്യാപനം തുടരുന്നു—"ഈ അവകാശങ്ങൾ സുരക്ഷിതമാക്കുന്നതിനാണ് ഗവമ്മേണ്ടുകൾ സ്ഥാപിച്ചിരിക്കുന്നതു്. ഗവമ്മേണ്ടിൻെറ ന്യായമായ അധികാരങ്ങളാകട്ടെ ജനങ്ങളിൽ നിന്നു കിട്ടിയതാണ്. ഗവമ്മേണ്ടു് സ്വാധികാരം ദുർവിനിയോഗം ചെയ്യുമ്പോൾ അതിനെ വ്യത്യാസപ്പെടുത്തിയോ നീക്കം ചെയ്തോ തങ്ങളു

ടെ താല്പര്യത്തെ കൂടുതൽ ശ്രദ്ധയോടെ സംരക്ഷിക്കുന്ന മറെറാന്നുണ്ടാക്കുവാൻ ജനങ്ങൾക്കവകാശമുണ്ട്."

അന്ധകാരയുഗം മുതൽ യൂറപ്പിൽ മുളയെടുത്തു തുടങ്ങിയിരുന്ന ജനാധിപത്യ ചിന്താഗതിയുടെ ഫലങ്ങളാണ് സ്വാതന്ത്ര്യപ്രഖ്യാപനത്തിൽ രൂപം പൂണ്ടതു്. ഗവമ്മേൺ്ട് ജനങ്ങളുടെ ദാസനാണ്, യജമാനനല്ല, എന്നുറപ്പിച്ചു പറഞ്ഞപ്പോൾ ഈ പ്രഖ്യാപനം ഏകാധിപത്യത്തിൻെറ മേൽ ഒരു പ്രഹരമേൽപ്പിക്കയാണു ചെയ്തതു്. ഈ പ്രഹരത്തിൻെറ ശബ്ദം ഇന്നും ലോകത്തിൻെറ ചെവിയിൽ മുഴങ്ങുന്നു: ജനങ്ങൾ സ്വാതന്ത്ര്യത്തിനു വില കല്പിക്കുന്നിടത്തോളം കാലം അതു തുടർന്നു മുഴങ്ങിക്കൊണ്ടിരിക്കയും ചെയ്യും.

ഇംഗ്ലണ്ടുമായുള്ള ബന്ധം മുറിച്ച് അമേരിക്കൻ ഐക്യനാടുകൾ സ്ഥാപിച്ചു കഴിഞ്ഞപ്പോൾ പുതിയ രാഷ്ട്രത്തിനു തുടർന്നു ജീവിക്കുവാൻ സാഹസിക്യത്തോടെ പോരാടേണ്ടി വന്നു. ജോർജ്ജ് വാഷിങ്ടൻെറ സാമത്ഥ്യവും ധൈര്യവും അന്യാദൃശനേതൃത്വവും പോലും സ്ഥിതിഗതികൾ ഭേദപ്പെടുത്തുവാൻ പര്യാപ്തമായില്ല.

ജനറൽ ഹോവിനെയും 11000 സൈനികരേയും ബോസ്റ്റനിൽ നിന്നോടിക്കുവാൻ വാഷിങ്ടനു സാധിച്ചു. എന്നാൽ സമരതന്ത്രപ്രധാനമായ ന്യൂയോർക്ക് നഗരം പിടിച്ചടക്കുവാൻ വേണ്ടി ഹോവ് വീണ്ടും വാഷിങ്ടൻെറ പടയെ നേരിട്ടപ്പോൾ അനുഭവം നേരെ വിപരീതമായിരുന്നു. കൂടുതൽ സംഖ്യാബലത്തോടെത്തിയ ബ്രിട്ടീഷ്–ജർമ്മൻ ഭടന്മാർ അമേരിക്കക്കാരെ ആവത്തിച്ചാവത്തിച്ചു തുരത്തി ന്യൂജഴ്സിയിൽ കൂടി തെക്കോട്ട് കറങ്ങിപ്പോകുമാറാക്കി.

കോൺടിനന്റൽ കോൺഗ്രസ്സാവട്ടെ അതിന്റെ സൈന്യങ്ങൾക്ക് പടക്കളത്തിൽ വലിയ പിൻതുണ യൊന്നും നൽകിയില്ല. പുതിയ രാഷ്ട്രങ്ങൾ പരസ്പരം ഒട്ടും ഐക്യത്തിലെത്തികഴിഞ്ഞിരുന്നില്ല. നികുതിചുമത്തുവാൻ പ്രതിനിധികൾക്കു ധൈര്യം പോരായിരുന്നു. തങ്ങൾ ബ്രിട്ടീഷുകാർക്കെതിരെ എന്നപോലെ ജനങ്ങൾ തങ്ങൾക്കെതിരായിളകിവശായെങ്കിലോ എന്നവർ ഭയപ്പെട്ടു. അതിനാൽ സൈന്യത്തിന് ഭക്ഷണസാധനങ്ങളും യുദ്ധസാമഗ്രികളും വേണ്ടത്ര കൊടുക്കാനൊത്തില്ല; അതനുസരിച്ച് പട്ടാളത്തിൽ അച്ചടക്കം തകർന്നു; ഭടന്മാർ തുരുതുരെ ഒളിച്ചോടി.

ഡിലാവെയർനദി കടന്ന് പെൻസിൽവേനിയായിലേക്ക് ഓടിക്കപ്പെട്ട് മണിക്കൂർ തോറും നിരാശതയിലേക്ക് നീങ്ങിക്കൊണ്ടിരുന്ന വാഷിങ്ടൻ 1776 ലെ ക്രിസ്മസ് രാത്രിയിൽ ഒരു പ്രതിരോധത്തിനു സൈന്യത്തെ അണിനിരത്തി തൻെറ അന്യാദൃശമായ സമരനൈപുണ്യം പ്രകടമാക്കി. ആ രാത്രി വാഷിങ്ടനും സൈന്യവും തണ്ടുവള്ളങ്ങളിൽ മഞ്ഞുകട്ടി നിറഞ്ഞ ഡിലാവയർനദി കടന്ന് ട്രെൻറൻ എന്ന സ്ഥലത്തു വീഞ്ഞു കുടിച്ചുന്മത്തരായ ഒരു സംഘം ജമ്മൻഭടന്മാരുടെ മേൽ ചാടിവീണു. ക്രിസ്മസ് ആഘോഷത്തിനിടയ്ക്കു് അപ്രതീക്ഷിതമായുണ്ടായ ഈ ആക്രമണത്തിൽ ജമ്മൻ ഭടന്മാർ ഭയപ്പെട്ടു നാനാവഴിയ്ക്കോട്ടമോടി. പ്രിൻസ്റ്റനിൽ വച്ച് വേറൊരു വിജയം കൂടി ഉണ്ടായി. ന്യൂ ജഴ്സി തല്ക്കാലത്തേക്കു വീണ്ടും അമേരിക്കരുടെ കൈവശമെത്തി.

1777-ൽ ഘോരവും ഫലനിർണ്ണായകവുമായ യുദ്ധം നടന്നു. ഹോവിൻെറ സൈന്യം ന്യൂ യോർക്കിൽ നിന്ന് ഫിലാഡൽഫിയായിലേക്കു കടൽ വഴി തവളച്ചാട്ടം ചാടി അമേരിക്കൻ തലസ്ഥാനം പിടിച്ചെടുത്തു.

വാഷിങ്ടനും കൂട്ടരും നഗരത്തിനു പുറത്ത് വാലി ഫോർജിൽ വേണ്ടത്ര ഭക്ഷണമോ വാസസൗകര്യമോ കൂടാതെ മരവിപ്പിക്കുന്ന മഞ്ഞുകാലം കഴിക്കേണ്ടി വന്നു. ബ്രിട്ടീഷുകാർക്ക് വേണമെങ്കിൽ ആക്രമണം തുടർന്ന് എതിരാളിയെ എന്നെന്നേയ്ക്കുമായി അമർത്താമായിരുന്നു. എന്നാൽ ഹോവ് അത്ര ഉത്സാഹം കാണിച്ചില്ല. അയാളുടെ രാഷ്ട്രീയാനുഭാവം അമേരിക്കയ്ക്കനുകൂലമായിരുന്നെന്ന് വിശ്വസിക്കുവാനും ന്യായമുണ്ട്.

വാഷിങ്ടൺ മദ്ധ്യസംസ്ഥാനങ്ങളിൽ ആക്രമണ വിധേയനായി കഴിഞ്ഞുകൂടുമ്പോൾ, ഫലനിർണ്ണായകമായിത്തീർന്ന യുദ്ധം നടന്നുകൊണ്ടിരുന്നത് അനേകശതം മൈൽ വടക്ക് ന്യൂയോർക്കിലുള്ള സാരട്ടോഗാ എന്ന സ്ഥലത്തായിരുന്നു. കാര്യശേഷി പോരാത്ത സേനാധിപന്മാരും സാധനസാമഗ്രികൾ സഞ്ചരിക്കേണ്ട മൂവായിരം മൈൽ ദൂരവും ബ്രിട്ടീഷ്കാരുടെ വിജയത്തിനു തടസ്സമായിരുന്നു. ഒരു പ്രതിസന്ധിഘട്ടത്തിൽ അവർക്ക് നില തെററി സൈന്യം മുഴുവൻ നഷ്ടപ്പെട്ടു.

ന്യൂയോർക്ക് സംസ്ഥാനത്തിലെ എതിർപ്പൊന്നാകെ അമർത്തി, ആ ശതാബ്ദത്തിൻെറ ആരംഭത്തിൽ ഫ്രാൻസ് ചെയ്തതുപോലെ, അമേരിക്കയെ രണ്ടായി വെട്ടിമുറിക്കണമെന്ന് ബ്രിട്ടൻ പ്ലാൻ ചെയ്തിരുന്നു. മൂന്നു വശത്തു നിന്നു ന്യൂയോർക്കിനെ ആക്രമിക്കാനായിരുന്നു ആലോചന. മൂന്നു സൈന്യങ്ങളും ന്യൂയോർക്കു നഗരത്തിൽനിന്നു 150 മൈൽ വടക്ക് ഹഡ്സൺ നദീതടത്തിലുള്ള ആൽബനിയിൽ സന്ധിക്കണമായിരുന്നു. ജനറൽ ബർഗ്ഗോയിൻ ക്യാനഡായിൽനിന്നു തെക്കോട്ടും, ജനറൽ ഹോവിൻെറ സൈന്യം ന്യൂയോർക്ക് പട്ടണത്തിൽനിന്നു വടക്കോട്ടും, ജനറൽ സെൻറ്ലെജർ ഒന്റാ

റിയോ തടാകത്തിൽനിന്ന കിഴക്കോട്ടും പുറപ്പെടേണ്ടി യിരുന്നു.

ഈ പ്ലാൻ ദയനീയമായി പരാജയപ്പെട്ടു. പടിഞ്ഞാറൻ വനങ്ങളിലുള്ള ഒറിസ്കനിയിൽവച്ച് സെന്റ് ലെജർ തടയപ്പെട്ടു. ഹോവിന്റെ സൈന്യം വന്നു ചേർന്നോയില്ല. സാരട്ടോഗയിൽ വച്ച് ബർഗോയിന്റെ 6000 വരുന്ന സൈന്യത്തെ 20,000 അമേരിക്കൻ കൃഷകരും സൈനികരുംകൂടി വളഞ്ഞു. 1777-ൽ ബർഗോയിൻ കീഴടങ്ങി.

സാരട്ടോഗയിലെ സൈന്യനഷ്ടമല്ല ഇംഗ്ലണ്ടിനെ അധികം സങ്കടപ്പെടുത്തിയത്. സ്ഥാനബഹുമാനത്തിൽ വന്ന നഷ്ടമായിരുന്നു ദുസ്സഹം. അവളുടെ പുരാതനശത്രുക്കളായ ഫ്രാൻസും സ്പെയിനും അമേരിക്കക്കാരുടെ സഹായാഭ്യർത്ഥനയ്ക്കു ചെവി കൊടുത്തു തുടങ്ങി.

രാജ്യതന്ത്ര പദവിയിൽ വിദേശരാജ്യങ്ങളുമായി ഇടപെടുക അമേരിക്കക്കാർക്ക് പുതിയ അനുഭവമായിരുന്നു. അവരുടെ കാര്യങ്ങൾ ഇതേവരെ ബ്രിട്ടൺ ആണല്ലോ നടത്തിപ്പോന്നത്. എങ്കിലും പുതിയ രാഷ്ട്രത്തിന് തന്ത്രശാലിയും ബുദ്ധിമാനും അവസരങ്ങളെ അതിവേഗം ഉപയോഗപ്പെടുത്തുവാൻ കഴിവുള്ളവനുമായ ബഞ്ചമിൻ ഫ്രാങ്ക്ളിനെ ഒരു ഭരണധുരന്ധരനായി പാകപ്പെടുത്തിയെടുക്കാൻ സാധിച്ചു.

കുറെക്കാലത്തേക്ക് യൂറപ്പ് രഹസ്യത്തിൽ അമേരിക്കയ്ക്ക് ചെറുതായിട്ട് സാധന സഹായം നൽകിയിരുന്നു. കൂടാതെ ഫ്രാൻസിലെ മാർക്വിസ് ഡി ലഫായത്ത്, ജർമ്മനിയിലെ ബാരൺഫോൺ സ്റ്റോബൻ ബാരൺഫൊൺ കാൽബ്, പോളണ്ടിലെ കൗണ്ട് പലാസ്കി തുടങ്ങി അനേകം യൂറോപ്യൻ സൈനികോ

ദ്ദ്യോഗസ്ഥന്മാർ അമേരിക്കൻ പട്ടാളത്തെ സേവിക്കു വാൻ സമ്മതിക്കുകയും അതിന് അത്യാവശ്യമായിരുന്ന പരിശീലനവും ശിക്ഷണപാഠവും നൽകുകയും ചെയ്തു. തോല്ക്കുമെന്ന തീർച്ചയുള്ള രണ്ടാമതൊരു യുദ്ധത്തിനു ഇടയായേക്കുമെന്നു ഭയപ്പെട്ട് യൂറോപ്യൻ ഗവമ്മേണ്ടുകൾ, ഏതായാലും വൻതോതിൽ സഹായിക്കാൻ മടിച്ചു.

എങ്കിലും സാരട്ടോഗാവിജയത്തിനു ശേഷം ഒരു ഫ്രാങ്കൊ-അമേരിക്കൻ കൂട്ടുകെട്ടുകൊണ്ട് ഇംഗ്ലണ്ടിനെ തോല്പിക്കാമെന്നു ഫ്രഞ്ചുരാജാവിനെ ബോദ്ധ്യപ്പെടുത്തുവാൻ ബഞ്ചമിൻ ഫ്രാങ്ക്ളിനു സാധിച്ചു. ആ ആലോചനയുടെ സൂചന കിട്ടിയ ഇംഗ്ലണ്ട് തങ്ങളുടെ മുൻ കോളനികൾ സാമ്രാജ്യത്തിനുള്ളിൽ നില്ക്കുമെങ്കിൽ ഏതു വ്യവസ്ഥയിലും സന്ധിചെയ്യാനൊരുക്കമായിരുന്നു. രണ്ടു കൊല്ലം മുമ്പ് ഈ അഭിപ്രായം സസന്തോഷം സ്വീകരിക്കപ്പെട്ടേനെ; ഇപ്പോൾ അതു നിരാകരിക്കപ്പെട്ടു. 1778 ഫെബ്രുവരിയിൽ ഫ്രാൻസും അമേരിക്കയും തമ്മിൽ സഖ്യം ചെയ്തു. ആരെങ്കിലും ഒരു കൂട്ടർ സന്ധിക്കു തയ്യാറാകുംവരെ മറ്റെക്കൂട്ടർ യുദ്ധം തുടരാമെന്നായിരുന്നു കരാർ. പിന്നീട് സ്പെയിനും ഹോളണ്ടും ഇംഗ്ലണ്ടിന്റെ കൈവശമായിപ്പോയ തങ്ങളുടെ പഴയ സ്ഥലങ്ങളിൽ ചിലതെങ്കിലും തിരിച്ചുകിട്ടുമെന്ന ആശയിൽ, അമേരിക്കയുടെ സഹായത്തിനു കപ്പലുകളയച്ചു.

ഫ്രാൻസിൽ നിന്ന് അചിരേണ വായ്പകളും സാധനങ്ങളും ആളുകളും വന്നു കൊണ്ടിരുന്നു. ഫ്രഞ്ചുകാരുടെ ഏറ്റവും വലിയ സംഭാവനയെന്നു പറയാവുന്നതു് വലിപ്പത്തിൽ ഇംഗ്ലണ്ടിന്റേതു മാത്രം താഴെ നില്ക്കുന്ന അവരുടെ ശക്തിമത്തായ കപ്പൽപ്പടയാ

യിരുന്നു. ഫ്രഞ്ചുകാർ ഫിലാഡൽഫിയാ വളഞ്ഞേക്കുമെന്നു ഭയന്നു് ബ്രിട്ടീഷുകാർ അവിടെ നിന്നു പിൻവാങ്ങി. ആ സമയത്തുതന്നെ ഫ്രഞ്ചുകാർ തങ്ങളുടെ തുറമുഖങ്ങളും ഏതാനും കപ്പലുകളും അമേരിക്കരുടെ ഉപയോഗത്തിനു വിട്ടു കൊടുത്തു. അമേരിക്കർ ഇംഗ്ലീഷ് ചാനലിൽ ധീരമായ ചില പരാക്രമങ്ങൾ നടത്തി. ക്യാപ്ററൻ ജോൺ പോൾ ജോൺസ്, ഇംഗ്ലീഷ് തീരത്തെ ആക്രമിക്കുകയും സൈനികരീതിയിൽ കരയ്ക്കിറങ്ങി താൻ പണ്ടു ദീർഘകാലം താമസിച്ചിട്ടുള്ള വൈററ്ഹാവൻ എന്ന പട്ടണം നശിപ്പിക്കുകയും ചെയ്തു. 'ബോൺഹോം റിച്ചാർഡ്' എന്ന തന്റെ കപ്പലിൽ വച്ചു് ജോൺസ് 'സെറാപിസ്' എന്ന ബ്രിട്ടീഷ് കപ്പലിന്റെ മേൽ പ്രശസ്തമായ വിജയം സമ്പാദിച്ചു. യോർക്ക്ഷയർതീരത്തിനു വളരെ അടുത്തുവച്ചാണു് യുദ്ധം നടന്നതു്. നൂറു കണക്കിനാളുകൾ കരയ്ക്കുനിന്നു അതു കണ്ടുകൊണ്ടിരുന്നു.

പൗരുഷം പോരാത്തവനെന്നു തെളിഞ്ഞ ഒരു അമേരിക്കൻ ആയിരുന്നു ജനറൽ ബനഡിക്ട് ആർനോൾഡ്. ആഗ്രഹിച്ചിരുന്ന ഉദ്യോഗക്കയററം കിട്ടാഞ്ഞതിൽ അതൃപ്തനായിരുന്നു അയാൾ. ആർനോൾഡ് ഹഡ്സൻനദീതീരത്തു് വെസ്റ്റ്പോയിൻറ് എന്ന സ്ഥലത്തു്–ഇപ്പോഴത്തെ യു. എസ്. മിലിററി അക്കാഡമി ഇരിക്കുന്ന സ്ഥലത്തു്–സമരതന്ത്രപ്രധാനമായൊരു കോട്ടയുടെ ആധിപത്യം വഹിച്ചിരിക്കുമ്പോൾ ബ്രിട്ടീഷ്കാർക്കതു വിട്ടുകൊടുക്കുവാൻ രഹസ്യമായി ഇടപാടു ചെയ്തു. എങ്കിലും അയാളുടെ ഗൂഢാലോചനയുടെ രേഖകൾ യഥാസമയം കണ്ടുപിടിക്കപ്പെട്ടു. ആർനോൾഡ് രക്ഷപ്പെട്ടു് ബ്രിട്ടീഷ്സൈന്യത്തിൽ ഏററവും താണ ഒരു ഓഫീസറായിരുന്നു് വെർജീനിയാ

സമരകാലത്തു് തന്റെ പഴയ നാട്ടുകാർക്കെതിരായി യുദ്ധം ചെയ്തു.

1778-ന്റെ അവസാനഘട്ടത്തിൽ യുദ്ധരംഗം വടക്കുനിന്നു മാറി. വാഷിങ്ടന്റെ സൈന്യം ന്യൂയോക്ക് പട്ടണത്തിൽ വസിച്ചിരുന്ന ബ്രിട്ടീഷുകാരെ പുറത്തേക്കു വിടാതെ പരിസരങ്ങളിൽ കാവൽ കിടന്നു എങ്കിലും ഈ പോരു് ഈയിടറവിൽ അവസാനിക്കയാൽ ശ്രദ്ധ തെക്കോട്ടും പടിഞ്ഞാറൻ അതിർത്തിപ്രദേശങ്ങളിലേക്കും കേന്ദ്രീകൃതമായി.

ബ്രിട്ടീഷുകാർ പടിഞ്ഞാറൻ പ്രദേശങ്ങളിലേക്കു് അമേരിക്കൻ കോളനികളുടെ കുടിയേററം നിരോധിച്ചിരുന്നെങ്കിലും, ആജ്ഞ തീർത്തു പാലിക്കപ്പെട്ടില്ല. പെൻസിൽവേനിയാ തുടങ്ങി തെക്കോട്ടു് കരോലിനകൾ വരെയുള്ള പ്രദേശങ്ങളിൽനിന്നു് പ്രയത്നശീലരായ കുടിയേററക്കാർ സാവധാനം അലിഘനി, ബ്ളൂറിഡ്ജ്, സ്മോക്കിപർവതനിരകൾ (അപ്പലേഷ്യൻ നിരയുടെ വിവിധഭാഗങ്ങൾ) കടന്നു് അപ്പുറത്തുള്ള ഫലഭൂയിഷ്ഠമായ സ്ഥലത്തു് വസ്തുക്കൾ വേലികെട്ടിത്തിരിച്ചെടുത്തു. ഡാനിയൽബൂണി, അവരിൽവച്ചു് ഏററവും പ്രസിദ്ധനായ ഇന്ത്യൻപോരാളി, 1769-ൽ കെന്റക്കിയിൽ പ്രവേശിച്ചു. കുറെക്കൊല്ലം കൂടികഴിഞ്ഞു് ടെന്നസ്സിയിലും കുടിപാർപ്പായി.

അതിർത്തിനിവാസികളായ അമേരിക്കക്കാർ കടുത്ത ദേശസ്നേഹികളായിരുന്നു. വിപ്ലവം തുടങ്ങിയപ്പോൾ അവർ കിഴക്കൻ സഹോദരങ്ങൾക്കു് സഹായവാഗ്ദാനം ചെയ്തു. അതിർത്തിയിലുള്ള ബ്രിട്ടീഷ് കോട്ടകളെ ആക്രമിച്ചു് വിലയേറിയ സേവനം നിർവ്വഹിക്കുവാൻ അവർക്കു കഴിയുമെന്നു തെളിഞ്ഞു. സ്വാതന്ത്ര്യം കിട്ടിക്കഴിഞ്ഞപ്പോൾ ഈ പടിഞ്ഞാറൻ പ്രദേശങ്ങൾ കൂടി അമേരിക്കയ്ക്കു് അവകാശപ്പെട്ടതായിരുന്നു.

അതനുസരിച്ച്, വെർജീനിയായിൽ നിന്ന് കെൻറക്കിയിലേക്ക താമസം മാററിയ ജോർജ്ജ് റോജേഴ്സ് ക്ലാർക്ക് എന്ന യുവാവിനെ 200 പേരട ങ്ങിയൊരു ജൈത്രസംഘത്തിൻെറ നായകത്വവും, വടക്കോട്ടും, സ്പെയിനിൻെറ അധികാരത്തിലിരുന്ന പ്രദേശം വരെ — മിസിസ്സിപ്പിനദി വരെ—പടിഞ്ഞാറോട്ടും കടന്ന ചെല്ലുവാനുള്ള ആജ്ഞയും ലഭിച്ചു. ന്യൂ ഇംഗ്ലണ്ട്, ന്യൂ യോർക്ക്, പെൻസിൽവേനിയാ എന്നിവ ചേർന്നിടത്തോളം വിസ്താരമുള്ളൊരു പ്രദേശം പിടിച്ചടക്കുന്നതിനു 200 പേരടങ്ങിയ സൈന്യം തീരെ ചെറുതെന്ന തോന്നും. എന്നാൽ അന്നത്തെ പരിതഃസ്ഥിതിയിൽ അത്രയും മാത്രമേ സാദ്ധ്യമായിരുന്നുള്ളു. കാര്യത്തിന് അതു മതിയെന്ന തെളിയുകയും ചെയ്തു.

പശ്ചിമ വാഷിങ്ടൻ-ക്ലാക്കിനെ അങ്ങിനെയും വിളിക്കും—ഇല്ലിനോയി പ്രദേശത്തെ ഫ്രഞ്ചുകാരുടേയും ഇന്ത്യാക്കാരുടേയും ബ്രിട്ടനോടുണ്ടായിരുന്ന മമത അമേരിക്കക്കാരോടാക്കി മാററുവാൻ സാധിച്ചു. അങ്ങനെ അവരിൽ നിന്നുണ്ടാകാമായിരുന്ന ഉപദ്രവത്തിൽ നിന്ന രക്ഷ പ്രാപിച്ച് അയാൾ മിസ്സിസ്സിപ്പി നദിയുടേയും വാബാഷ്നദിയുടേയും തീരങ്ങളിലുള്ള ബ്രിട്ടീഷ് കോട്ടകൾ കീഴടക്കി. ഇംഗ്ലണ്ടിന് ആ പ്രദേശത്തുള്ള പിടി വിട്ടു. ക്ലാക്ക് പടിഞ്ഞാറോട്ട് വൻകരയുടെ പകുതി വരെ അമേരിക്കൻകൊടി കൊണ്ടു പോയി.

ഇതിനിടയിൽ തെക്ക്, വിപ്ലവത്തിൻെറ അവസാനാങ്കത്തിനുള്ള രംഗസംവിധാനം നടന്നുകൊണ്ടിരിക്കുകയായിരുന്നു. കരോലിനാകളിലും ജോർജ്ജിയായിലും ധാരാളം രാജഭക്തന്മാരുണ്ടെന്ന മനസ്സിലാക്കി അവയെ അമേരിക്കൻ പക്ഷത്തുനിന്ന വേർപെടുത്താ

നായി ബ്രിട്ടീഷുകാർ ക്ലീൻറൻ, കോൺവാലിസ് എന്നീ രണ്ടു സേനാനികളുടെ നേതൃത്വത്തിൽ ഒരു ജൈത്രസൈന്യമയച്ചു. രണ്ടായിരത്തോളം അമേരിക്കൻ യാഥാസ്ഥിതികന്മാർ യൂണിയൻ ജായ്ക്കിൻെറ കീഴിൽ അണിനിരന്നു. സാവന്നാ, ചാറംസ്ടൺ എന്നീ വലിയ തുറമുഖങ്ങൾ ബ്രിട്ടീഷുകാർ കൈവശപ്പെടുത്തി.

ഉൾനാട്ടിലേക്കു കടന്നപ്പോൾ ആദ്യമാദ്യം ബ്രിട്ടീഷുകാക്ക് വടക്കുണ്ടായതിനേക്കാൾ കൂടുതൽ ജയമുണ്ടായി. 'സാരട്ടോഗായിലെ വീര ജേതാവായ' അമേരിക്കൻ ജനറൽ ഗേയ്റ്റ്സുമായി ക്യാമ്ഡനിൽ വച്ചു നടന്ന യുദ്ധത്തിൽ അവക്കു വമ്പിച്ച വിജയമുണ്ടായി. ക്യാമ്ഡൻ യുദ്ധരംഗത്തു നിന്ന് 180 മൈലുകലെവച്ച് കുതിരപ്പുറത്തിരുന്ന് ഒററയ്ക്കൊരു തിരിഞ്ഞോട്ടം നടത്തിയ ഗേയ്റ്റ്സിൻെറ പൗരുഷം സംശയാസ്പദമായിത്തീർന്നു.

കാലക്രമത്തിൽ "ചതുപ്പുനരി" ഫ്രാൻസിസ്മേരിയൻ തുടങ്ങിയ വിദഗ്ധന്മാർ നയിച്ച അമേരിക്കരുടെ ഒളിപ്പോരുകൊണ്ട് ബ്രിട്ടീഷുബലം വററിത്തുടങ്ങി. കിങ്സ് മൗൺടനിൽ വച്ച് ചുണയന്മാരായ ഒരുകൂട്ടം അതിർത്തിവാസികൾ കോൺവാലിസിന്റെ പട്ടാളത്തെ ഓടിച്ചു. അധികം താമസിയാതെ വാഷിങ്ടൻ തന്റെ ഏററവും സമർത്ഥന്മാരായ സേനാനികളിലൊരുവനായ നഥാനിയൽ ഗ്രീനിനെ കരോലിനകളിലേക്കയച്ചു. ബ്രിട്ടീഷുകാർക്കു കൂടുതൽ നഷ്ടങ്ങളുണ്ടായി. 1781ൽ അവർ വടക്കോട്ടു പിൻവാങ്ങാൻ നിർബ്ബന്ധിതരായി.

വിപ്ലവത്തിൻെറ അവസാന യുദ്ധം നടന്നതു വെർജീനിയായിലെ യോക്ക്ടൗണിൽ വച്ചായിരുന്നു;

അതായതു് അമേരിക്കയിൽ ഇംഗ്ലീഷുകാർ ആദ്യം കുടിയേറിയ ജയിംസ് ടൗണിൽ നിന്നു് ഏതാണ്ടു മൈൽ അകലെയുള്ള ഒരു ഉപദ്വീപിൽ വച്ചു്. ഇവിടെ കോൺവാലീസും ബനിഡിക്ട് ആർനോൾഡും ഏഴായിരം ആളുകളോടു കൂടി ന്യൂയോർക്കിൽ നിന്നു കടൽ വഴി കൂടുതൽ സൈന്യത്തെ പ്രതീക്ഷിച്ചു് പിൻവാങ്ങി നില്ക്കുകയായിരുന്നു.

മൂന്നു ഫ്രഞ്ചു്–അമേരിക്കൻ സേനകൾ കോൺവാലീസിനെ കുലയ്ക്കാൻ അതിവേഗത്തിലും പരിപൂർണ്ണ സഹകരണത്തോടുംകൂടി പ്രവർത്തിച്ചു. ഒന്നാമതു് 3500 വരുന്ന ഒരു അമേരിക്കൻ സൈന്യം വെർജീനിയായിലുണ്ടായിരുന്നു. വാഷിങ്ടനോടും അമേരിക്കൻ താല്പര്യത്തോടുമുള്ള തന്റെ ഭക്തികൊണ്ടു് എന്നും അമേരിക്കരുടെ കണ്ണിലുണ്ണിയായിരുന്നിട്ടുള്ള യുവാവായ ലഫായത്ത് ആണ് ഈ സൈന്യത്തിന്റെ ആധിപത്യം വഹിച്ചിരുന്നതു്. രണ്ടാമതു്, വാഷിങ്ടൻ 5,000 ഫ്രഞ്ചുകാരും 2,000 അമേരിക്കരും ഉൾപ്പെട്ട തന്റെ സൈന്യത്തെ കരയ്ക്കുകൂടി 400 മൈൽ ദൂരെ നടത്തി ലഫായത്തിനെ സഹായിക്കാൻ വന്നു ചേർന്നു. മൂന്നാമതു് അഡ്മിറൽ ഡിഗ്രാസിയുടെ നേതൃത്വത്തിലുള്ളൊരു ഫ്രഞ്ചുകപ്പൽപ്പട, കോൺവാലിസിനു സൈന്യസഹായം കൊണ്ടുവന്ന കപ്പലുകളെ വഴിക്കുവച്ചു് ഏററുമുട്ടിത്തകർത്തതിനു ശേഷം യോർക്ക് ടൗണിനടുത്തെത്തി.

വാഷിങ്ടനും ലഫായത്തും കൂടി ഉപദ്വീപിലേക്കു ചെന്നു് ബ്രിട്ടീഷുകാർക്കു് കരവഴി രക്ഷപ്പെടാനുള്ള മാർഗ്ഗം നിരോധിച്ചു. ഡിഗ്രേസ്സി കടലിൽനിന്നു് ആക്രമിക്കയും 8,000 ഫ്രഞ്ചു ഭടന്മാരെ കരയ്ക്കിറക്കിക്കൊടുക്കുകയും ചെയ്തു. യാതൊരാശയുമില്ലാത്തവണ്ണം തന്റെ സൈന്യത്തേക്കാൾ വളരെ വലിയൊരു സൈ

ന്യത്താൽ വളയപ്പെട്ട കോൺവാലിസ് തുടരെ ധീരവും എന്നാൽ നിഷ്ഫലവുമായ അനേകം ആക്രമണങ്ങൾ നടത്തി, ഒടുവിൽ 1781 ഒക്ടോബർ 19-ാം തീയതി കീഴടങ്ങി.

"ദൈവമേ! എല്ലാം തീർന്നല്ലൊ"-യോർക്ക് ടൗൺ വാർത്തയറിഞ്ഞു് ബ്രിട്ടീഷ് പ്രധാന മന്ത്രി നോർത്ത് പ്രഭു നിലവിളിച്ചു. കടുത്തൊരടിയാണു കിട്ടിയതു്. ബ്രിട്ടീഷ് ജനങ്ങളെല്ലാം യുദ്ധംകൊണ്ടു മുഷിഞ്ഞു് സമാധാനത്തിനാഗ്രഹിച്ചു—എല്ലാവരുമെന്നു വച്ചാൽ ജോർജ് രാജാവൊഴിച്ചു്. അദ്ദേഹം തന്റെ 'അമേരിക്കൻ വിളനിലങ്ങൾ' നഷ്ടപ്പെടുന്നതിൽ ചീററികൊണ്ടിരിയ്ക്കുകയായിരുന്നു. ഇംഗ്ലണ്ടിൽ ഒരു പുതിയ മന്ത്രിസഭ അധികാരത്തിൽ വരികയും അതു്, ബ്രിട്ടീഷുകാർ കൂടിയാലോചനയ്ക്കു തയ്യാറാണെന്ന് പാരീസിൽ ബെഞ്ചമിൻ ഫ്രാങ്ക്ളിനെ അറിയിക്കയും ചെയ്തു.

അവസാനമായി ഒരു സന്ധിയിൽ എത്തിച്ചേരുന്നതിനു് പ്രതിബന്ധങ്ങളായിരുന്ന അനേകം വിഭിന്ന താല്പര്യങ്ങളുടെ കുരുക്കഴിക്കുവാൻ ഫ്രാങ്ക്ളിൽ, ജോൺ ആഡംസ്, ജോൺ ജേയ് എന്നിവരുടെ നയതന്ത്ര വൈദഗ്ദ്ധ്യം മുഴുവനും ആവശ്യമായിരുന്നു. ഫ്രഞ്ച് അമേരിക്കൻ സഖ്യത്തിലെ വ്യവസ്ഥകളനുസരിച്ചു് ഏതെങ്കിലുമൊരു കക്ഷിക്കു് മററെ കക്ഷിയുടെ അനുവാദം കൂടാതെ ഇംഗ്ലണ്ടുമായി സന്ധി ചെയ്യാമായിരുന്നില്ല. എന്നിട്ടും അമേരിക്കയുടെ വ്യവസ്ഥകളിന്മേൽ സന്ധി സംഭാഷണം ആരംഭിക്കുന്നതിനു് ഇംഗ്ലണ്ടും അമേരിക്കയും തയ്യാറായിരുന്നു. അതേസമയത്തു് ഫ്രാൻസും സഖ്യ കക്ഷിയായ സ്പെയിനും ഇംഗ്ലണ്ടുമായി വൻ കടലിൽവച്ചും ജിബ്രാൾട്ടർ പിടിച്ചെടുക്കുവാനുള്ള

ഒരു വിഫലോദ്യമത്തിൽ കരയ്ക്കുവച്ചും യുദ്ധം തുടന്നു കൊണ്ടിരുന്നു.

1782-ൽ ഫ്രഞ്ചു ഗവമ്മേണ്ടു് തൻെറയും സ്പെയിനിൻെറയും താല്പര്യങ്ങളിലെന്നപോലെ അമേരിക്കൻ താല്പര്യങ്ങളിൽ ശ്രദ്ധ വയ്ക്കുന്നില്ലെന്നു തെളിഞ്ഞു. പുതിയ അമേരിക്കൻ റിപ്പബ്ലിക്കിൻെറ അതിത്തികൾ വീണ്ടും അപ്പലേഷ്യൻ പർവ്വതത്തിലേക്കു നീക്കണമെന്നു് അമേരിക്കയ്ക്കു വേണ്ടി ക്ലാക്ക് കൈവശപ്പെടുത്തിയ പടിഞ്ഞാറൻ പ്രദേശത്തിൻെറ ഭരണം വിദേശീയക്കും പ്രത്യേകിച്ചു സ്പെയിനിനു് തിരിച്ചു കൊടുക്കണമെന്നും ഫ്രഞ്ചുമന്ത്രിയായ വെർഗനെ അഭിപ്രായപ്പെട്ടു.

നയതന്ത്രം വിചിത്രമായ കൂട്ടുകെട്ടുണ്ടാക്കുന്നു. പഴയ ചുടലച്ചാരത്തിൽനിന്നു് പുതിയ ഫ്രഞ്ച്-സ്പാനിഷ് സാമ്രാജ്യം ഉയിർത്തെഴുന്നേൽക്കുന്നതു കാണുവാൻ ഇംഗ്ലണ്ടാവട്ടെ അമേരിക്കയൊവട്ടെ ആഗ്രഹിച്ചിരുന്നില്ല. ഈ ലോലമായ അന്തരീക്ഷത്തിൽ ഇംഗ്ലീഷുകാരുടെയും അമേരിക്കരുടേയും നയതന്ത്രപ്രതിനിധികൾ രഹസ്യമായ കൂടിയാലോചന തുടങ്ങി. പുതിയ റിപ്പബ്ലിക്കിനു് അററ്ലാൻറിക്ക് തീരം മുതൽ മിസിസ്സിപ്പി നദി വരെയും വൻ തടാകങ്ങൾ മുതൽ ഫ്ളോറിഡാ വരെയും എന്നു് ഏകദേശമായിട്ടുള്ള ഒരു അതിത്തിനിണ്ണയത്തിനു് ഇരുകൂട്ടരും സമ്മതിച്ചു.

വെർഗനെ ഈ ആലോചനകളെപ്പററി കേട്ടപ്പോൾ കോപിച്ചു. എങ്കിലും ബഞ്ചമിൻ ഫ്രാങ്ക്ളിന്റെ കൗശലവും കടൽയുദ്ധത്തിൽ ഇംഗ്ലീഷുകാർ വീണ്ടും ജയിക്കുന്നു എന്ന വാത്തയും കൂടി ഒടുവിൽ അദ്ദേഹം സമ്മതിക്കാൻ സഹായിച്ചു. യുദ്ധത്തിനു വിരാമമിടുന്ന പാരീസ് ഉടമ്പടിയ്ക്കു് 1783 സെപ്തംബർ 3-ൽ ഒപ്പുവയ്ക്കപ്പെട്ടു.

ഉടമ്പടി അമേരിക്കയോട്ട് ഔദാര്യം കാണിയ്ക്കുന്നതായിരുന്നു. ഇംഗ്ലണ്ടിൻെറയും ഫ്രാൻസിൻെറയും താല്പര്യങ്ങൾക്കിടയിൽപ്പെട്ടു ഞെരുങ്ങിയ അമേരിക്ക രണ്ടുപേരെയും പരസ്പരം കൂട്ടിയടിപ്പിച്ച് അകററുകയും അതിനിടയ്ക്ക് താൻ ഇച്ഛിച്ചതെല്ലാം കൈക്കലാക്കുകയും ചെയ്തു. താൻ ആവശ്യപ്പെട്ട പ്രദേശങ്ങൾക്കുപുറമേ മിസിസ്സിപ്പിയിൽ കപ്പലോടിക്കുന്നതിനും, ക്യാനഡായുടെ കടലിൽ മീൻപിടിക്കുന്നതിനുമുള്ള അവകാശവും അമേരിക്കയ്ക്കു കിട്ടി.

പകരം, യുദ്ധത്തിൽ ഇംഗ്ലണ്ടിനെ സഹായിച്ച അനേകായിരം രാജഭക്തരുടെ ക്ഷേമത്തെപ്പററി ഇംഗ്ലണ്ടിനുണ്ടായിരുന്ന ആത്മാർത്ഥമായ ആശങ്ക പരിഹരിക്കുവാൻ ആവതു പ്രവർത്തിക്കാമെന്ന് അമേരിക്കൻ കോൺഗ്രസ് സമ്മതിച്ചു. ഇക്കൂട്ടർ വസ്തുവകകളും ഭവനങ്ങളും പണവും നഷ്ടപ്പെട്ട് അമേരിക്കൻ ഭരണത്തിൻ കീഴിൽ വളരെ ദുരിതങ്ങൾ സഹിച്ചിട്ടുണ്ട്. അവരുടെ അവകാശങ്ങളും സമ്പാദ്യവും കഴിയുന്നത്ര പൂർണ്ണമായും തിരികെ കൊടുക്കേണ്ടതാണെന്നു ഇംഗ്ലീഷ് ഗവമ്മേണ്ട് ആഗ്രഹിച്ചു. അപ്രകാരം ചെയ്യാൻ ഓരോ സംസ്ഥാനത്തോടും ശുപാർശപ്പെടാമെന്ന് കോൺഗ്രസ് സമ്മതിക്കയുമുണ്ടായി. എന്നാൽ ഈ ശുപാർശകൊണ്ട്, ധനനഷ്ടം വന്ന രാജകക്ഷിക്കു പറയത്തക്ക പ്രയോജനമൊന്നുമുണ്ടായില്ല.

വാസ്തവം പറഞ്ഞാൽ വിജയത്തിനു ശേഷവും 'ഐക്യ'സംസ്ഥാനങ്ങളിൽ അനൈക്യമാണുണ്ടായിരുന്നതു്. യുദ്ധാവസാനത്തോടടുത്തു് സംസ്ഥാനസഖ്യനിയമങ്ങൾ എന്നറിയപ്പെടുന്ന ഒരു കരാർ മുഖാന്തിരം (ആർടിക്കിൾസ് ഓഫ് കോൺഫെഡറേഷൻ ) അവർ ശിഥിലമായൊന്നു സന്ധിച്ചു; എങ്കിലും പ്രധാന

മായും സ്വയംഭരണഘടകങ്ങളായി സ്വന്തം താല്പര്യ ങ്ങൾ മുൻനിർത്തി പ്രവത്തിച്ചിരുന്നു. അവരുടെ പ്രാതിനിധ്യം വഹിച്ചിരുന്ന കോൺഗ്രസ് നിർധനമായിരുന്നു; കുറേ ഏറെക്കാലത്തേക്ക് അങ്ങനെ തുടരുകയും ചെയ്തു. സൈന്യം ശമ്പളം കിട്ടാതെ മുറുമുറുത്തു തുടങ്ങി. മാത്രമല്ല ശാന്തമായി പട്ടാളം വിട്ട് വീട്ടിൽ പോകാൻ ജനറൽ വാഷിങ്ടൻ വാഗ്വിലാസത്തോടെ അപേക്ഷിച്ചില്ലായിരുന്നെങ്കിൽ സൈന്യം ലഹളകൂട്ടുകയും ചെയ്യുമായിരുന്നു.

വിജയവും സ്വാതന്ത്ര്യവും കൈവന്നു; എന്നാൽ അതോടുകൂടി ഗാർഹികമായ അസ്വസ്ഥതയും നേരിട്ടു. ഇതിനൊരു പരിഹാരം കണ്ട് ഒരുമിച്ചു ഭവിക്കേണ്ട ഭാവി ജീവിതത്തിലേക്കു പുരോഗമിക്കുന്ന സംഗതി ഇനി അമേരിക്കരുടെ കത്തവ്യമായി ശേഷിച്ചു.

## അദ്ധ്യായം 4

## റിപ്പബ്ളിക്കിന്റെ ഉൽഘാടനം

അമേരിക്കൻ വിപ്ലവം കോളനിക്കാരുടെ വിജയത്തിൽ കലാശിച്ച് ഏകദേശം രണ്ടു ശതാബ്ദം കഴിഞ്ഞിരിക്കുന്ന ഈ സമയത്ത്, അന്നത്തെ ദേശസ്നേഹിയായ ഓരോ അമേരിക്കനും നിയമവും സമാധാനവും പാലിക്കുവാനും ഉറപ്പുള്ള നാണയമടിച്ചിറക്കാനും ഉൽക്കർഷോന്മുഖമായ വാണിജ്യവും വ്യവസായവും പുലത്തുവാനും കഴിവുള്ള ഒരുറച്ച കേന്ദ്രഗവർമ്മെണ്ട് ഉടനടി സ്ഥാപിക്കുന്ന കാര്യത്തിൽ അനുകൂലിക്കാഞ്ഞതെന്തുകൊണ്ട് എന്ന ചോദ്യം സയുക്തികമായിത്തോന്നുന്നു. സംസ്ഥാനങ്ങൾ അപ്പോഴും പ്രത്യേകം രാജ്യങ്ങളായിത്തന്നെ പരിഗണിക്കപ്പെട്ടു എന്ന

വാസ്തവത്തിലാണ് ഉത്തരമടങ്ങിയിരിക്കുന്നതു്. ഇന്നത്തെ പശ്ചിമയൂറോപ്പിലെ രാജ്യങ്ങൾ അവിഭാജ്യമായ ഒരു ഫെഡറൽ യൂണിയൻ ആയി ഏകീഭവിക്കുവാൻ ശങ്കിക്കുന്നതുപോലെ അന്നത്തെ അമേരിക്കൻ സംസ്ഥാനങ്ങളും ഒന്നാകുവാൻ ശങ്കിച്ചിരുന്നു.

ഇംഗ്ലണ്ടുമായുള്ള യുദ്ധത്തിൻെറ ഞെരുക്കത്തിൽ അമേരിക്കൻ കോളനികൾക്ക് ശത്രുവിനെ ഒരുമാതിരി ഐകമത്യത്തോടെ ചെറുക്കുവാൻ സാധിച്ചു. അവരുടെ പ്രതിനിധിയായ കോണ്ടിനെന്റൽ കോൺഗ്രസ് യുദ്ധം മുമ്പോട്ടു കൊണ്ടുപോകുവാൻ പണം ആവശ്യപ്പെട്ടു, പണം വാങ്ങി, മററു രാജ്യങ്ങളുമായി ഉടമ്പടിയുണ്ടാക്കി. എന്നാൽ ജനങ്ങളെ ഒന്നായി വിചാരിച്ച് അവക്കുവേണ്ടി പ്രവത്തിക്കുവാൻ കോൺഗ്രസ്സിനു് അധികാരം നൽകുന്ന രാജ്യനിയമമോ ഭരണഘടനയോ എഴുതപ്പെട്ടിരുന്നില്ല.

സംസ്ഥാന സഖ്യനിയമങ്ങൾ (ആർട്ടിക്കിൾസ് ഓഫ് കോൺഫെഡറേഷൻ) ഒരു കേന്ദ്രഗവമ്മെണ്ടിനുവേണ്ടി ചില നിർദ്ദിഷ്ട ലക്ഷ്യങ്ങളുടെ നക്കലെഴുതിയുണ്ടാക്കി മേൽപ്പറഞ്ഞ പോരായ്മ നികത്തുവാൻ ശ്രമിച്ചു. 1777ലാണ് അവ അവതരിപ്പിക്കപ്പെട്ടതു്. എന്നാൽ 1781-ൽ മാത്രമേ കോൺഗ്രസ് അവ അംഗീകരിച്ചുള്ളു. മേരിലൻഡ് ദീർഘദൃഷ്ടിയോടെ കൂടിച്ചെയ്ത ഒരു പ്രവൃത്തിയായിരുന്നു കാലതാമസത്തിൻെറ പ്രധാന ഹേതു. തിരക്കിപ്പിടിക്കലും പഴയ പതിച്ചുകൊടുക്കലും പ്രമാണമാക്കി പല സംസ്ഥാനങ്ങളും പശ്ചിമ പ്രദേശത്തിൻെറ ഓരോ ഭാഗങ്ങളും അവകാശപ്പെട്ടിരുന്നു മനസ്സിലാക്കി അലിഘനീസിനും മിസിസ്സിപ്പിക്കുമിടയ്ക്കുള്ള സ്ഥലം മുഴുവനും ഐക്യനാടുകളുടെ ദേശീയസ്വത്തായി മാററിയതിനു ശേഷമെ മേരിലാൻഡ് ആർട്ടിക്കിൾസിൽ ഒപ്പുവച്ചുള്ളു. പുതി

യ പ്രദേശം ഏതാനും സംസ്ഥാനഗവൎമ്മെണ്ടുകളല്ല, ദേശീയ ഗവൎമ്മെണ്ടു തന്നെ വേണം ഭരിക്കുവാനെന്നു വന്നു. കുടിയേററക്കാർക്ക് ഏക്കറുകളായി സ്ഥലം വിററ് അന്ന് അത്യാവശ്യമായ വരുമാനമുണ്ടാക്കുവാൻ കോൺഗ്രസ്സിനു സാധിച്ചു; ഇതായിരുന്നു മേരിലൻഡു നിർദ്ദേശിച്ച വ്യവസ്ഥയുടെ പ്രയോജനം. ഈ വ്യവസ്ഥയ്ക്കു നിർബ്ബന്ധിക്കുമൂലം ഒരു വിഷമഘട്ടത്തിൽ ദേശീയശക്തി വർദ്ധിപ്പിക്കുന്നതിന് മേരിലാൻസു വിലയേറിയ സേവനമാണു ചെയ്തതു്.

സംസ്ഥാനസഖ്യ നിയമങ്ങൾ തന്നെ ദുൎബ്ബലവും നിഷ്പ്രയോജനവുമായിരുന്നു. വലിപ്പവും ജനസംഖ്യയും പരിഗണിക്കാതെ സംസ്ഥാനങ്ങൾക്കു കോൺഗ്രസ്സിൽ ഒരു വോട്ടിനു വീതം അവകാശമുണ്ടായിരുന്നു. ഒരു നിയമം പാസ്സാക്കുവാൻ 13-ൽ ഒമ്പതു വോട്ടിൻെറ ഭൂരിപക്ഷം വേണ്ടിയിരുന്നു. ആർട്ടിക്കിൾസ് ഭേദപ്പെടുത്തുവാൻ എല്ലാ പതിമൂന്നു വോട്ടുകളും ആവശ്യമായിരുന്നു.

കോൺഗ്രസ്സിന് യുദ്ധമോ സമാധാനമോ പ്രഖ്യാപിക്കുന്നതിനും, പണം കടമെടുക്കുന്നതിനും സ്ഥാനപതികളെ അയയ്ക്കുന്നതിനും സ്വീകരിക്കുന്നതിനും വിദേശകാൎയ്യങ്ങളും ഇന്ത്യാക്കാരുടെ കാൎയ്യങ്ങളും വിചാരിക്കുന്നതിനും അധികാരമുണ്ടായിരുന്നു. ഇവ ഒന്നാകെയുള്ള ജനങ്ങളുടെ ഭാഗധേയത്തെ സ്പർശിക്കുന്നതും വിപുലമായ പ്രവൎത്തനമണ്ഡലത്തോടു കൂടിയതുമായ കാൎയ്യങ്ങളായിരുന്നു. എന്നാൽ രാഷ്ട്രത്തിനു കോൺഗ്രസ് പാസ്സാക്കിയ നിയമങ്ങളെ പ്രയോഗത്തിൽ വരുത്തുവാനുള്ള എക്സിക്യൂട്ടിവ് വിഭാഗമില്ലായിരുന്നു.

വ്യക്തിപരമായ അമേരിക്കൻ പൗരജീവിതത്തെ നിയന്ത്രിക്കുന്ന കാൎയ്യം വന്നപ്പോൾ സംസ്ഥാനങ്ങൾ കോൺഗ്രസ്സിനെ പരിപൂൎണ്ണമായിത്തടഞ്ഞു. പൗരനെ

നികുതി കൊടുക്കാൻ കോൺഗ്രസ് നിർബ്ബന്ധിച്ചു കൂടാ, നികുതി കൊടുക്കാത്തവനെ കോടതിയിൽ വിസ്തരിക്കുവാനും പാടില്ല. ഒരു ദൃഢഗാത്രനെ, അയാളുടെ സേവനം എത്ര തന്നെ അത്യന്താപേക്ഷിതമായിരുന്നാലും, നിർബ്ബന്ധിച്ചു പട്ടാളത്തിൽ ചേർക്കുവാൻ കോൺഗ്രസ്സിനു അധികാരമില്ലായിരുന്നു. ആർട്ടിക്കിൾസ് പ്രകാരം സംസ്ഥാനങ്ങൾ സ്വതന്ത്രങ്ങളും പരമാധികാര ശക്തികളും ആയി അംഗീകരിക്കപ്പെട്ടു. ദേശീയ ക്ഷേമത്തിനു വേണ്ടി എത്രത്തോളം സംഭാവന ചെയ്യണമെന്നുള്ളതു് അവരുടെ നിയമസഭകൾ തീരുമാനിക്കേണ്ട സംഗതിയായിരുന്നു.

ദേശീയ ഗവർമ്മെണ്ടിനോടു് അടുത്ത എന്തെങ്കിലുമൊന്നു വേണമെന്നാഗ്രഹിച്ചിരിക്കുന്നവരെ കൂടുതൽ കൂടുതൽ കോപിപ്പിക്കുന്നതായിത്തീൎന്നു സ്ഥിതിഗതികൾ. ടൺ കണക്കിനു് പ്രയോജനമില്ലാത്ത കടലാസ് നാണയം അടിച്ചിറക്കുന്നതിൽനിന്നും, കടുത്ത വാണിജ്യമത്സരത്തിൽ പരസ്പരം ചരക്കുകൾക്കു ചുങ്കം ചുമത്തുന്നതിൽ നിന്നും സംസ്ഥാനങ്ങളെ തടയുവാൻ കോൺഗ്രസ്സിനു സാധിക്കുമായിരുന്നില്ല. ഈ പരിതസ്ഥിതിമൂലം കൂടുതൽ നഷ്ടം സഹിച്ചതു് ധനവാന്മാരായിരുന്നു. ഗവർമ്മേണ്ടു കടപ്പത്രങ്ങളുള്ളവർ അവയുടെ വില ഡോളറിനു പത്തു സെൻറായിക്കുറയുന്നതു കണ്ടു. വിദേശമത്സരത്തിൽ നിന്നു തങ്ങളെ രക്ഷിക്കുന്ന ദേശീയചുങ്കവ്യവസ്ഥയില്ലായ്കയാൽ വ്യവസായികൾക്കു് പ്രവൎത്തനം മുടക്കേണ്ടിവന്നു. അതിൎത്തി പ്രദേശത്തെ ഇന്ത്യാക്കാരിൽ നിന്നു രക്ഷിക്കുവാൻ ശക്തിയുള്ള സൈന്യമില്ലാത്തതിനാൽ ഭൂവുടമകൾക്കു് അവിടെ വസ്തുവ്യാപാരം അസാദ്ധ്യമായി.

അസ്വസ്ഥമായ ഈ ഘട്ടത്തിനിടയിൽ ഒരു കാൎയ്യമായ നേട്ടം കുറിക്കപ്പെട്ടു. പശ്ചിമ പ്രദേശം ദേശീയ

സ്വാതന്ത്ര്യത്തിനുശേഷം കോൺഗ്രസ് ഓഹിയോ നദിക്കും വൻതടാകങ്ങൾക്കും ഇടയ്ക്കുള്ള സ്ഥലം ഒരു ഗവർണ്ണരുടേയും മൂന്നു ന്യായാധിപന്മാരുടേയും കീഴിൽ വടക്കുപടിഞ്ഞാറൻ പ്രദേശമായി വ്യവസ്ഥപ്പെടുത്തി. ഈ പ്രദേശത്തെ കുടിപാർപ്പുകാർക്കു് രാഷ്ട്രീയവും മതപരവുമായ സ്വാതന്ത്ര്യവും സൗജന്യമായ പൊതുജന വിദ്യാഭ്യാസവും അനുവദിച്ചു. അടിമസ്സമ്പ്രദായം പാടേ ഒഴിവാക്കി. ജനസംഖ്യ വർദ്ധിക്കുന്നതോടുകൂടി ഈ പ്രദേശത്തിനു യൂണിയനിലെ ആദികാലാംഗങ്ങളുടെ പദവിയുള്ള സംസ്ഥാനങ്ങളായി വേർതിരിയാമായിരുന്നു. ഭാവിവികസനത്തിൻെറയും, എപ്പായിടത്തെയും പൗരന്മാക്കു് അമേരിക്കരെന്ന നിലയിൽ പൂണ്ണാവകാശം കൊടുക്കുവാനുള്ള ഗവർമ്മേണ്ടുനിശ്ചയത്തിൻേറയും മാതൃക ഇങ്ങനെ സ്ഥാപിക്കപ്പെട്ടു.

ഇതിനിടെ മസാച്ചുസെററ്സിൽ ഒരു ക്ഷോഭകരമായ സംഭവമുണ്ടായി–ദേശീയഗവമ്മേണ്ടിനെ ഉടച്ചുവാർക്കേണ്ട അത്യാവശ്യകതയെ തെളിയിച്ച ഒരു സംഭവം. വിപ്ലവകാലത്തെ ഒരു ക്യാപ്ററനായിരുന്ന ഡാനിയൽ ഷെയ്സിൻെറ കീഴിൽ ഋണബാധിതരായ ഒരു കൂട്ടം പൗരന്മാർ സംസ്ഥാനത്തിൻെറ സാമ്പത്തിക നയത്തിൽ പ്രതിഷേധിച്ചു ലഹള കൂട്ടുകയും സ്പ്രിഗ്ഫീൽഡിലുള്ള ഐക്യനാടുകളുടെ സൈനിക സംഭരണശാല ആക്രമിക്കുകയും ചെയ്തു. 'ഷെയിസിന്റെ പ്രക്ഷോഭണം' ഒടുവിൽ സംസ്ഥാനസൈന്യത്താൽ അമർത്തപ്പെട്ടു. എന്നാൽ അതിൻെറ നിയമനിഷേധവും അക്രമസ്വരൂപവും നാട്ടിനെ ഭയപ്പെടുത്തി.

ജോർജ് വാഷിങ്ടൺ മുതലായി സ്വാധീനശക്തിയുള്ള ആളുകൾ ദുർബ്ബലമായ കേന്ദ്ര ഗവമ്മേൻറു മൂലമുണ്ടാകുന്ന അപകടങ്ങളെപ്പററി കുറെക്കാലത്തേക്കു മുന്നറിവു കൊടുത്തുകൊണ്ടിരുന്നു. വാഷിങ്ടൺ സം

സ്ഥാനഗവർണ്ണറന്മാർക്കെഴുതി:—"സംയുക്ത റിപ്പബ്ലിക്കിന്റെ പൊതുകാര്യങ്ങൾ ഭരിക്കുന്നതിന് ഒരു പരമാധികാരം എവിടെയെങ്കിലും സ്ഥാപിക്കണം, അല്ലാതെ ഈ യൂണിയനു ദീർഘായുസ്സ സാദ്ധ്യമല്ല." രാഷ്ട്രത്തിന്റെ കാര്യങ്ങൾ നടത്തുവാനുള്ള സ്വന്തം കഴിവില്ലായ്മ കോൺഗ്രസ് വ്യസനസമേതം സമ്മതിച്ചപ്പോൾ വാഷിങ്ടന്റെ പ്രവചനം ഫലിച്ചു; കോൺഗ്രസ് സമ്മേളനങ്ങളിൽ കോറം തികയാത്തവണ്ണം ഹാജർ കുറഞ്ഞു. അങ്ങനെ കുറെ സമയത്തേക്ക് ഐക്യസംസ്ഥാനഗവമ്മേണ്ടുതന്നെ ഇല്ലായിരുന്നു.

പോട്ടോമാക്ക് നദീതീരത്തെ വാണിജ്യം നിയന്ത്രിക്കുന്ന വിഷയത്തിൽ മേരിലൻഡും വെർജീനിയായും തമ്മിലുണ്ടായ തർക്കം സംസ്ഥാനങ്ങൾ തമ്മിലുള്ള സഹകരണത്തെക്കുറിച്ചാലോചിക്കുവാനൊരവസരം നല്കുകയും ഈ അവസരം ബലവത്തരമായ ഗവമ്മേണ്ടിനുവേണ്ടി വാദിച്ചിരുന്നവർ തങ്ങൾക്കനുകൂലമായി ഉപയോഗിക്കുകയും ചെയ്തു. അനൗപചാരികസംഭാഷണത്തിനായി രണ്ടു സംസ്ഥാനങ്ങളിലേയും കമ്മീഷണറന്മാർ പോട്ടോമാക്ക് നദീതീരത്ത് വേർനൺ മലയിൽ സ്ഥിതിചെയ്തിരുന്ന വാഷിങ്ടന്റെ ഭവനത്തിലേക്കു ക്ഷണിക്കപ്പെട്ടു. മററു സംസ്ഥാനങ്ങളുടെ താല്പര്യങ്ങളും അന്തർഭവിച്ചിരുന്നൊരു പ്രശ്നമാണിതെന്ന് അചിരേണ വെളിപ്പെടുകയാൽ പൊതുവാണിജ്യപ്രശ്നങ്ങളെപ്പററി സംസാരിക്കുവാൻ അടുത്തകൊല്ലം അന്നാപോലിസിൽ വച്ച് കൂടിയ യോഗത്തിന് എല്ലാ പ്രതിനിധികളും ക്ഷണിക്കപ്പെട്ടു. സംസ്ഥാനങ്ങൾ തമ്മിലുള്ള വാണിജ്യം നിയന്ത്രിക്കുവാൻ അധികാരമില്ലായ്മ കോൺഫെഡറേഷൻ നിയമങ്ങളുടെ ന്യൂനതകളിലൊന്നായിരുന്നു.

1786-ലെ അന്നാപ്പോലിസ് സമ്മേളനത്തിൽ അഞ്ചു സംസ്ഥാനങ്ങൾ മാത്രമേ സംബന്ധിച്ചുള്ളു. എന്നാൽ പ്രതിനിധികളുടെ സംഖ്യയിൽ വന്ന കുറവ് കാര്യക്ഷമതകൊണ്ടും നിശ്ചയദാർഢ്യം കൊണ്ടും പരിഹരിക്കപ്പെട്ടു. ന്യൂയോർക്കിലെ അലക്സാണ്ടർ ഹാമിൽട്ടൺ ആയിരുന്നു പ്രധാനാവതാരകൻ. അദ്ദേഹം വാഷിങ്ടന്റെ ഒരു അടുത്ത സ്നേഹിതനും വിപ്ലവകാലത്തു് ആദ്യന്തം ജനറലിന്റെ കീഴിൽ പ്രശസ്തമാംവണ്ണം ജോലി ചെയ്തിരുന്നവനുമായ ഒരു വെസ്റ്റ് ഇന്ത്യനായിരുന്നു. ഉറച്ച ഗവമ്മേണ്ടിൽ ദൃഢവിശ്വാസിയായിരുന്ന ഹാമിൽട്ടൺ വാണിജ്യകാര്യവും കഴിഞ്ഞു് കോൺഫെഡറേഷൻ നിയമങ്ങളെ പുനഃപരിശോധിക്കുന്നതിനു തന്നെ മററംഗങ്ങൾ തയാറാണെന്നുകണ്ടുകിട്ടുകയാൽ, ഗവമ്മേണ്ടു ചട്ടക്കൂട്ട് ആകെപ്പാടെ ഒന്നു പരിശോധിക്കുന്നതിന് 1787 ൽ ഫിലാഡൽഫിയായിൽ വച്ചു് ഇനി ഒരു യോഗം ചേരണമെന്ന് അഭിപ്രായപ്പെട്ടു. അനന്തരം ഹാമിൽടന്റെ അഭിപ്രായം കോൺഗ്രസ് അംഗീകരിക്കുകയും പതിമൂന്നു സംസ്ഥാനങ്ങളെയും വീണ്ടും ക്ഷണിക്കുകയും ചെയ്തു.

ഈ പ്രാവശ്യം കുറെക്കൂടി ഉത്സാഹത്തോടെ ക്ഷണം സ്വീകരിക്കപ്പെട്ടു. റോഡ് ഐലൻഡ് ഒഴിച്ചു് എല്ലാവരും പ്രതിനിധികളെ അയച്ചു. പ്രാധാന്യേന യാഥാസ്ഥിതികന്മാരടങ്ങിയ പ്രശസ്തവ്യക്തികൾ — ഉദ്യോഗസ്ഥന്മാരും കച്ചവടക്കാരും തോട്ടമുടമകളും-ആണു സമ്മേളിച്ചതു്. വിപ്ലവകാലത്തെ പഴയ കലഹകാരികളാരും ഹാജരായില്ലെന്നതു് ഒരു പ്രത്യേകതയായിരുന്നു. എങ്ങനെയെങ്കിലുമുള്ള അഥവാ എല്ലാത്തരത്തിലുമുള്ള അധികാരകേന്ദ്രീകരണത്തിൽ അവക്ക് ആശങ്കയുണ്ടായിരുന്നു. മസാച്ചുസെററ്സിൽ നിന്നു് ജോൺഹാങ്കോക്ക്, സാമുവൽ ആഡംസ്

എന്നിവർ തിരഞ്ഞെടുക്കപ്പെട്ടില്ല. പാട്രിക്ഹെൻറി, വെർജീനിയായിൽ നിന്ന തെരഞ്ഞെടുക്കപ്പെട്ടെങ്കിലും "ഇതിലേതോ കുഴപ്പമുണ്ട്" എന്ന പറഞ്ഞു് പോകാൻ വിസമ്മതിച്ചു.

11 കൊല്ലം മുൻപ് കോൺഗ്രസ് സ്വാതന്ത്ര്യ പ്രഖ്യാപനം പാസ്സാക്കിയ മുറിയിൽ തന്നെ സമ്മേളിച്ചു്, ഭരണഘടനാസമ്മേളനം ജോർജ്ജ് വാഷിങ്ടനെ ആദ്ധ്യക്ഷനായി തെരഞ്ഞെടുത്തു്, ബഞ്ചമിൻ ഫ്റാങ്ക്ളിൻ, അലക്സാണ്ടർ ഹാമിൽട്ടൺ, ജയിംസ് മഡിസൺ, ജോൺഡിക്കിൻസൺ, ഗവനോർമോറിസ് തുടങ്ങിയ പ്രശസ്തന്മാരുടെ അഭിപ്രായങ്ങൾ കേൾക്കുവാൻ ദത്താവധാനമായി. പ്രാരംഭത്തിൽതന്നെ ഭൂരിപക്ഷം പ്രതിനിധികളുടെയും ഉദ്ദേശം വ്യക്തമായിരുന്നു. അവർ രാജ്യത്തു് കേവലം രോഗബാധിതമായ കോൺഫെഡറേഷൻ നിയമങ്ങളെ ഭേദപ്പെടുത്തുവാനല്ല, അവയെ ഒന്നാകെ ഉപേക്ഷിച്ചു് ഒരു പുതിയ ഗവമ്മേണ്ടുണ്ടാക്കുവാൻ വേണ്ടിയായിരുന്നു. എതിരു പറയുകയോ, വളരെ സൂക്ഷിച്ചു വേണ്ടതാണെന്നഭിപ്രായപ്പെടുകയോ ചെയ്തവരോടു് വാഷിങ്ടൻ പ്രസ്താവിച്ചു:—"നാം അവതരിപ്പിക്കുന്ന ഒരു പ്രമേയം അംഗീകൃതമായില്ലെന്ന വരാം. ഒരു പക്ഷേ വേറൊരു ഭയങ്കരമായ ഏറ്റുമുട്ടൽ സഹിക്കേണ്ടിവരും. ജനങ്ങളെ പ്രീതിപ്പെടുത്തുവാൻ വേണ്ടി നാം സ്വയം അംഗീകരിക്കാത്തവ സമർപ്പിക്കുന്ന പക്ഷം പിന്നീടു നമ്മുടെ പ്രവൃത്തികളെ എങ്ങനെ സാധൂകരിക്കുവാൻ കഴിയും? ബുദ്ധിമാന്മാർക്കും സത്യസന്ധന്മാർക്കും അടുക്കാവുന്നൊരു നിലവാരം നമുക്കു സ്ഥാപിക്കാം, ഫലം ദൈവത്തിന്റെ കൈയ്യിൽ." വാഷിങ്ടന്റെ വാക്കുകളാൽ ഉത്തേജിതരായി പ്രതിനിധികൾ ദൃഢതരമാ

യൊരു യൂനിയന വേണ്ടി തങ്ങളുടെ അഭിപ്രായങ്ങൾ അവതരിപ്പിച്ചു.

പ്രധാനപ്പെട്ട രണ്ടു പദ്ധതികൾ അവതരിപ്പിക്കപ്പെട്ടു; വലിയ സംസ്ഥാനങ്ങളുടെ പ്രതിനിധിയായ വെർജീനിയായുടേതൊന്നു്, ചെറിയസംസ്ഥാനങ്ങളുടെ പ്രതിനിധിയായ ന്യൂജഴ്സിയുടേതു വേറൊന്നു്. എക്സിക്യൂട്ടീവ്, ലെജിസ്ലേററീവ്, ജുഡീഷ്യൽ എന്നീ മൂന്നു വകുപ്പുകളോടുകൂടി ശരിക്കു ദേശീയമായൊരു ഗവൎമ്മെണ്ടായിരുന്നു വെർജീനിയായുടെ ലക്ഷ്യം. നിയമനിൎമ്മാണത്തിനു രണ്ടു മണ്ഡലങ്ങളുള്ള ഒരു കോൺഗ്രസ്സ വേണം. ഉപരിമണ്ഡലമായ സെനററിൽ വലിപ്പവും സാമ്പത്തികസ്ഥിതിയും അടിസ്ഥാനപ്പെടുത്തി സംസ്ഥാനങ്ങൾ പ്രതിനിധികളെ അയയ്ക്കണം. അധോമണ്ഡലമായ പ്രതിനിധിസഭയിലെ അംഗങ്ങളെ ഓരോ സംസ്ഥാനത്തെയും ജനങ്ങൾ തെരഞ്ഞെടുക്കണം.

വെർജീനിയാപ്പദ്ധതിയുടെ ഞെട്ടിയ്ക്കുന്നൊരു ലക്ഷണം സംസ്ഥാനനിയമസഭകളെ അതു തച്ചുടയ്ക്കുമെന്നതായിരുന്നു. കേന്ദ്രത്തിന്റെ നിയമങ്ങളിൽ തങ്ങൾക്കു ഹിതമില്ലാത്തവയെ മറുത്തു് സ്വന്തം താല്പൎയ്യങ്ങളെ മാത്രം മുൻനിർത്തി പ്രവൎത്തിക്കുവാൻ സംസ്ഥാനങ്ങൾക്കു മേലിൽ സാധിക്കുകയില്ല. ഈ പദ്ധതി അനുസരിച്ചു് ഐക്യനാടു കോൺഗ്രസ് നേരിട്ടു സംസ്ഥാനപൌരന്മാരെ പ്രതിനിധീകരിക്കയും ഭരിക്കയും ചെയ്യും. ഉദാഹരണത്തിന് കണക്ടികട്ട് ഒരു ചുങ്കവ്യവസ്ഥയെ പ്രതികൂലിക്കുകയും എന്നാൽ കോൺഗ്രസ്സിൽ ഭൂരിപക്ഷം അതിനെ അനുകൂലിച്ചു് പാസ്സാക്കുകയും ചെയ്താൽ, കണക്ടികട്ട് സഹോദരസംസ്ഥാനങ്ങളുടെ ഇഷ്ടത്തിനു മുമ്പിൽ തല കുനിക്കുകയും നിയമത്തിനു കീഴടങ്ങുകയും വേണം.

ന്യൂ ജഴ്സി പദ്ധതി വളരെയധികം കരുതലോടെ രൂപപ്പെടുത്തിയതായിരുന്നു. വെർജീനിയാ അവതരിപ്പിച്ചതുപോലെ നേരിട്ടുള്ള പ്രാതിനിധ്യം അംഗീകരിച്ചാൽ ചെറിയ സംസ്ഥാനങ്ങൾ വലിയവയ്ക്കിരയാകുമെന്നു ഭയപ്പെട്ടു. ഫെഡറൽ ഗവമ്മെൻ്റ് അവരെ പല വാദങ്ങളിലും തുടരെ തോല്പിക്കും. എന്തെന്നാൽ നിയമ നിർമ്മാണത്തിൽ വലിയ സംസ്ഥാനങ്ങൾ കേവലം സംഖ്യാബലം കൊണ്ടു് അവരെ മറികടന്നുമുന്നേറും. അതിനാൽ ന്യൂ ജഴ്സി കോൺഫെഡറേഷൻ നിയമങ്ങൾ അനുശാസിച്ചവണ്ണം സംസ്ഥാനങ്ങൾക്കു തുല്യ പ്രാതിനിധ്യമുള്ള ഒരു ഏകമണ്ഡലകോൺഗ്രസ്സിനു വേണ്ടി വാദിച്ചു. എന്നാൽ നികുതി ചുമത്തിയും വാണിജ്യകാര്യം ഭരിച്ചും സംസ്ഥാന നിയന്ത്രണത്തിനു കൂടുതൽ ദൃഢമായ അധികാരങ്ങൾ കോൺഗ്രസ്സിനു കൊടുത്തു. ദേശീയ ഗവമ്മേണ്ടിന്റെ നയങ്ങൾ നിർദ്ദേശിക്കുന്നതിനുള്ള അധികാരം സംസ്ഥാനങ്ങളിൽ പാക്കുന്ന വ്യക്തികൾക്കല്ല സംസ്ഥാന ഗവമ്മേണ്ടുകൾക്കു തന്നെ കൊടുത്തു് അവയുടെ പരമാധികാരം ഉറപ്പിക്കുകയാണു് ന്യൂ ജഴ്സി പ്ലാൻ ചെയ്തതു്.

വെർജീനിയാ- ന്യൂ ജഴ്സി പദ്ധതികൾ തമ്മിൽ വ്യാപ്തിയിലും ഉദ്ദേശത്തിലും വലിയ അകൽച്ച ഉണ്ടായിരുന്നെങ്കിലും ഫിലാഡൽഫിയായിൽ സമ്മേളിച്ച പ്രതിനിധികൾ അനേകം ഒത്തുതീപ്പുകളിൽക്കൂടി പല ആഴ്ചകൾ ചച്ച ചെയ്തശേഷം ഒരു രഞ്ജിപ്പിലെത്തി. വെർജീനിയാ നിർദ്ദേശിച്ചപോലെ കോൺഗ്രസ്സിനു രണ്ടു മണ്ഡലങ്ങൾ വേണമെന്നു നിശ്ചയിച്ചു. എന്നാൽ ഉപരി മണ്ഡലത്തിൽ എല്ലാ സംസ്ഥാനങ്ങൾക്കും തുല്യപ്രാതിനിധ്യം ഉണ്ടായിരിക്കണം. ഈരണ്ടു സെനറററന്മാരെ സംസ്ഥാന നിയമസഭകൾ തെരഞ്ഞെടുത്തയയ്ക്കും. അധോമണ്ഡല

ത്തിലെ പ്രതിനിധികൾ വെർജീനിയാ പ്ലാൻ ആവശ്യപ്പെട്ടപോലെ ജനസംഖ്യാടിസ്ഥാനത്തിൽ ജനങ്ങൾ തെരഞ്ഞെടുക്കുന്നവരായിരിക്കണം.

ഈ ഒടുവിൽ പറഞ്ഞതായിരുന്നു പ്രതിനിധികളുടെ മുമ്പിൽ കിടന്ന ഏററവും വലിയ വിലങ്ങുതടി. എളുപ്പത്തിൽ അവരതു ചാടിക്കടന്നുമില്ല. നീഗ്രോകൾക്ക് വോട്ടവകാശമില്ലെങ്കിലും പ്രതിനിധികളുടെ എണ്ണം നിശ്ചയിക്കുന്നതിന് മാനദണ്ഡമായ ജനസംഖ്യയിൽ നീഗ്രോകളെക്കൂടിയുൾപ്പെടുത്തണമെന്ന് തെക്കൻ സംസ്ഥാനങ്ങൾ ആവശ്യപ്പെട്ടു. ഒടുവിൽ അടിമകളിൽ അഞ്ചിൽ മൂന്നു ഭാഗത്തെ ചേർത്ത് ജനസംഖ്യ കണക്കാക്കാൻ തീരുമാനിച്ചു.

ഭരണഘടന അസന്ദിഗ്ദ്ധമായ ഭാഷയിൽ സംസ്ഥാനങ്ങളുടെ പരമാധികാരം എടുത്തു ജനങ്ങളിൽ നിക്ഷേപിച്ചു. ചില കാര്യങ്ങൾക്കുവേണ്ടി ദേശീയഗവമ്മേണ്ടിൽക്കൂടിയും മററു ചില കാര്യങ്ങൾക്കുവേണ്ടി സംസ്ഥാന ഗവമ്മേണ്ടിൽക്കൂടിയും പ്രവത്തിക്കുന്നതു ജനങ്ങളുടെ പരമാധികാരംതന്നെയാണ്. കേന്ദ്രത്തിന്റെ നിയമം രാജ്യത്തിന്റെ പരമമായ നിയമമായി പ്രഖ്യാപിക്കപ്പെട്ടു. "ഏതെങ്കിലും സംസ്ഥാനത്തിന്റെ ഭരണഘടനയോ നിയമമോ വിപരീതമായി വന്നാലും ന്യായാധിപന്മാർ കേന്ദ്രനിയമത്തെത്തന്നെ പ്രമാണമാക്കേണ്ടതാണ്." മേലിൽ സംസ്ഥാനഗവമ്മേണ്ടുകൾക്ക് ഉടമ്പടികളോ സഖ്യമോ ഉണ്ടാക്കുന്നതിനും യുദ്ധം ചെയ്യുന്നതിനും നാണയമടിക്കുന്നതിനും അന്യോന്യം സാധനങ്ങൾക്കു ചുങ്കം ചുമത്തുന്നതിനും അധികാരമില്ല. ഈ അധികാരക്കൈമാററത്തിനു പ്രതിഫലമായി ഭരണഘടന "ഐക്യനാടുകൾ ഓരോ സംസ്ഥാനത്തിനും ജനകീയഗവമ്മേണ്ടും ആക്രമണത്തിൽനിന്നു രക്ഷയും വാഗ്ദാനം ചെയ്യും" എന്നു പ്രഖ്യാപിച്ചു.

ഈ പരിവർത്തനം ഏതായാലും സംസ്ഥാനങ്ങളെ കേവലം ദേശീയഗവമ്മേണ്ടിൻെറ ഭൃത്യസ്ഥാനത്തേക്ക തരം താഴ്ത്തിയില്ല. ഒന്നാമത്ത് കോൺഗ്രസ്സിൽ അവക്ക പ്രാതിനിധ്യമുണ്ട്. നിയമനിർമ്മാണം സാധിക്കയോ ബാധിക്കയോ ചെയ്യാൻ തങ്ങളുടെ ശക്തി ഉപയോഗിക്കാം. രണ്ടാമത്ത് സ്വന്തം അതിർത്തികൾക്കുള്ളിൽ വ്യക്തിക്ഷേമം സംബന്ധിച്ച എല്ലാ കാര്യങ്ങളിലും അവക്കതന്നെ ആയിരുന്നു നിയന്ത്രണം. ഇങ്ങനെ സംസ്ഥാന നിയമസഭകൾ പൗരന്മാരുടെ ജീവനും വസ്തുവകകളും സംരക്ഷിക്കുക, വ്യാപാരങ്ങളും ബാങ്കുകളും അനുവദിക്കയും നിയന്ത്രിക്കയും ചെയ്യുക, വിവാഹത്തിനും വിവാഹമോചനത്തിനുമുള്ള നിയമങ്ങൾ ഉണ്ടാക്കുക, പൊതുജനവിദ്യാഭ്യാസം സൗകര്യപ്പെടുത്തുക, വഴികളും പെരുവഴികളും വെട്ടുക—എന്നുവേണ്ട പ്രാദേശികനിലയിലുള്ള നൂറെറാന്നുകൂട്ടം കാര്യങ്ങൾ തുടർന്നു ചെയ്തുകൊണ്ടിരുന്നു.

ഫെഡറൽ ഭരണഘടന അനുസരിച്ച് ദേശീയ ഗവമ്മേണ്ട് ലെജിസ്ലേററീവ്, എക്സിക്യൂട്ടീവ്, ജൂഡീഷ്യൽ എന്നു മൂന്നു വകുപ്പുകളായി വിഭജിക്കപ്പെട്ടു. ഏതെങ്കിലുമൊരു വകുപ്പിനു് ആവശ്യത്തിലധികം ശക്തിയോ ഏകാധിപത്യമോ കിട്ടാത്തവണ്ണം ഓരോന്നിനും മററവയുടെ മേൽ ചില നിയന്ത്രണങ്ങൾ വച്ചിരുന്നു. ജനകീയാധികാരസംരക്ഷണമുദ്ദേശിച്ച് വളരെ ബുദ്ധിപൂർവ്വം ആലോചിച്ചെടുത്ത ഈ കരുതൽനടപടിക്ക് 'നിരോധനങ്ങളുടെയും നിരപ്പാക്കലുകളുടെയും പദ്ധതി' എന്നു പേരിട്ടിരുന്നു.

നിയമനിർമ്മാണവകുപ്പായ കോൺഗ്രസ്സിനു് ദേശീയക്ഷേമവും വിദേശകാര്യങ്ങളുമായി ബന്ധപ്പെട്ട ഒട്ടനേകം സംഗതികളിൽ നിയമമുണ്ടാക്കുവാൻ അധികാരമുണ്ടായിരുന്നു. അതിന്റെ പ്രധാനപ്പെട്ട ചില പ്ര

ത്യേക ചുമതലകഠം നികുതി ചുമത്തുക, പണം വായ്പ യെടുക്കുക, സംസ്ഥാനങ്ങഠം തമ്മിലുള്ള വാണിജ്യവും വിദേശവാണിജ്യവും നിയന്ത്രിക്കുക, ഏകരൂപമായ നാണയവ്യവസ്ഥ ഏർപ്പെടുത്തുക, സായുധസേന ശേഖരിച്ചു സംരക്ഷിക്കുക, ഐക്യനാടുകളുടെ ഉപസംസ്ഥാനങ്ങഠം ഭരിക്കുക, പുതിയ സംസ്ഥാനങ്ങളെ യൂണിയനിൽ ചേർക്കുക—എന്നിവയായിരുന്നു. കോൺഗ്രസ്സിനു സ്വാതന്ത്ര്യം ശരിക്കു ബലപ്പെടുത്തുന്ന വേറൊരധികാരം കൂടിയുണ്ടായിരുന്നു; അതായത് "ഐക്യനാടുകളുടെ സാമാന്യമായ ക്ഷേമത്തെ മുൻനിർത്തി ധനവിനിയോഗം ചെയ്യുന്നതിനും" അതിൻെറ പ്രത്യേകാധികാരങ്ങളെ "പ്രവൃത്തിയിലാക്കുന്നതിന് ആവശ്യവും ഉചിതമെന്നു തോന്നുന്നതുമായ എല്ലാ നിയമങ്ങളും നിർദ്ദേശിക്കുന്നതിനും" ഉള്ള വിശാലമായ അധികാരം. മുതലെടുപ്പു സംബന്ധിച്ച നിയമനിർമ്മാണകർത്തവ്യം പ്രതിനിധിസഭയ്ക്കായിരുന്നു. അങ്ങനെ വ്യയനിയന്ത്രണത്തിൽ ജനകീയപരമാധികാരം അധോമണ്ഡലത്തിൽ നിക്ഷിപ്തമായി.

വ്യക്തിസ്വാതന്ത്ര്യം സംരക്ഷിക്കാൻ വേണ്ടി സംസ്ഥാനങ്ങഠംക്കെന്നപോലെ കോൺഗ്രസ്സിനും ചില അധികാരങ്ങഠം നിഷേധിക്കപ്പെട്ടിരുന്നു. ആജ്ഞാലംഘനമോ ആക്രമണമോ നടക്കുമ്പോഠം രാജ്യരക്ഷയ്ക്കത്യന്താപേക്ഷിതമായി തീരാത്തിടത്തോളം കാലം ഹേബിയസ് കോർപസ്—കുററക്കാരനെന്നു സംശയിക്കപ്പെട്ടവനെ തടങ്കലിൽ വയ്ക്കാൻ പോലീസിനു കോടതിയുടെ അനുവാദം വേണമെന്ന ശാസനം—കോൺഗ്രസ്സിനു തടയാമായിരുന്നില്ല. കോടതിവിസ്താരം കൂടാതെയോ നിയമംകൊണ്ടു വിലക്കപ്പെടുന്നതിനു മുമ്പു ചെയ്ത കൃത്യങ്ങഠംക്കോ ശിക്ഷ കല്പിക്കുന്ന യാതൊരു ബില്ലും പാസ്സാക്കാൻ പാടില്ല. വാണിജ്യവും മുത

ലെടുപ്പും സംബന്ധിച്ചുള്ള കാൎയ്യങ്ങളിൽ ഏതെങ്കിലും സംസ്ഥാനത്തിന്റെ നഗരങ്ങളോടു കോൺഗ്രസ് പക്ഷപാതം കാണിക്കുവാൻ പാടില്ലായിരുന്നു.

കോൺഗ്രസ് സഭാംഗങ്ങളുടെ ശമ്പളം അതാതു സംസ്ഥാനങ്ങളല്ല, സംയുക്തഗവമ്മേണ്ടുതന്നെ കൊടുക്കണം. കേന്ദ്രാധികാരം ശക്തിപ്പെടുത്തുന്നതിനുള്ള വേറൊരു നടപടിയായിരുന്നു ഇതു്. സെനററന്മാരുടെ സേവനകാലം ആറു കൊല്ലവും പ്രതിനിധിസഭാംഗങ്ങളുടേതു് രണ്ടു കൊല്ലവും ആയിരുന്നു. സെനററിൽ രണ്ടുകൊല്ലത്തിലൊരിക്കൽ മൂന്നിലൊരുഭാഗം അംഗങ്ങൾ തെരഞ്ഞെടുപ്പിനു നിൽക്കണം; ഇങ്ങനെ അംഗങ്ങൾക്കു് ഒരുമാതിരി സ്ഥിരത പാലിക്കാൻ സാധിച്ചു.

കോൺഗ്രസ് പാസാക്കുന്ന നിയമങ്ങൾ നടപ്പിൽ വരുത്തേണ്ടതു് ഗവമ്മേണ്ടിന്റെ എക്സിക്യൂട്ടീവു് വകുപ്പായിരുന്നു. കോൺഗ്രസ് നിശ്ചയിച്ച നികുതികൾ പിരിക്കുക, അതു സ്വരൂപിച്ചു് സായുധസൈന്യത്തെ പുലർത്തുക, അതു് അധികാരപ്പെടുത്തിയ നാണയമടിച്ചു് ബാങ്കിൽ നിക്ഷേപിക്കുക — ചുരുക്കത്തിൽ കോൺഗ്രസ് നിയമങ്ങളെയെല്ലാം പ്രവൎത്തിപ്പിക്കുന്നയന്ത്രങ്ങൾ ഒരുക്കികൊടുക്കുക എക്സിക്യൂട്ടീവിന്റെ കടമയായിരുന്നു. ഐക്യനാടുകളുടെ പ്രസിഡന്റ് ആയിരുന്നു എക്സിക്യൂട്ടീവിന്റെ തലവൻ. "നിയമങ്ങൾ വിശ്വസ്തതയോടെ പ്രയോഗത്തിൽ വരുത്തുന്ന" പൂൎണ്ണ ചുമതല അദ്ദേഹം വഹിച്ചു. അദ്ദേഹത്തിന്റെ സേവനകാലം നാലുകൊല്ലമായിരുന്നു. സെനററിന്റെ അദ്ധ്യക്ഷനായ വൈസ് പ്രസിഡന്റും കോൺഗ്രസിനു് ഉചിതമെന്നു തോന്നുന്ന മററുദ്യോഗസ്ഥന്മാരും പ്രസിഡണ്ടിന്റെ സഹപ്രവൎത്തകരായിരുന്നു. ഈ ഏർപ്പാടിൽ നിന്നാണു് ചീഫ് എക്സിക്യൂട്ടീവിന്റെ സഹാ

യികളും ആജ്ഞാകാരന്മാരുമായ സ്റ്റേയിററ്സെക്രട്ടറി, ട്രഷറി സെക്രട്ടറി, ആഭ്യന്തരം, യുദ്ധം തുടങ്ങിയ വകുപ്പുകളുടെ തലവന്മാർ എന്നിവരടങ്ങിയ പ്രസിഡൻറിൻെറ മന്ത്രിസഭ ആവിർഭവിച്ചത്.

എന്നാൽ പ്രസിഡൻറു കോൺഗ്രസ്സിൻെറ കയ്യിലെ ഒരു ആയുധം മാത്രം ആയിരിക്കേണ്ടവനല്ല. പാസാക്കപ്പെടുന്ന ഓരോ ബില്ലും നിയമമാകണമെങ്കിൽ പ്രസിഡൻറിൻെറ അംഗീകാരവും ഒപ്പും വേണം. തനിയ്ക്കു സ്വീകാര്യമെന്നു തോന്നാത്ത ബില്ല് തള്ളി പുനരാലോചനയ്ക്കുവേണ്ടി തിരിച്ചയയ്ക്കാൻ പ്രസിഡണ്ടിനധികാരമുണ്ടായിരുന്നു. ആ ബില്ല് മൂന്നിനു രണ്ടു വച്ചുള്ള ഭൂരിപക്ഷത്താൽ വീണ്ടും പാസ്സാക്കപ്പെട്ടുവെങ്കിൽ പ്രസിഡൻറിൻെറ ഒപ്പുകൂടാതെ തന്നെ നിയമമാകും. പ്രസിഡൻറിൻെറ നിഷേധാധികാരം ശക്തിയുള്ളൊരായുധവും ഗവണ്മെണ്ടിൻെറ മൂന്നു വകുപ്പിനും ആധിപത്യം തുല്യമായി വീതിക്കുന്ന നിരോധനങ്ങളുടെയും നിരപ്പാക്കലുകളുടെയും പദ്ധതിയുടെ ഒരു ഭാഗവും ആയിരുന്നു.

കരകടൽ സൈന്യങ്ങളുടെ കമാൻഡർ-ഇൻ-ചീഫ് പ്രസിഡൻറായിരുന്നു. മൂന്നിൽ രണ്ടു സെനററന്മാർ സമ്മതിച്ചാൽ പ്രസിഡൻറിന് വിദേശശക്തികളുമായി ഉടമ്പടിയുണ്ടാക്കാം. അതുപോലെ സെനററിൻെറ അനുമതിയോടുകൂടി അംബാസഡറന്മാരെയും സുപ്രീംകോടതി ജഡ്ജിമാരെയും മററു ഫെഡറൽ ഉദ്യോഗസ്ഥന്മാരെയും നിയമിക്കാം. ആവശ്യമെങ്കിൽ അദ്ദേഹത്തിനു കോൺഗ്രസ്സിൻെറ ഒരു വിശേഷാൽ യോഗം വിളിച്ചുകൂട്ടാം. യൂണിയനെ സംബന്ധിച്ചുള്ള വാർഷികസന്ദേശത്തിൽ അദ്ദേഹം കോൺഗ്രസ്സിനു പല മാതിരി പ്രവർത്തനമാർഗ്ഗങ്ങൾ നിർദ്ദേശിക്കുമെന്നു പ്രതീക്ഷിക്കപ്പെടുന്നു. നിരോധനങ്ങളും നിരപ്പാക്കലും വീണ്ടും കടന്നു വരുന്ന ഒരു ഏർപ്പാട് മറുവശത്തും

ഉണ്ട്. പ്രസിഡൻറിന് കൈക്കൂലിയൊ രാജ്യദ്രോഹമോ മററു വലിയ കുററങ്ങളൊ സ്വഭാവദോഷങ്ങളോ ഉണ്ടെന്നു കണ്ടാൽ കോൺഗ്രസ്സിന് അദ്ദേഹത്തെ വിസ്തരിക്കയോ സ്ഥാനഭ്രഷ്ടനാക്കുകയോ ചെയ്യാം.

ഭരണഘടന നിർമ്മിച്ചവർക്ക് പ്രസിഡൻറിന്റെ കർത്തവ്യങ്ങൾ നിർദ്ദേശിക്കവേ കേവലമൊരു ചിറന്ന ത്തേക്കാൾ അത്ഥവത്തായൊന്നിനെയാണ് തങ്ങൾ ഗവമ്മേണ്ടിൻെറ അമരത്തിരുത്തുന്നതെന്ന് ബോധമുണ്ടായിരുന്നു. ജനങ്ങളുടെ പ്രധാന പ്രതിനിധിയെന്ന നിലയിൽ പ്രസിഡണ്ട് പ്രശസ്തനായിരിക്കണമെന്നും തൻെറ നേതൃത്വംകൊണ്ട് അവരെ യോജിപ്പിച്ചുകൊണ്ടുപോകണമെന്നും പ്രതീക്ഷിക്കപ്പെട്ടിരുന്നു.

ചിഫ് എക്സിക്യൂട്ടീവിനെ തെരഞ്ഞെടുക്കുവാൻ ഒരു പ്രത്യേകസമ്പ്രദായം ഏർപ്പെടുത്തി. ഓരോ സംസ്ഥാനവും അതാതിൻെറ നിയമസഭ നിർദ്ദേശിക്കുന്ന രീതിയിൽ കോൺഗ്രസിൻെറ രണ്ടു മണ്ഡലങ്ങളിലുംകൂടി ആകെ എത്ര പ്രതിനിധികളുണ്ടോ അത്രയും നിയോജകന്മാരുള്ള ഒരു സംഘത്തെ തെരഞ്ഞെടുക്കണം. ഈ നിയോജകന്മാരാണ് പ്രസിഡണ്ടു തെരഞ്ഞെടുപ്പിൽ ബാലട്ടുചെയ്യുന്നത്. ഏതെങ്കിലുമൊരു സ്ഥാനാത്ഥിക്കു വ്യക്തമായ ഭൂരിപക്ഷം കിട്ടിയാൽ അദ്ദേഹത്തെ പ്രസിഡൻറായി തെരഞ്ഞെടുക്കുന്നു. വോട്ടു തുല്യമായിരിക്കയോ ഭൂരിപക്ഷമില്ലാതിരിക്കയോ ചെയ്യുന്ന പക്ഷം പ്രതിനിധിസഭയാണ പിന്നെ പ്രസിഡൻറിനെ തെരഞ്ഞെടുക്കേണ്ടതു്. അപ്പോൾ സംസ്ഥാനങ്ങൾക്ക് ഓരോ വോട്ടു മാത്രമേയുള്ളൂ.

ഇലക്ടോറൽ കോളേജ് എന്നു പേരുള്ള ഈ നിയോജകസംഘം വ്യവസ്ഥാപിച്ചപ്പോൾ ഭരണഘടനാവിധാതാക്കൾ വിചാരിച്ചതു് കോൺഗ്രസ്സോ നിയമ

സഭകളോ പ്രസിഡൻറിനെ തെരഞ്ഞെടുക്കുന്നതും അ ങ്ങനെ പ്രസിഡൻറ് അവക്ക് അധീനനായിരിക്കുന്ന തും ആശാസ്യമല്ലെന്നായിരുന്നു. വിവിധ സംസ്ഥാന ങ്ങളിലെ ജനസമ്മതന്മാരായ വ്യക്തികൾ ചേർന്ന ഒരു പ്രത്യേകസംഘംതന്നെ പ്രസിഡൻറിനെ തെരഞ്ഞെ ടുക്കുന്നതാണു നല്ലത് എന്നവർ തീരുമാനിച്ചു. പ്രസി ഡൻറു സ്ഥാനാർത്ഥിയെ തെരഞ്ഞെടുക്കുന്നതിനുള്ള സ്വാതന്ത്ര്യം നിയോജകർക്കു തന്നെയാണെന്നായിരുന്നു വയ്പ്. എങ്കിലും മിക്കവാറും ആദ്യകാലം മുതൽ തന്നെ രാഷ്ട്രീയനേതാക്കളോ പാർട്ടിത്തലവന്മാരോ നിശ്ചയിക്കുന്ന സ്ഥാനാർത്ഥിക്കുവേണ്ടി അവരുടെ ആജ്ഞയനുസരിച്ച് നിയോജകർ വോട്ടുചെയ്യുന്ന സ മ്പ്രദായമാണ് നിലവിൽ വന്നത്. ഒടുവിൽ ഓരോ സംസ്ഥാനങ്ങളിലെയും ഭൂരിപക്ഷപാർട്ടിയിൽ പെട്ട നിയോജകർ പാർട്ടി നേരത്തെ നിശ്ചയിച്ച സ്ഥാനാ ർത്ഥിക്കുവേണ്ടി യന്ത്രം പോലെ വോട്ടുചെയ്യണമെന്നാ യി. രാഷ്ട്രീയ പാർട്ടികൾ സ്ഥാനാർത്ഥികളെ നിശ്ച യിക്കും. ഓരോ സ്റ്റേററിലെയും വോട്ടറന്മാർ പോളിം ഗ് സ്ഥലത്തു ചെന്ന് അവരുടെ സമ്മതം രേഖപ്പെടു ത്തും. ഏതാനും മാസങ്ങൾ കഴിഞ്ഞു് തെരഞ്ഞെടുപ്പു ഫലം അംഗീകരിക്കുവാൻ വേണ്ടി നിയോജകർ സ മ്മേളിക്കും.

ഗവമ്മേണ്ടിൻെറ മൂന്നാമത്തെ ശാഖ സുപ്രീം കോടതിയും കോൺഗ്രസ് നിശ്ചയിക്കുന്ന കീഴ്ക്കോട തികളുമടങ്ങിയ നീതിന്യായ വകുപ്പായിരുന്നു. ദേശീയ മോ അന്തസ്സാംസ്ഥാനികമോ ആയ തക്കങ്ങൾ തീരു മാനിക്കാനാണ് സുപ്രീം കോടതി. അതിന്റെ തീർപ്പു കൾ അവസാനത്തേതും അഴിവില്ലാത്തതുമായിരിക്കും. എന്നാൽ നിരോധനവും നിരപ്പാക്കലും വീണ്ടും വന്നു ചേരും. സുപ്രീം കോടതി അംഗങ്ങളായ ചീഫ് ജസ്റ്റീ

സിനെയും എട്ടു സഹന്യായാധിപന്മാരെയും നിയമി ക്കേണ്ടതു് സെനററിൻെറ അനുമതിയോടു കൂടി പ്രസിഡൻറാണു്. ഈ അംഗങ്ങളും കീഴ്ക്കോടതിയി ലെ അംഗങ്ങളെപ്പോലെ തന്നെ കുററം ചെയ്താൽ വിസ്ത രിക്കപ്പെടും.

ഫെഡറൽ കോടതികളുടെ അധികാരപരിധി സംസ്ഥാനാതിർത്തികൾ മുറിച്ചു കടന്നിരുന്നതുകൊണ്ടു് അവ ദേശീയഗവമ്മേണ്ടിൻെറ കീഴിൽ തൻെറ ക ർത്തവ്യവും അവകാശവുമെന്തെല്ലാമെന്നു് ഓരോ പൗര നേയും ഓമ്മിപ്പിച്ചു. ഒരു പൗരൻ ഫെഡറൽ നിയമം ലംഘിച്ചാൽ ഫെഡറൽ കോടതി അയാളെ വിസ്തരി യ്ക്കും; കുററക്കാരനെന്നു കണ്ടാൽ അയാളെ ഫെഡറൽ ജയിലിലിലടയ്ക്കും. മറുവശത്തു് തീർപ്പു പുനരാലോചി ക്കേണ്ടതാണെന്നു പൗരൻ ശരിയായ കാരണം കാണി ച്ചാൽ സുപ്രീം കോടതി വരെ അയാൾക്കു് അപ്പീൽ ബോധിപ്പിക്കാം. പ്രയോഗത്തിൽ ഫെഡറൽ കുററ ത്തിനു ശിക്ഷിക്കപ്പെട്ട പൗരനു് തന്നെ വിസ്തരിക്കു വാൻ പ്രമാണമാക്കിയ ഫെഡറൽ നിയമം തന്നെ ഭര ണഘടനാവിരുദ്ധമാണെന്നു വാദിക്കാം. അയാൾ ഈ വാദത്തിൽ ജയിച്ചാൽ ആ ഫെഡറൽ നിയമം തന്നെ സ്റ്റാററ്യൂട്ടു ബുക്കിൽനിന്നു മായിച്ചു കളയുന്നു. ഗവമ്മേ ണ്ടു് താൻ സേവിക്കുന്ന ജനങ്ങളുടെ അവകാശങ്ങൾക്കു് എത്രത്തോളം വില കല്പിക്കുന്നു എന്നതിനു് ഇതൊരു തെളിവാണു്. ഒരു വ്യക്തിക്കു് ക്രമമായ നിയമമാർഗ്ഗ ത്തിൽ കൂടി ച്ചെന്നു് ഐക്യനാടു കോൺഗ്രസ് പാസ്സാ ക്കിയതും പ്രസിഡൻറ് അംഗീകരിച്ചതുമായൊരു നിയ മത്തെ എതിരിട്ടു് സുപ്രീം കോർട്ടിനെക്കൊണ്ടു് അതു് ശൂന്യവും നിരർത്ഥകവുമാണെന്നു് പ്രഖ്യാപിക്കാ മായിരുന്നു.

ഫെഡറൽ കോടതിക്കു് ദേശീയവും അന്തർ ദേ

ശീയവുമായ തക്കങ്ങളിൽ വിപുലമായ അധികാരങ്ങൾ കൊടുത്തിരുന്നു. വിദേശങ്ങളുമായി ഐക്യനാടുകളുണ്ടാക്കിയ ഉടമ്പടികളെപ്പററിയും അംബാസഡറന്മാരും മന്ത്രിമാരും ഉൾപ്പെട്ട തക്കങ്ങളിലും വിധി കല്പിക്കുവാൻ അവയ്ക്കു് അധികാരമുണ്ടായിരുന്നു. രണ്ടോ അതിലധികമോ സംസ്ഥാനങ്ങൾ തമ്മിലും, ഒരു സംസ്ഥാനവും മറെറാന്നിലെ പൗരന്മാരും തമ്മിലും, രണ്ടു സംസ്ഥാനങ്ങളിലെ പൗരന്മാർ തമ്മിലുമുള്ള തക്കങ്ങൾക്ക് തീർപ്പു പറയാനും അവയെ അധികാരപ്പെടുത്തിയിരുന്നു. എങ്കിലും നീതിന്യായമണ്ഡലത്തിൽ സാംസ്ഥാനിക കോടതികൾക്കും പ്രാദേശിക കോടതികൾക്കും കൈകാര്യം ചെയ്യുവാൻ അനേകം സംഗതികൾ ശേഷിച്ചിരുന്നു. രാജ്യമൊട്ടാകെയുള്ള സാധാരണ പൗരന്മാരുടെ തക്കങ്ങൾ കേട്ടു നിശ്ചയിച്ചു വന്നിരുന്നതു് ഈ കോടതികൾ തന്നെയാണു്.

ഭരണഘടനയുടെ അവസാനത്തിൽ കാലവും പരിതഃസ്ഥിതിയും മാറുന്നതനുസരിച്ചു് ഉചിതങ്ങളായ ഭേദഗതികളോ കൂട്ടിച്ചേർക്കലുകളോ ചെയ്യുന്നതിനു വ്യവസ്ഥയുണ്ടായിരുന്നു. രണ്ടു മണ്ഡലങ്ങളിലും മൂന്നിൽ രണ്ടു വച്ചു് വോട്ടു കിട്ടിയാൽ കോൺഗ്രസ്സിനു് ഒരു ഭേദഗതി അവതരിപ്പിക്കാം. അല്ലെങ്കിൽ സംസ്ഥാന നിയമസഭകളിൽ മൂന്നിൽ രണ്ടാംശത്തിൻെറ അപേക്ഷയിന്മേൽ ഒരു സമ്മേളനം വിളിച്ചുകൂട്ടി ഭേദഗതി നിർദ്ദേശിക്കാം. രണ്ടായാലും സംസ്ഥാന നിയമ സഭകളിൽ മുക്കാൽ ഭാഗത്തിൻെറ സമ്മതത്തോടുകൂടി ഭേദഗതി പാസ്സാക്കപ്പെട്ടു് ഭരണഘടനയുടെ അംശമായിത്തീരും. ഭേദഗതികൾ അത്രയൊന്നും ആവശ്യമില്ലെന്നാണു് സമയം തെളിയിച്ചതു്. വേണ്ടത്ര അത്ഥവ്യാപ്തിക്കിടം കൊടുക്കുന്നതായിരുന്നു ഭരണഘടന. കോൺഗ്രസ്സിനും കോടതികൾക്കും അതിൻെറ നിയമങ്ങളെ വിപുലമായി വ്യാഖ്യാനിക്കാൻ കഴിഞ്ഞു.

ആ ചൂടേറിയ ഗ്രീഷ്മകാലത്തിൽ "രാജ്യത്തിന്റെ തലയ്ക്കു മുകളിൽ മേൽക്കൂര" പണിയുവാൻ ഒരു ഭരണഘടന വാർത്തെടുക്കുന്ന ജോലി തുടങ്ങി. ഒടുവിൽ ഐക്യനാടുകൾ ഭരിക്കുന്നതിനാവശ്യമായ ഉറപ്പും വെടിപ്പുമുള്ളൊരായുധം കരുതിവെച്ചതിനുശേഷം 1787-സെപ്റ്റംബർ 17-ാം തീയതി കോൺസ്റ്റിറ്റ്യൂഷനൽ കൺവൻഷനിലെ പ്രതിനിധികൾ ജോലിക്കു വിരാമമിട്ടു. അംഗങ്ങൾ പ്രമാണത്തിൽ ഒപ്പു വെയ്ക്കുമ്പോൾ മുറിയിൽ ഭയഭക്തിഗംഭീരമായൊരു അന്തരീക്ഷം വ്യാപിച്ചു. പലരുടേയും മനസ്സ് അല്പം ചഞ്ചലപ്പെട്ടിരുന്നു. സംസ്ഥാനങ്ങളുടെ പരമാധികാരം എടുത്തു കളഞ്ഞതു് ഒരു കടുംകൈ ആയിരുന്നോ? അമേരിക്കൻ ജനത അവരുടെ പ്ലാൻ അംഗീകരിക്കുമോ? പ്രതിനിധികൾ അന്യോന്യം വിട വാങ്ങിയപ്പോൾ അമേരിക്കയിലെ രാഷ്ട്രീയ നേതാക്കളിൽ ജ്യേഷ്ഠനും, ലോകപ്രസിദ്ധനായ ശാസ്ത്രജ്ഞനും തത്വചിന്തകനുമായ ബഞ്ചമിൻ ഫ്രാങ്ക്ളിൻ, ജോർജ്ജ് വാഷിംങ്ടൺ ഇരുന്ന കസേരയുടെ പുറകിൽ വരച്ചിരുന്ന സൂര്യന്റെ ചിത്രം സൂക്ഷിച്ചു നോക്കിക്കൊണ്ടു് ഇങ്ങനെ പ്രസ്താവിച്ചു: "ഈ സമ്മേളനം നടക്കുമ്പോൾ, അതിന്റെ പരിണാമത്തെപ്പററിയുള്ള ആശയുമാശങ്കയും മാറി മാറിക്കത്തുകയും അടങ്ങുകയും ചെയ്യുമ്പോൾ, പ്രസിഡൻറിന്റെ പീറകിലുള്ള ആ സൂര്യനെ ഞാൻ ആവർത്തിച്ചാവർത്തിച്ചു നോക്കിയിരുന്നിട്ടുണ്ടു്, അതു് ഉദിക്കുകയോ അസ്തമിക്കുകയോ ചെയ്യുന്നതെന്നു പറയാനാവാതെ; എന്നാൽ ഒടുവിൽ ഇതാ, ഇതൊരു ഉദയ സൂര്യനാണെന്നും അസ്തമന സൂര്യനല്ലെന്നുമറിഞ്ഞു് ഞാൻ സന്തോഷിക്കുന്നു."

മേൽപ്പറഞ്ഞ പ്രതിനിധികൾ മഹത്തായൊരു പ്രവൃത്തിയാണു ചെയ്തതു്: സുസ്പഷ്ടമായ ഭാഷയിൽ ഏററവും കുറഞ്ഞ വാക്കുകളിൽ ജനകീയ ഭരണത്തിന്റെ മാർ

ശിദർശകതത്വങ്ങൾ സമാഹരിച്ച് ഒരുക്കൂട്ടിവച്ചു. ഈ തത്വങ്ങൾ ഇന്നും—വളരെ മാറികഴിഞ്ഞൊരുയുഗത്തിലും—അന്യൂനപ്പെട്ട അവസ്ഥയിൽ തന്നെ ഇരിക്കുന്നു. ഈ അഴിവില്ലാത്ത പ്രമാണം എഴുതിയുണ്ടാക്കുവാൻ വളരെപ്പേർ സഹായിച്ചിട്ടുണ്ടെങ്കിലും, വെർജീനിയായിലെ ജെയിംസ് മഡിസനെ ആണ് സാധാരണമായി ഭരണഘടനയുടെ 'ജനകൻ' എന്നു വിളിക്കുന്നതു്. അദ്ദേഹത്തിന്റെ സംഭാവനകൾക്കാണ് ഏററവും വലിയ വില കല്പിക്കുന്നതും.

ജോലി പൂർത്തിയായപ്പോൾ പ്രമാണം കോൺഗ്രസ്സിനയച്ചുകൊടുത്തു. പ്രത്യേകം വിളിച്ചുകൂട്ടിയ സമ്മേളനങ്ങളിൽ ചർച്ചചെയ്തംഗീകരിക്കുവാൻ വേണ്ടി കോൺഗ്രസ് അതു് സംസ്ഥാനങ്ങൾക്കു സമർപ്പിച്ചു. ഭരണഘടന പ്രയോഗത്തിൽ വരുത്താൻ ഒമ്പതു സംസ്ഥാനങ്ങളുടെ അനുമതി വേണ്ടിയിരുന്നു. ഈ അനുമതി ലഭിക്കാനുള്ള ഉഗ്രസമരമാണ് ഇനി അങ്ങോട്ടു്.

അനന്തരം ചീററിപ്പാഞ്ഞുവരുന്ന സംസ്ഥാനങ്ങളുടെ കഴുത്തിൽ ഭരണഘടന വച്ചുകെട്ടുന്നതിനുള്ള ഘോരയുദ്ധമാരംഭിച്ചു. സംസ്ഥാനത്തിലെ നിയമസഭയ്ക്കു പകരം അസാധാരണയോഗത്തിനു ചർച്ചാസൗകര്യം കൊടുത്തതു് പ്രതിനിധികളുടെ ബുദ്ധിപൂർവ്വമായൊരു നടപടിയായിരുന്നു— നിയമസഭകൾ അതു ഒരിക്കലും സമ്മതിക്കുമായിരുന്നില്ല. ഭരണഘടനയോടു് അനുഭാവമുള്ളവർക്ക്, അഥവാ ഫെഡറലിസ്ററുകൾക്ക്, ജനങ്ങളെ സ്വാധീനിക്കുവാനൊക്കുമായിരുന്നു. ഉദാഹരണമായി പെൻസിൽവേനിയായിൽ അവർ തിടുക്കത്തിലൊരു യോഗം വിളിച്ചുകൂട്ടി. അംഗീകാരപ്രമേയം ഓടിച്ചു ചർച്ചചെയ്തു. പ്രതിപക്ഷത്തിനു

സംഘടിക്കുവാൻ സമയം കിട്ടുംമുമ്പ് സമ്മതം പ്രഖ്യാപിച്ചു. ഈ മിട്ടുക്കുകാട്ടലിൻെറ ഫലമായി സാറ്വത്രികമായ ലഹളയും അക്രമവും പൊട്ടിപ്പുറപ്പെട്ടു.

മസാച്ചുസെററ്സിൽ ഫെഡറലിസ്റ്റുകളേക്കാൾ കൂടുതലായിരുന്നു തടപിരോധികൾ. എന്നാൽ വീണ്ടും നയകൗശലം പ്രയോഗത്തിൽ വന്നു. മസാച്ചുസെററ്സ് കൺവെൻഷനിൽ ജോൺ ഹാങ്കോക്ക് ആയിരുന്നു അദ്ധ്യക്ഷൻ. പുതിയ റിപ്പബ്ലിക്കിൻെറ വൈസ്പ്രസിഡൻറാക്കാമെന്നൊരു നേരിയ വാഗ്ദാനം കൊണ്ടു് അയാളെ ഭരണഘടനാപക്ഷത്തേക്ക് ആകർഷിച്ചിരുന്നു. അവസാനം ഒരു ചെറിയ ഭൂരിപക്ഷത്തോടെ അനേകം ഭേദഗതികൾ കൂട്ടിച്ചേർക്കണമെന്ന വ്യവസ്ഥയിൽ മസാച്ചുസെററ്സ് സമ്മതം രേഖപ്പെടുത്തി.

കുറുക്കുവഴികൊണ്ടു മാത്രം ഭരണഘടനയ്ക്കു് അംഗീകാരം കിട്ടുക സാദ്ധ്യമല്ലെന്ന് അതിൻെറ അനുഭാവികൾക്കു മനസ്സിലായി. പ്രസംഗങ്ങളിലും ചർച്ചായോഗങ്ങളിലും വർത്തമാനപ്പത്രത്തിലും അംഗീകരണത്തിനെതിരെ മുറവിളി കൂട്ടിയവർക്കു മറുപടികൊടുക്കണമായിരുന്നു. നിർദ്ധനരെ അമർത്തി ധനികന്മാർക്കു സേച്ഛാപ്രഭുത്വം നടത്താനുള്ളൊരു ഗൂഢാലോചനയാണീ ഭരണഘടനയെന്നു് വിമർശകന്മാർ വാദിച്ചു. പാവപ്പെട്ട ജനങ്ങളുടെ മേൽ ഗവമ്മേണ്ടു് നിർദ്ദയമായി നികുതി ചുമത്തുമെന്നും, വശമില്ലാതിരിക്കെ കടം പണമായിട്ടു കൊടുക്കുവാൻ അവരെ നിർബന്ധിക്കുമെന്നും, തങ്ങൾക്കാവശ്യമില്ലാത്ത യുദ്ധത്തിൽ അവരെ നിർബന്ധിച്ചു ചേർക്കുമെന്നും വിമർശകർ അഭിപ്രായപ്പെട്ടു. സർവോപരി പ്രസംഗസ്വാതന്ത്ര്യം, ആരാധനാസ്വാതന്ത്ര്യം, പ്രസിദ്ധീകരണസ്വാതന്ത്ര്യം

മുതലായ പൗരസ്വാതന്ത്ര്യങ്ങൾക്കുറപ്പുകൊടുക്കുന്ന മൗലികാവകാശനിയമങ്ങൾ ഇല്ലെന്നതു് നിരൂപകന്മാരുടെ അഭിപ്രായത്തിൽ ഏററവും വലിയൊരു ന്യൂനതയായിരുന്നു.

ഫെഡറലിസ്റ്റ് പേപ്പേഴ്സ് എന്നു വിളിയ്ക്കപ്പെട്ടതും വളരെ പ്രചരിച്ചിരുന്നതുമായ ഏതാനും ശ്രദ്ധേയമായ ലേഖനങ്ങളിൽ അലക്സാണ്ടർഹാമിൽട്ടൺ, ജെയിംസ്മഡിസൻ, ജോൺജെയ് എന്നിവർ ഭരണഘടനയുടെ പ്രയോജനങ്ങളെ സവിസ്തരം പ്രതിപാദിച്ചു. ആവശ്യത്തിലധികം ബലമുള്ള ഒരു കേന്ദ്രഗവമ്മേണ്ടിലടങ്ങിയിരിക്കുന്ന അപകടങ്ങൾ തുറന്നു സമ്മതിക്കുന്നതോടുകൂടി ഈ ഫെഡറലിസ്റ്റ്ലേഖകന്മാർ കോൺഫെഡറേഷൻ നിയമങ്ങൾ രാഷ്ട്രത്തെ എത്രത്തോളം അരാജകത്വത്തിലേക്ക് കൊണ്ടുപോയെന്നു തെളിയിക്കുകയും നിയമസമാധാനപാലനത്തിനു് ഒരു ജനാധിപത്യ വ്യവസ്ഥിതി എത്രത്തോളം പ്രയോജനപ്പെടുമെന്നു് ചൂണ്ടിക്കാണിക്കുകയും ചെയ്തു. സ്റ്റേററുഗവമ്മേണ്ടുകളിൽ നടക്കുന്ന മർദ്ദനഭരണത്തേക്കാൾ വഷളായതൊന്നും പുതിയ ഗവമ്മേണ്ടിലുണ്ടായിരിക്കയില്ലെന്നവർ സ്ഥാപിച്ചു. പ്രബലരായ പാർട്ടികൾ നിയമസഭയെ നിയന്ത്രിച്ചു് തന്നിഷ്ടംപോലെ നടത്തുന്നവയല്ലേ സ്റ്റേററ്ഗവമ്മേണ്ടുകൾ? ഈ ലേഖനങ്ങളിലെ യുക്തിപൂർവ്വമായ വാദം അമേരിക്കൻ ജനതയ്ക്കു സ്വീകാര്യമായിത്തോന്നി. സംശയിച്ചു നിന്ന പലരും ഫെഡറലിസ്റ്റുപക്ഷത്തു ചേർന്നു.

ഇതിനിടയ്ക്കു് ഡിലവയർ, ന്യൂജഴ്സി, ജോർജ്ജിയാ എന്നീ സംസ്ഥാനങ്ങൾ ഭരണഘടന ഐകകണ്ഠ്യേന അംഗീകരിച്ചു കഴിഞ്ഞിരുന്നു. മററു സംസ്ഥാനങ്ങൾ 1788-ൻെറ ആദ്യം സംശയിച്ചിരുന്നതേയുള്ളു. ജൂണിൽ ന്യൂഹാംഷ്യർ സമ്മതിച്ചു കഴിഞ്ഞ

പ്പോൾ ഭരണഘടന അംഗീകരിക്കാൻ ആവശ്യമായ ഒമ്പതു വോട്ടുകൾ തികഞ്ഞു. എങ്കിലും രണ്ടു വലിയ സ്റ്റെയിററുകൾ, വെർജീനിയായും ന്യൂയോർക്കും, അപ്പോഴും ഘോരമായി തർക്കിച്ചുകൊണ്ടിരുന്നു. പുതിയ ഗവർമ്മെണ്ടിന് അവരുടെ ആനുകൂല്യം അത്യന്താപേക്ഷിതമായിരുന്നു താനും.

വെർജീനിയായിൽ ഭരണഘടനയുടെ പ്രതിപക്ഷത്തെ നയിച്ചതു് പാട്രിക്ക് ഹെൻറി ആയിരുന്നു. "സംസ്ഥാനങ്ങളായ നാം" എന്നു വേണ്ടതിനു പകരം "ഐക്യനാടുകളിലെ ജനങ്ങളായ നാം" എന്നു തുടങ്ങുന്ന മുഖവുര തന്നെ നിഷിദ്ധമെന്ന് അയാൾ വാദിച്ചു. ജോർജ്ജ് വാഷിങ്ടൻെറയും ജയിംസ് മഡിസൻെറയും മഹത്തായ സ്വാധീനശക്തിയാണ് പോരിൽ അയാൾക്കെതിരെ പ്രയോഗിക്കപ്പെട്ടതു്. ഒടുവിൽ കിഴക്കൻ പ്രദേശത്തെ ധനവാന്മാരായ തോട്ടമുടമകളും പടിഞ്ഞാറൻ പ്രദേശത്തെ അതിർത്തിനിവാസികളും ചേർന്നൊരു കൂട്ടുകെട്ട് ചെറിയ ഭൂരിപക്ഷത്താൽ അംഗീകാരത്തിനു സംഗതിയാക്കി. തോട്ടമുടമകൾ സ്വാഭാവികമായി ഉറച്ച ഗവർമ്മെണ്ടും ഉറച്ച നാണ്യവും ഇഷ്ടപ്പെട്ടു. പുറം വനങ്ങളിൽ പാർത്തിരുന്നവരും ഫെഡറലിസ്റ്റുകളായിരുന്നു, കാരണം പുതിയ ഗവർമ്മെണ്ടു വന്നാൽ അതിർത്തികൾ കൂടുതൽ സുരക്ഷിതമാകുമെന്നും സംസ്ഥാനങ്ങൾ തമ്മിലുള്ള വാണിജ്യം അഭിവൃദ്ധിപ്പെടുമെന്നും അവരാശിച്ചു.

ഇതുപോലെ വാശിയിലായിരുന്നു ന്യൂയോർക്കിലെ മത്സരവും. അലക്സാണ്ടർ ഹാമിൽട്ടൻെറ വിശ്രമമില്ലാത്ത പരിശ്രമമാണ് ഒടുവിൽ ഫെഡറലിസ്ററുകൾക്കു് അവിടെ ജയമുണ്ടാക്കിക്കൊടുത്തതു്. ഒരു ഘട്ടത്തിൽ ന്യൂയോർക്ക്പട്ടണം സംസ്ഥാനത്തിൽ നിന്നു വേർപെട്ടു് സ്വന്തം നിലയ്ക്കു് യൂണിയനിൽ ചേരുമെന്ന്

ഭയപ്പെടുത്തി. പൗകീപ്പ്സിയിൽ വച്ചു നടന്ന യോഗ ത്തിൽ അവസാനം അംഗീകരണം നിശ്ചയിച്ച വോട്ട് 30-27 ആയിരുന്നു.

പതിമൂന്നിൽ പതിനൊന്നു സംസ്ഥാനങ്ങളും ഫെഡറൽ കൊടിക്കീഴിൽ വന്ന് ഗവമ്മെണ്ട് രൂപ പ്പെട്ട് പ്രവൃത്തി ആരംഭിച്ചതിനു ശേഷം മാത്രമേ ശേ ഷിച്ച രണ്ടു സംസ്ഥാനങ്ങൾ-റോഡ് അയലണ്ടും ഉത്തര കരോലിനയും —അനുകൂലിച്ചുള്ളു. റോഡ് അയലണ്ട് ഫിലാഡൽഫിയായിലെ ഭരണഘടനാസമ്മേളന ത്തിൽ പങ്കെടുത്തില്ലായിരുന്നു. പിന്നീട് അംഗീകരണ യോഗം വിളിച്ചുകൂട്ടിയുമില്ല. എന്നാൽ സഹോദരസം സ്ഥാനങ്ങൾ എല്ലാംകൂടി അതിനെ വിദേശരാജ്യമായി പരിഗണിക്കുമെന്നും ഇറക്കുമതിച്ചുങ്കം ഏർപ്പെടുത്തു മെന്നും ഭയപ്പെടുത്തിയപ്പോൾ ഒടുവിൽ റോഡ് അയ ലണ്ട് കീഴ്പ്പെട്ടു. യൂണിയൻ അങ്ങനെ പൂർണ്ണമായി. ആദ്യത്തെ പതിമൂന്നു സംസ്ഥാനങ്ങൾ താഴെപ്പറയുന്ന വയായിരുന്നു. കണക്ടിക്കട്ട്, ഡിലവയർ, ജോർജ്ജിയാ മേരിലൻഡ്, മസാച്ചുസെററ്സ്, ന്യൂ ഹാംപ്ഷയർ, ന്യൂ ജർസി, ന്യൂയോക്ക്, ന്യൂ കരോലിനാ, പെൻസിൽ വേനിയാ, റോഡ് അയലൻഡ്, സൗത്ത് കരോലിനാ, വെർജീനിയാ.

സംസ്ഥാനങ്ങൾ ഒന്നിച്ചു ചേരുന്നതിന് എത്ര തന്നെ വിസമ്മതിച്ചിരുന്നാലും അവസാനം ഭരണഘട ന അംഗീകരിച്ചു കഴിഞ്ഞപ്പോൾ ദേശമാകെ സന്തോ ഷപ്രകടനവും ആഘോഷവുമായി. മസാച്ചുസെററ്സ് മുതൽ ദക്ഷിണകരോലിനാ വരെയുള്ള പട്ടണങ്ങളിൽ സദ്യകളും പ്രസംഗങ്ങളും സൈനികപ്രകടനങ്ങളു നടന്നു. എല്ലാ വത്തമാനപ്പത്രങ്ങളും ഈ മഹത്താ സംഭവത്തെ പുകഴ്ത്തിപ്പാടി. അപ്പോഴും കഷ്ടിച്ചു ശ്വസിച്ചുകൊണ്ടിരുന്ന പഴയ കോൺഗ്രസ്, കട

ഞാൻ പുതിയ ഗവമ്മേണ്ടിനെ ഏൽപ്പിച്ച് അവസാനമായെന്നു വീർപ്പിട്ട് സമാധാനത്തോടെ അന്തരിച്ചു.

ഫെഡറലിസ്ററുകാരുടെ വിജയം സത്വരവും സമഗ്രവുമായിരുന്നു. പ്രസിഡൻറിനും സെനററംഗങ്ങൾക്കും ആജീവനസേവനം അനുവദിച്ചും സംസ്ഥാനങ്ങളുടെ എല്ലാ അധികാരങ്ങളും എടുത്തു കളഞ്ഞും കുറേക്കൂടെ ശക്തമായ ഒരു ഗവമ്മേണ്ടിനു വേണ്ടി ഹാമിൽട്ടനും വേറെ ചിലരും വാദിച്ചിരുന്നു എന്നതു ശരി; എങ്കിലും ഭരണഘടനയുടെ അവസാന രൂപം അവക്കു വളരെ തൃപ്തികരം തന്നെ ആയിരുന്നു. ഫെഡറലിസ്ററുകൾക്ക് മൗലികാവകാശബിൽ വേണമെന്ന വാദം സമ്മതിക്കേണ്ടിവന്നു. അതു ഭേദഗതിയായി കൂട്ടിച്ചേക്കാമെന്ന് അവർ വാഗ്ദാനം ചെയ്തു. ഘടനയുടെ പ്രധാനാംശത്തെ ബാധിക്കാത്തൊരു ഭേദഗതിയാകയാൽ ഫെഡറൽ വിരോധികളുടെ ഈ നിബ്ബന്ധത്തിനു ഹാമിൽട്ടൺകക്ഷി എതിർ പറഞ്ഞുമില്ല.

സംസ്ഥാനങ്ങൾ വേഗത്തിൽ നിയോജകരെ തെരഞ്ഞെടുക്കുകയും പ്രസിഡൻറിനു വേണ്ടിയുള്ള വോട്ടിംഗ് നടത്തുകയും ചെയ്തു. ഫലത്തെപ്പററി ആരും സംശയിച്ചില്ല. പ്രശസ്തഗുണങ്ങളായ അന്തസ്സും വിനയവും ചേന്ന് ദേശത്തിന്റെ വീരനായകനായി, 'സ്വന്തം നാടിന്റെ പിതാവായ' ജോർജ്ജ് വാഷിംഗ്ടൻ തന്നെ ആയിരുന്നു ഏകാഭിപ്രായത്തോടെ തെരഞ്ഞെടുക്കപ്പെട്ടതു്. വാഷിംങ്ടൻ പ്രസിഡൻറുപദം അഭിലഷിച്ചിരുന്നില്ല. അദ്ദേഹം വെർജീനിയായിൽ ഒരു കൃഷിക്കാരനായി സസന്തോഷം തുടന്നേനെ. മസാച്ചുസെററ്സിലെ ജോൺ ആഡംസിനാണു് വൈസ് പ്രസിഡൻറുപദം കിട്ടിയതു്. ആദ്യത്തെ ഏതാനും

കൊല്ലത്തേക്ക് ന്യൂയോക്ക് പട്ടണം തലസ്ഥാനമാക്കു വാൻ നിശ്ചയിച്ചു.

വെർനോൺ മലയിലുള്ള മനോഹരമായ വീടുവിട്ട് വാഷിങ്ടൻ വടക്കോട്ടേക്കു തിരിച്ചു. വഴിനീളെയുള്ള പട്ടണങ്ങൾ സൈനിക പ്രകടനങ്ങൾകൊണ്ടും ജയഘോഷങ്ങൾകൊണ്ടും അദ്ദേഹത്തെ സ്വാഗതം ചെയ്തു. അദ്ദേഹത്തിൻെറ പാദങ്ങൾക്ക് പുഷ്പാസ്തരണങ്ങൾ വിരിക്കപ്പെട്ടു: പീരങ്കിയിൽ നിന്നു ജയാശംസകൾ മുഴങ്ങി. ഏതാനും കൊല്ലം മുമ്പ് അദ്ദേഹത്തിന്റെ കീഴിൽ യുദ്ധം ചെയ്ത ഭടന്മാർ തങ്ങളുടെ സ്നേഹാദര പ്രകടനങ്ങൾക്ക് അദ്ദേഹം നന്ദി പറഞ്ഞപ്പോൾ ആനന്ദബാഷ്പം ചൊരിഞ്ഞു. ന്യൂയോർക്കിൽ ജനറലിനെ ആഡംബരപൂർണ്ണമായ ആചാരോപചാരത്തോടെ സ്വീകരിച്ചു. 1789 ഏപ്രിൽ 30-ാംതീയതി വാൾസ്ത്രീററിലെ ഫെഡറൽ ഹാളിൽവച്ച് വാഷിങ്ടൻ ഐക്യനാടുകളുടെ ഒന്നാമത്തെ പ്രസിഡന്റായി അഭിഷേകം ചെയ്യപ്പെട്ടു.

## അദ്ധ്യായം 5

## വാഷിങ്ടൺ മുതൽ പോക്ക്‌വരെ

പ്രസിഡൻറായിരുന്ന എട്ടുകൊല്ലവും ജോർജ്ജ് വാഷിങ്ടൺ നാട്ടുകാരുടെയെല്ലാം നിഷ്കളങ്കമായ പ്രശംസയ്ക്കു പാത്രമായിരുന്നു എന്നതു് സന്തോഷകരമായ വാർത്തയാണല്ലൊ. അമേരിക്കൻ രാഷ്ട്രീയസംവിധാനത്തിൻകീഴിൽ സാർവ്വത്രികമായ ജനസമ്മതം ലഭിച്ചിട്ടുള്ള പ്രസിഡൻറുമാർ ചുരുങ്ങും. സാധാരണമായി ഒരു ന്യൂനപക്ഷം ഭരണകക്ഷിയുടെ ന്യൂനതയന്വേഷിച്ചു കണ്ടുപിടിയ്ക്കുന്നു. മററുള്ളവരുടെ ഇടയിൽ പ്രസിഡ

ൻറു് സുസമ്മതനായിരുന്നാൽ തന്നെയും കാൽഭാഗം മുതൽ പകുതിയോളം വരുന്ന വോട്ടറന്മാർ അദ്ദേഹത്തെ എതിർക്കുന്നു.

രാഷ്ട്രീയകക്ഷികൾക്കുപരിയായി നിൽക്കുവാൻ വാഷിങ്ടൻ കഴിവതു ശ്രമിച്ചു. എങ്കിലും പ്രവൃത്തിയിൽ അദ്ദേഹം ഒരു ഫെഡറലിസ്റ്റ്ആണെന്നാണു തെളിഞ്ഞതു്. എതിരഭിപ്രായക്കാരിൽ നിന്നു് 'ഏകാധിപതി' 'മർദ്ദകൻ' എന്ന വിളികൾ പുറപ്പെട്ടു. ഭരണഘടനയുടെ അംഗീകാരത്തെ എതിർത്തിരുന്ന ഫെഡറലിസ്റ്റ്വിരോധികൾ റിപ്പബ്ലിക്കൻപാർട്ടി എന്ന പേരിൽ വ്യക്തമായൊരു ഭൂരിപക്ഷമായി സംഘടിച്ചു. ആശയക്കുഴപ്പമുണ്ടാകുമെങ്കിലും ഒരു സംഗതി ഓർക്കണം. ഈ പാർട്ടി ഇപ്പോഴത്തെ റിപ്പബ്ലിക്കൻ പാർട്ടിയുടെ പൂർവ്വികനായിരുന്നില്ല; ഇന്നത്തെ ഡമോക്രാററുകളുടെ പൂർവ്വികനായിരുന്നു. ഇന്നത്തെ റിപ്പബ്ലിക്കന്മാർ ഫെഡറലിസ്റ്റുകളുടെ വകയിൽ അനന്തരവന്മാരാണു്.

ഫെഡറലിസ്റ്റ്കളും റിപ്പബ്ലിക്കന്മാരും തമ്മിലുള്ള രാഷ്ട്രീയതക്കം ഭരണഘടന വ്യാഖ്യാനിക്കേണ്ട രീതിയെപ്പററി ആയിരുന്നു. ഫെഡറലിസ്റ്റ്കളുടെ അഭിപ്രായത്തിൽ ഗവർമ്മെണ്ടിനു് നിയമങ്ങൾ പാസ്സാക്കാനും പ്രയോഗത്തിൽ വരുത്താനും ഏററവും കൂടുതൽ അധികാരം കൊടുക്കത്തക്കവണ്ണം ഭരണഘടനാ വ്യാഖ്യാനം വിശാലമായിരിക്കണം. റിപ്പബ്ലിക്കന്മാർ, മറിച്ച്, ഗവർമ്മെണ്ടിനു ഭരണഘടന വ്യക്തമായി നിർദ്ദേശിക്കുന്ന അധികാരങ്ങൾ മാത്രം കിട്ടത്തക്കവണ്ണം നിയമങ്ങൾ നിഷ്കൃഷ്ടമായി വ്യാഖ്യാനിക്കണമെന്നു വാദിച്ചു.

നാലു വകുപ്പദ്ധ്യക്ഷന്മാരടങ്ങിയ ആദ്യത്തെ മന്ത്രിസഭയിൽ വാഷിങ്ടൺ വിപരീതകക്ഷികൾ രണ്ടി

ൻേറയും നായകന്മാരെ തൻെറ കീഴിൽ ജോലിനോക്കു ന്നതിനു നാമനിർദ്ദേശം ചെയ്തു. ഫെഡറലിസ്റ്റായ അലക്സാണ്ടർ ഹാമിൽട്ടനെ ട്രഷറി സെക്രട്ടറിയായും ആൻറി ഫെഡറലിസ്റ്റായ തോമസ് ജെഫേഴ്സനെ സ്റ്റെയിററ് സെക്രട്ടറിയായും നിയമിച്ചു. ഈ ജഫേ ഴ്സനാണ് സ്വാതന്ത്ര്യപ്രഖ്യാപനം എഴുതിയുണ്ടാ ക്കിയതു്. ഭരണഘടനാ സമ്മേളനകാലത്തു് അദ്ദേഹം ഫ്രാൻസിലെ അംബാസഡറായിരുന്നു. അദ്ദേഹം ധന വാനും അഭ്യസ്തവിദ്യനുമായിരുന്നെങ്കിലും അഭിപ്രായ ത്തിലും പെരുമാററത്തിലും തികച്ചും ജനപക്ഷക്കാര നായിരുന്നു.

ഭരണം മുമ്പോട്ടു നീങ്ങിയപ്പോൾ ഹാമിൽട്ടനും ജഫേഴ്സനും ഓരോതിരിവിലും പരസ്പരം എതിർത്തു. ചിന്താഗതിയിൽ വളരെ ഐകരൂപ്യമുണ്ടായിരുന്നാലു ഈ രണ്ടുപേരും പ്രധാനപ്പെട്ട പല വിഷയങ്ങളിലും വിരോ ടെ തർക്കിച്ചിരുന്നു. വസ്തുവകകളുള്ള ജനങ്ങളുടെ താ ല്പര്യം മുൻനിർത്തി ഉത്തമന്മാരായ ഏതാനും കുലീനന്മാർ നടത്തുന്ന പ്രബലമായ സംയുക്തഗവർമ്മെണ്ടാണ് ഹാമിൽട്ടൺ ഇഷ്ടപ്പെട്ടതു്. സാധാരണജനങ്ങളിൽ വിശ്വസിക്കുന്ന ജഫേഴ്സനാകട്ടെ പ്രാദേശികവും സാംസ്ഥാനികവുമായ ഗവർമ്മെണ്ടുകൾ മുഖാന്തിരം അഭിപ്രായം പറയുവാൻ സാധാരണക്കാർക്കു സൗകര്യം കൊടുക്കത്തക്കവണ്ണം ഏററവും കുറഞ്ഞ അധികാര ങ്ങൾ മാത്രമുള്ള ഒരു കേന്ദ്രഗവർമ്മെണ്ടിനു വേണ്ടി വാദിച്ചു.

പുതിയ ഭരണകൂടത്തെ അഭിമുഖീകരിച്ച വൻപ്ര ശ്നങ്ങളിലൊന്ന് മുതലെടുപ്പു വർദ്ധിപ്പിച്ച് ആസ്തി ഉറപ്പിക്കേണ്ടതെങ്ങിനെ എന്നതായിരുന്നു. വിപ്ലവ കാലത്തു് പഴയ കോൺഗ്രസ് യുദ്ധച്ചെലവിലേക്കായി

അമേരിക്കൻ പൗരന്മാരിൽനിന്നും വിദേശത്തുനിന്നും കടമെടുത്തിരുന്നു. സംസ്ഥാനങ്ങളും കടത്തിൽ മുഴുകിയിരുന്നു.

ഊർജ്ജസ്വലനായ മുപ്പത്തിരണ്ടുകാരൻ ഹാമിൽട്ടൺ രണ്ടുകൊല്ലംകൊണ്ട് കടമെല്ലാം വീട്ടി. ഇതിന് അദ്ദേഹം ഉപയോഗിച്ച മാർഗ്ഗങ്ങൾക്ക് ഫെഡറലിസ്റ്റുകളുടെ അഭിനന്ദനവും റിപ്പബ്ലിക്കന്മാരുടെ അഭിനിന്ദനവും ലഭിച്ചു. വിദേശബാദ്ധ്യതകൾ പരിഹരിക്കപ്പെട്ടു; ആക്ഷേം അതിനെതിരില്ലായിരുന്നു. എന്നാൽ സ്വദേശബാദ്ധ്യതകൾ കണക്കുതീർത്തു കൊടുത്തപ്പോൾ നിഷേധഗർജ്ജനമുയർന്നു. ആരംഭത്തിൽ ദേശസ്നേഹികളായ പൗരന്മാർ വാങ്ങിയ കടപ്പത്രങ്ങൾക്ക് ഇടയ്ക്ക് മിക്കവാറും വിലയില്ലാത്ത നിലയായിരുന്നു; പലരും അവ കിട്ടിയ വിലയ്ക്ക് ഊഹക്കച്ചവടക്കാർക്കു വിററു. തൽഫലമായി ഗവമ്മെണ്ടു കടപ്പത്രങ്ങളുടെ വില മുഴുവനും തൽകാല കൈവശക്കാർക്കു കൊടുത്തപ്പോൾ അനേകം കച്ചവടക്കാർ അസ്സൽ നിക്ഷേപകരുടെ ചെലവിൽ വലിയ ലാഭമുണ്ടാക്കി. ഈ പ്രവൃത്തിയെ സാധൂകരിച്ചുകൊണ്ട് ഹാമിൽട്ടൺ പ്രസ്താവിച്ചതു് വ്യക്തികളുടെ ധനലാഭമോ ധനനഷ്ടമോ അല്ല, ദേശീയഗവമ്മെണ്ടിൻെറ സാമ്പത്തികഭദ്രതയാണ് തനിക്കു ശ്രദ്ധേയമായിരിക്കുന്നതെന്നാണ്. നിഷ്ഠുരമായിരുന്ന ഈ നടപടിയെങ്കിലും അതിൻെറ ലക്ഷ്യം സാധിച്ചു. ഗവമ്മേണ്ടു കടപ്പത്രങ്ങൾക്ക് ഉറപ്പുണ്ടായി. പൊതുജനങ്ങളിൽനിന്നു ധാരാളം വായ്പ കിട്ടി.

വീണ്ടും സംസ്ഥാനങ്ങളിലെ ബാദ്ധ്യത ഏറെറടുത്തു വീട്ടുവാൻ കോൺഗ്രസ്സിൻെറ സമ്മതംവാങ്ങി ഹാമിൽട്ടൺ ദേശീയ ഗവമ്മെണ്ടിനെ ബലപ്പെടുത്തി. ചില സ്റ്റേററുകൾക്ക് മററുള്ളവരേക്കാൾ കൂടുതൽ ബാ

ദ്ധ്യതയുണ്ടായിരുന്നെങ്കിലും ഹാമിൽട്ടന്റെ 'ഏറെറടുക്കൽ' നയം കടം തുല്യമായി ഭാഗിച്ചു വീട്ടുവാൻ നിർബ്ബന്ധിക്കയാണു ചെയ്തതു്. ചെറിയ കടം മാത്രമുണ്ടായിരുന്ന വെർജീനിയാ, മസാച്ചുസെററ്സിന്റെ വലിയ കടം വീട്ടുവാൻവേണ്ടി നികുതി കൊടുക്കുവാൻ വിസമ്മതിച്ചു. എങ്കിലും തെക്ക് പോട്ടോമാക്ക് നദിയുടെ തീരത്തു് കേന്ദ്രത്തിന്റെ സ്ഥിരതലസ്ഥാനം സ്ഥാപിക്കാമെന്നു കൗശലത്തിൽ വാഗ്ദാനംചെയ്തു് ഹാമിൽടൺ വെർജീനിയായെ സമാധാനപ്പെടുത്തി. സംസ്ഥാന ബാദ്ധ്യതകളുടെ ഏറെറടുക്കലിനുശേഷം, ദേശീയ ഗവമ്മെണ്ടു് അമേരിക്കക്കാർക്ക്–എന്നല്ല ലോകത്തിനു മുഴുവനുംതന്നെ–ധനവിനിയോഗകാര്യത്തിൽ അതു് സംസ്ഥാനങ്ങളുടെ മേലധികാരിയാണെന്നു കാണിച്ചുകൊടുത്തു.

രാജ്യമൊട്ടാകെയുള്ള വ്യാപാര താല്പര്യങ്ങളുടെ ആനുകൂല്യം സമ്പാദിച്ചു് ഫെഡറൽ ഗവമ്മെണ്ടിന്റെ അധികാരശക്തി വദ്ധിപ്പിക്കുവാനുള്ള വേറൊരു ഹാമിൽട്ടൺപദ്ധതിയായിരുന്നു ഐക്യനാട്ടു ബാങ്കിന്റെ സ്ഥാപനം. ബാങ്ക് ഓഫ് ഇംഗ്ലണ്ടിനെപ്പോലെ ഇതും ഗവമ്മേണ്ടിൻേറയും സ്വകാര്യനിക്ഷേപകരുടേയും സഹകരണത്തോടെയാണു് നടക്കുന്നതു്. ഇരുകൂട്ടരുംകൂടി മൂലധനം മുടക്കുന്നു; ഇരുകൂട്ടരുംകൂടി ലാഭം വീതിച്ചെടുക്കുന്നു. നികുതിയിനത്തിലും ഭൂവില്പനയിനത്തിലും വരുന്ന ഗവമ്മേണ്ടുനിക്ഷേപങ്ങൾ ബാങ്കു സ്വീകരിച്ചു. സംസ്ഥാനങ്ങളിലെ നാണയങ്ങൾക്കു പകരം അതു് ഐകരൂപ്യമുള്ള കടലാസ്സു നാണയം അടിച്ചിറക്കി. ഭരണഘടനയിലെങ്ങും ഇങ്ങനെയൊരു ബാങ്കിനു് വ്യക്തമായ അധികാരം കൊടുത്തിട്ടില്ലായിരുന്നുവെങ്കിലും അപ്രകാരമൊരധികാരം 'വിവക്ഷിതം' ആണെന്നു് ഫെഡറലിസ്റ്റുകൾ വാദിച്ചു. കോൺഗ്ര

സ്സിന്ന നികുതി പിരിയ്ക്കാനും, പണം വായ്പ കൊടു ക്കാനും, കടം വീട്ടാനും അധികാരമുണ്ട്. പിന്നെ ഈ ഇടപാടുകൾ സൗകര്യപ്പെടുത്തുന്നതിനൊരു ദേശീയ ബാങ്ക് പാടില്ലേ?

ദേശീയ ഭണ്ഡാരത്തിൽ മുതലുണ്ടാകാൻവേണ്ടി ഫെഡറലിസ്റ്റ് കോൺഗ്രസ്സ് വിദേശത്തുനിന്നുമുള്ള ഇറക്കുമതികൾക്കു ചുങ്കവും വിസ്കിക്ക് തീരുവയും അനു വദിച്ചു. ഇവ ആവശ്യത്തിനു വരുമാനമുണ്ടാക്കിയെ ങ്കിലും വലിയ പ്രതിഷേധത്തിനു കാരണമായി. വി സ്കിക്കരത്തെ പ്രതിഷേധിച്ച് പടിഞ്ഞാറെ പെൻ സിൽവേനിയായിലെ കൃഷിക്കാർ (അവരാണ് വിസ്കി വാററിക്കൊണ്ടിരുന്നത്) ഫെഡറൽ ഗവമ്മെണ്ടിനെ തിരായി പ്രക്ഷോഭണം കൂട്ടി. ഈ വിസ്കിപ്രക്ഷോഭ ണം 15000 ഐക്യനാട്ടുഭടന്മാരടങ്ങിയ ഒരു സൈന്യ ത്തിൻെറ ശക്തികാണിച്ച് അമത്തപ്പെട്ടു.

ഇറക്കുമതിച്ചുങ്കത്തെപ്പററിയുള്ള അഭിപ്രായങ്ങൾ പലതരത്തിലായിരുന്നു. വടക്കൻ സംസ്ഥാനങ്ങൾക്ക് ഷൂകൾക്കും വസ്ത്രങ്ങൾക്കും യന്ത്രസാമഗ്രികൾക്കും ചു ങ്കം ചുമത്തുന്നതിനു സന്തോഷമായിരുന്നു. 1790 ക ഴിഞ്ഞപ്പോഴേയ്ക്കും സ്വന്തം വ്യവസായശാലകൾ ആ രംഭിച്ചു കഴിഞ്ഞിരുന്നതിനാൽ അവക്ക് വിദേശ മത്സ രത്തിൽനിന്ന് സംരക്ഷണം ആവശ്യമായിരുന്നു. എ ന്നാൽ തെക്കൻ സംസ്ഥാനങ്ങളിൽ കൃഷിയായിരുന്നു പ്രധാനം. ലാഭകരമായൊരു ഇടപാടിൽ തോട്ടമുടമ കൾ പഞ്ഞിയും മററ് അസംസ്കൃതസാധനങ്ങളും വി ദേശങ്ങളിലയച്ച് സംസ്കൃതസാധനങ്ങളായി അവ തിരികെ വരുമ്പോൾ ന്യായമായ വിലയ്ക്കു വാങ്ങിയി രുന്നു. ഈ സംസ്കൃതസാധനങ്ങളിന്മേൽ വലിയ ചു ങ്കം ചുമത്തുന്നത് വിദേശവാണിജ്യത്തിൽ അവരുടെ ലാഭം കുറയ്ക്കുന്ന ഏർപ്പാടായിരുന്നു. ആദ്യംമുതൽ

തന്നെ ഈ ചുങ്കപ്രശ്നം രാജ്യത്തിലെ പലവിഭാഗക്കാരും തമ്മിൽ ഉരസലിനു കാരണമായി. എഴുപതു കൊല്ലത്തിനു ശേഷം വടക്കും തെക്കുമായുണ്ടായ ആഭ്യന്തര യുദ്ധത്തിനു് ഇതൊരു മുഖ്യകാരണമായിത്തീരുകയും ചെയ്തു.

ഫെഡറലിസ്റ്റുകളും റിപ്പബ്ലിക്കന്മാരും തമ്മിൽ ആഭ്യന്തരകാര്യങ്ങളിൽ ഭിന്നിപ്പുണ്ടായിരുന്നെങ്കിൽ, രാഷ്ട്രത്തിൻെറ വിദേശനയത്തെ സംബന്ധിച്ചും തുല്യരോഷത്തോടെ ഏററുമുട്ടി. എന്തെന്നാൽ വാഷിങ്ടൻ ഉദ്യോഗത്തിൽ പ്രവേശിച്ച കൊല്ലംതന്നെ യൂറപ്പിൽ വമ്പിച്ചൊരു നരഹോമം നടന്നു. ഐക്യനാടുകളും അതിലേയ്ക്കു വലിച്ചിടപ്പെട്ടുമെന്നും ഒരുപക്ഷേ ശൈശവത്തിൽതന്നെ നശിപ്പിക്കപ്പെട്ടുമെന്നും തീർച്ചയായപോലെ തോന്നി.

ഈ സ്ഫോടനം ഫ്രഞ്ചുവിപ്ലവമായിരുന്നു. ബൂർബോൻ രാജവംശം പ്രഹരമേററു വീണു. ലൂയി പതിനാറാമനും മേരി ആൻേറാനെററും തൂക്കിക്കൊല്ലപ്പെട്ടു. രക്തച്ചൊരിച്ചിലും അക്രമങ്ങളും വർദ്ധിച്ചപ്പോൾ മററു യൂറോപ്യൻ ഭരണകർത്താക്കളും സ്വന്തം ജീവനെ ഭയന്നു് വിപ്ലവത്തിൽ ഇടപെടാൻ തുടങ്ങി. അചിരേണ യുദ്ധം യൂറപ്പാകെ വ്യാപിച്ചു: ഫ്രാൻസ് വീണ്ടും പഴയ ശത്രുവായ ഇംഗ്ലണ്ടുമായി മാരകസമരത്തിലേർപ്പെട്ടു.

ഫ്രാൻസും അമേരിക്കയും അപ്പോഴും സഖ്യത്തിലായിരുന്നു. സ്വാതന്ത്ര്യസമ്പാദനത്തിൽ താൻ സഹായിച്ച അമേരിക്കാ തന്നേയും ഇപ്പോൾ സഹായിയ്ക്കുമെന്നു് ഫ്രാൻസ് പ്രതീക്ഷിച്ചു. അസംഖ്യം അമേരിക്കക്കാർ, അധികവും റിപ്പബ്ലിക്കന്മാർ, വിപ്ലവകക്ഷിയോടു സഹതപിക്കുകയും ബ്രിട്ടീഷുകാർക്കെതിരെ നടപടിയെടുക്കുവാൻ മുറവിളി കൂട്ടുകയും ചെയ്തു.

യാഥാസ്ഥിതികരായ ഫെഡറലിസ്റ്റുകൾ ഈ വീക്ഷണഗതിയോടു യോജിച്ചില്ല. യൂറപ്പിലെ യാഥാസ്ഥിതിക ഭരണകക്ഷികളെ എന്നപോലെ അവരെയും ഫ്രാൻസിലെ സംഭവവികാസങ്ങൾ അമ്പരപ്പിച്ചു. ഒരു യൂറപ്യൻ യുദ്ധത്തിൽ കുടുങ്ങുന്നതു് അത്യന്തം ആപൽക്കരമായിരിക്കുമെന്നു തോന്നി. ക്യാനഡായിൽ നിന്നോ പശ്ചിമപ്രദേശത്തുനിന്നോ ഉള്ള ആക്രമണത്തെയും ഭയപ്പെടേണ്ടിവരും. അതിനാൽ 1793-ൽ വാഷിംഗ്ടൻ ഒരു നിഷ്പക്ഷനില പ്രഖ്യാപിച്ചു. കാരണം ഫ്രാൻസുമായുള്ള ഉടമ്പടി, മുൻഗവൺമെണ്ടുമായിട്ടുള്ള ഉടമ്പടിയാണു്, വിപ്ലവകാരികളുമായിട്ടുള്ളതല്ല.

ഇതിനിടയ്ക്കു് ഫ്രഞ്ചുകാർ എഡ്മണ്ട് ജെനെ എന്ന "പൗരനെ" യുദ്ധത്തിൽ അമേരിക്കരുടെ ഊർജ്ജിതമായ സഹകരണം സമ്പാദിക്കയെന്ന ദൗത്യവുമായി അയച്ചിരുന്നു. ഐക്യനാടുകളുടെ തുറമുഖങ്ങൾ ബ്രിട്ടീഷ് വാണിജ്യത്തിനെതിരെ നാവികാക്രമണം നടത്താനുള്ള സങ്കേതങ്ങളാക്കി ഉപയോഗിക്കണമെന്നും സ്പെയിൻ ഇപ്പോൾ ഇംഗ്ലീഷ്പക്ഷത്തു ചേർന്ന നിലയ്ക്കു് അവരുടെ സ്ഥലങ്ങൾ പിടിച്ചടക്കുവാൻ പശ്ചിമപ്രദേശങ്ങളിലേക്ക് ഒരു ജൈത്രസൈന്യത്തെ അയയ്ക്കണമെന്നും ജെനെ നിർബ്ബന്ധിച്ചു. ബുദ്ധിപൂർവ്വമായ നയവും തന്ത്രവും കൊണ്ടു് ഒരുപക്ഷേ ജെനെയുടെ ദൗത്യം വിജയിച്ചേനെ. പക്ഷേ അയാളുടെ നിർബ്ബന്ധം ഔദ്ധത്യപൂർണ്ണമായിരുന്നു. കൂടാതെ അയാൾ നിഷ്പക്ഷതാപ്രഖ്യാപനത്തെ എതിർക്കുവാൻ പരസ്യമായി അമേരിക്കയിലെ ഫ്രഞ്ചുപക്ഷക്കാരോടു ചേർന്നു പ്രവർത്തിക്കുകയും ചെയ്തു. പൊതുജനങ്ങൾ ജെനെയുടെനേരേ അമർഷം കൊണ്ടു. അവസാനം അയാൾ ഉദ്യോഗത്തിൽനിന്നും ബഹിഷ്കൃതനായി.

ഫ്രാൻസുമായുള്ള ബന്ധം ശിഥിലമായിരുന്നെങ്കിൽ, ഇംഗ്ലണ്ടുമായുള്ള ബന്ധം അതിൽ നിന്ന് ഒട്ടും ഭിന്നമായിരുന്നില്ല. ബ്രിട്ടൻ വടക്കുപടിഞ്ഞാറൻ ഉപസംസ്ഥാനത്തിൽ ഏതാനും കോട്ടകൾ അപ്പോഴും കൈവശം വച്ചുകൊണ്ടിരുന്നു. വിപ്ലവത്തിനു ശേഷവും കോളനിക്കാലം മുതൽ അമേരിക്കൻ വ്യാപാരികൾ ബ്രിട്ടീഷ് പൗരന്മാൎക്ക് കൊടുക്കാനുണ്ടായിരുന്ന ബാദ്ധ്യതകൾ വീട്ടാതെ കോട്ടകൾ വച്ചൊഴിയുവാൻ ബ്രിട്ടൻ ഒരുക്കമല്ലായിരുന്നു. ഇപ്പോൾ ബ്രിട്ടൻ ഈ കോട്ടകൾ സങ്കേതമാക്കി അമേരിക്കൻ കുടികൾക്കെതിരായി ഇന്ത്യാക്കാരെ ഇളക്കിവിട്ടു. പശ്ചിമപ്രദേശങ്ങളിൽ തനിക്കു പണ്ടു നഷ്ടപ്പെട്ട ഏതാനും സ്ഥലങ്ങൾ വീണ്ടെടുക്കുവാൻ ബ്രിട്ടന് ഉദ്ദേശമുണ്ടായിരുന്നു. ഇതിനിടയ്ക്ക് ബ്രിട്ടീഷ് കപ്പൽപ്പട പെരുങ്കടലിൽ വച്ച് അമേരിക്കൻ കപ്പലുകളിൽ കടന്നു ചെന്ന് നാവികരെ പിടിച്ചുകൊണ്ടു പോയി സ്വന്തം പട്ടാളത്തിൽ നിർബ്ബന്ധിച്ചു ചേൎത്തുകൊണ്ടിരുന്നു. ഈ നാവികന്മാർ തങ്ങളുടെ പട്ടാളത്തിൽനിന്ന് ഒളിച്ചോടിപ്പോയവരാണെന്നത്രെ ബ്രിട്ടീഷുകാർ പറഞ്ഞിരുന്ന സമാധാനം. ഇങ്ങനെ പിടിക്കപ്പെട്ടവരിൽ നല്ലൊരു സംഖ്യ വാസ്തവത്തിൽ ഒളിച്ചോടിപ്പോന്നവരായിരുന്നുവെങ്കിലും അമേരിക്കൻ പൗരന്മാരും ധാരാളമുണ്ടായിരുന്നു.

വാഷിങ്ടൺ തൻെറ രണ്ടാം സേവന ഘട്ടത്തിൽ തൻെറ നിഷ്പക്ഷതാനയം ഒന്നുകൂടി ഉറപ്പിച്ചു. ആംഗ്ലോ–അമേരിക്കൻ അഭിപ്രായ വ്യത്യാസങ്ങൾ പറഞ്ഞൊതുക്കുവാൻ വേണ്ടി 1794-ൽ അദ്ദേഹം ജോൺ ജെയ്യിനെ ലണ്ടനിലേക്കയച്ചു. പടിഞ്ഞാറൻ കോട്ടകൾ ഒഴിഞ്ഞുകൊടുക്കാൻ ബ്രിട്ടീഷുകാർ സമ്മതിച്ചു. പക്ഷേ പകരം ജോൺ ജെയ് അന്തസ്സു വിട്ട് വാണിജ്യം സംബന്ധിച്ചും കടലവകാശം സംബന്ധ

ച്ചും പല ആനുകൂല്യങ്ങളും അനുവദിച്ചതു് അനേകം അമേരിക്കരെ അരിശം കൊള്ളിച്ചു. സ്പെയിനുമായിട്ടും വാഷിങ്ടൺ വിജയകരമായ ഉടമ്പടിയുണ്ടാക്കി. ഈ ഉടമ്പടിപ്രകാരം സ്പെയിനിൻെറ ഫ്ളോറിഡായ്ക്കു് അതിരു നിശ്ചയിച്ചു. അമേരിക്കയ്ക്കു് മിസിസ്സിപ്പി നദിയിൽ സഞ്ചാരത്തിനും ന്യൂ ഓർലിയൻസ് തുറമുഖത്തു് ചരക്കിറക്കുന്നതിനും അവകാശം കിട്ടി.

ഇങ്ങനെ 1796-ൽ വാഷിങ്ടൺ ഉദ്യോഗം വിട്ടു പിരിഞ്ഞു് ജീവിതാവസാനത്തിലെ മൂന്നുകൊല്ലം കഴിച്ചുകൂട്ടുവാൻ വെർനോൺ മലയിലേക്കു വിശ്രമത്തിനു പോയപ്പോൾ, ഭരണഘടന അനുസരിച്ചുള്ള ഗവൺമേണ്ടിനെ അരങ്ങേററി വിടുകയും രാജ്യത്തെ യുദ്ധത്തിൽനിന്ന് ഒഴിച്ചു നിർത്തുകയും ചെയ്തു. തൻെറ ആമന്ത്രണപ്രസംഗത്തിൽ വാഷിങ്ടൺ ഒത്തൊരുമയോടും സമാധാനത്തോടും വർത്തിക്കണമെന്നും എല്ലാ വിദേശ രാജ്യങ്ങളോടും സ്ഥിരമായ സഖ്യം ഒഴിവാക്കണമെന്നും നാട്ടുകാരെ ഉൽബോധിപ്പിച്ചു. അദ്ദേഹത്തിൻെറ പിൻഗാമി കടുത്ത ഫെഡറലിസ്റ്റായ ജോൺ ആഡംസ് ആയിരുന്നു. ഇലക്ടറൽ കോളേജിൻെറ (നിയോജക സംഘത്തിൻെറ) അന്നത്തെ വിശേഷപ്പെട്ട വോട്ടിംഗ്രീതി അനുസരിച്ച് പിന്നെ കൂടുതൽ വോട്ടു കിട്ടിയതു് പ്രതിപക്ഷത്തിലെ തോമ്മസ് ജെഫേഴ്സൺ ആയിരുന്നു. അദ്ദേഹം വൈസ് പ്രസിഡൻറായി.

ഫ്രാൻസുമായുള്ള സൈ്വരക്കേടു വർദ്ധിച്ചു. അമേരിക്കയും ഇംഗ്ലണ്ടും തമ്മിൽ ഒത്തുതീർപ്പുണ്ടായതു് ഫ്രാൻസിനെ രോഷാകുലമാക്കി. ഭിന്നതകൾ തീർക്കുന്നതിനുവേണ്ടി ആഡംസ് പാരീസ്സിലേക്കു കമ്മീഷണറന്മാരെ അയച്ചപ്പോൾ 'x, y, z' എന്നു മാത്രം അറിയപ്പെട്ട ഫ്രഞ്ചു് ഏജൻറന്മാർ കമ്മീഷണറന്മാരോടു സംസാരിക്കണമെങ്കിൽ തന്നെ വായ്പകളും സമ്മാനങ്ങളും കൊടു

ക്കണമെന്നാവശ്യപ്പെട്ടു. ഈ 'x, y, z' കാര്യം അമേരിക്കയെക്കോപിപ്പിച്ചു. അപ്രഖ്യാപിതമെങ്കിലും ഉഗ്രമായൊരു കടൽ യുദ്ധം നടന്നു. ആഡംസിൻെറ ക്ഷമ ഒന്നു മാത്രമാണു് വൻതോതിലുള്ള സംഘട്ടനം തടഞ്ഞത്.

സമരഭീഷണിക്കു മദ്ധ്യേ ഫെഡറലിസ്ററുകൾ രണ്ടു നിയമങ്ങൾ പാസ്സാക്കി. എതിർപക്ഷത്തിൻെറ വായ് അടയ്ക്കുന്നതിനും ആഭ്യന്തരസുസ്ഥിതി ഉറപ്പിക്കുന്നതിനും വേണ്ടിയുണ്ടാക്കിയ ഈ നിയമങ്ങൾ ഫെഡറലിസ്ററു പാർട്ടിയെ അവസാനമായും പരിപൂർണ്ണമായും ശിഥിലമാക്കുവാനാണിടയാക്കിയത്. ഒന്നാമത്തെ ഏലിയൻ ആക്ട് ഏതെങ്കിലും വിദേശിയുടെ നടപടി ഐക്യനാടുകളുടെ സമാധാനത്തിനും രക്ഷയ്ക്കും ആപൽക്കരമെന്നു തോന്നിയാൽ അയാളെ നാടു കടത്തുവാൻ പ്രസിഡൻറിന് അനുവാദം കൊടുക്കുന്നതായിരുന്നു. രണ്ടാമത്തെ സെഡീഷൻ ആക്റ്റ്, ഐക്യനാടു ഗവമ്മേണ്ടിനെതിരായി അസത്യമായിട്ടോ ദ്വേഷപ്രവാദമായിട്ടോ ദുരുദ്ദേശപരമായിട്ടോ എന്തെങ്കിലും എഴുതുന്ന ആരെയും കഠിനമായി ശിക്ഷിക്കുവാനുള്ളതായിരുന്നു. ഏലിയൻ ആക്റ്റ് കശ്നമായി പ്രയോഗത്തിൽ വന്നില്ല. എന്നാൽ ഭരണകൂടത്തെ അഭൂതപൂർവ്വമായ കാക്കശ്യത്തോടെ തുടച്ചയായി വിമശിച്ചുകൊണ്ടിരുന്ന അനേകം റിപ്പബ്ലിക്കൻ പത്രാധിപന്മാരെ സെഡീഷൻ ആക്റ്റനുസരിച്ച് കുററക്കാരെന്നു കണ്ടു് പിഴയിട്ടും തടവിലിട്ടും ശിക്ഷിച്ചു.

മേൽപറഞ്ഞ രണ്ടു നിയമങ്ങളെയും ക്രുദ്ധരായ റിപ്പബ്ലിക്കന്മാർ, പ്രസംഗസ്വാതന്ത്ര്യവും പത്രസ്വാതന്ത്ര്യവും ഉറപ്പു നൽകുന്ന ആദ്യത്തെ ഭരണഘടനാഭേദഗതിക്കു വിരുദ്ധമെന്നു പറഞ്ഞു് എതിർത്തു. ജെഫേഴ്സൻെറ പ്രേരണയിൽ കെൻറക്കിയിലേയും മഡിസൻെറ പ്രേരണയിൽ വെർജീനിയായിലെയും നിയമ

സഭകൾ ഈ രണ്ട് ആക്ടുകളും റദ്ദ ചെയ്യേണ്ടതാണെന്ന് നിശ്ചയം പാസ്സാക്കി. കെൻറക്കിയാകട്ടെ ഭരണഘടനാവിരുദ്ധമായി കോൺഗ്രസ് പാസ്സാക്കുന്ന ഏതു് ആക്ടിനേയും തള്ളിക്കളയുന്നതിന് സംസ്ഥാനത്തിന് അവകാശമുണ്ടെന്ന് സ്ഥാപിച്ച് ഫെഡറൽ ഗവൺമെണ്ടിന് ഒരു പ്രഹരമേൽപ്പിച്ചു. ഐക്യനാടുകളിലെ ജനങ്ങൾ ഫെഡറലിസ്ററുകളുടെ 'അക്രമ' ഭരണത്തിൽ ഭയാകുലരായിത്തീർന്നിരുന്നുവെന്ന് 1800-ലെ തെരഞ്ഞെടുപ്പിൽ തെളിയിച്ചു. നേരിയ ഭൂരിപക്ഷത്തോടെ ആണെങ്കിലും തോമസ് ജഫേഴ്സൺ പ്രസിഡൻറായി തെരഞ്ഞെടുക്കപ്പെട്ടു.

പുതിയ ഗവൺമെണ്ട് അധികാരം കൈയേററതു് ഒരു പുതിയ സ്ഥലത്തുവച്ചായിരുന്നു, ചളി നിറഞ്ഞ കൊച്ചു വാഷിങ്ടൺ ഗ്രാമത്തിൽ വച്ച്. തലസ്ഥാനം ദക്ഷിണ ഭാഗത്തു സ്ഥാപിക്കാമെന്ന് ഉള്ള വാഗ്ദാനം അങ്ങനെ നിറവേറി. കൃത്രിമ കേശമണിഞ്ഞു് അന്തസ്സിൽ നടക്കുന്ന ന്യൂ ഇംഗ്ലണ്ട് പ്രതിനിധികൾക്കു് സംസ്കാരസമ്പന്നമായ ഫിലാഡൽഫിയായിൽനിന്ന് അപരിഷ്കൃതവും ജനവാസം ചുരുങ്ങിയതുമായ ഈ ഗ്രാമത്തിലേക്കുള്ള മാററം തീരെ ഇഷ്ടപ്പെട്ടില്ല. എന്നാൽ ലാളിത്യത്തേയും അകൃത്രിമത്വത്തേയും ഇഷ്ടപ്പെട്ടിരുന്ന ജഫേഴ്സന് തൻെറ ഭരണനയങ്ങൾ ഉൽഘാടനം ചെയ്യാൻ പററിയ രംഗമായിരുന്നു അതു്.

വാസ്തവം പറഞ്ഞാൽ പ്രസിഡൻറ് എന്ന നിലയിൽ ജഫേഴ്സൻെറ പ്രവർത്തനങ്ങൾ മററുള്ളവരെയും തന്നെത്തന്നെയും അത്ഭുതപ്പെടുത്തി. ഗവൺമെണ്ടു ചെലവുകൾ കുറയ്ക്കുക, വിസ്കിക്കരം നിർത്തലാക്കുക, സെഡിഷൻആക്റ്റ് അനുസരിച്ച് തടവിലാക്കിയവരെ മോചിപ്പിക്കുക എന്നീ കൃത്യങ്ങൾ അദ്ദേഹത്തിൽനിന്നു പ്രതീക്ഷിച്ചവ തന്നെ ആയിരുന്നു. അമേരിക്കൻ

വാണിജ്യവും യൂറോപ്യൻ വാണിജ്യവും നശിപ്പിക്കുന്ന കിരാതന്മാരായ കടൽക്കള്ളന്മാരെ ശിക്ഷിക്കുവാൻ മെഡിററേനിയൻ കടലിലേക്ക് കപ്പൽപട അയച്ചത് അത്രത്തോളം പ്രതീക്ഷിച്ചതല്ല. എന്നാൽ ഏററവും വലിയ വിസ്മയം വേറൊന്നായിരുന്നു. ഭരണഘടന നിഷ്കൃഷ്ടമായി വ്യാഖ്യാനിക്കപതിവായിരുന്ന ജഫേഴ്സൺ ഇപ്പോൾ ആ പ്രമാണത്തിൽ ഫെഡറലിസ്ററുകൾപോലും കാണാത്ത അത്ഥങ്ങൾ കണ്ടുപിടിച്ചു തുടങ്ങി. പ്രസിഡൻറിൻെറ സ്വഭാവഗതിയിൽ വന്ന അവിചാരിതമായ ഈ മാററം ജനങ്ങളിൽ ആദ്യം വിസ്മയവും പിന്നെ ആദരവും ജനിപ്പിച്ചു. എന്തെന്നാൽ വിവേകമായിരുന്നു അദ്ദേഹത്തിൻെറ പ്രവത്തനങ്ങളെ നയിച്ചിരുന്നത്. കാലത്തിൻെറ അഭിരുചി അദ്ദേഹത്തെ ഫെഡറലിസ്റ്റ് നയവുമായി ബുദ്ധിപൂവ്വം രമ്യപ്പെടുന്നതിന് പ്രേരിപ്പിച്ചു.

ഭരണഘടനയുടെയോ കോൺഗ്രസ്സിൻെറയോ സമ്മതമില്ലാതെ ലൂയിസിയാനാ വിലയ്ക്കെടുത്തതാണ് ജഫേഴ്സൻെറ ഏററവും മഹത്തായ നടപടി. മിസിസ്സിപ്പിനദിമുതൽ പടിഞ്ഞാറു റോക്കിപ്പർവതം വരെ നീണ്ടുകിടക്കുന്ന ഈ ബൃഹത്തായ പ്രദേശം 1763-ൽ ഫ്രാൻസ് സ്പെയിനിനു വിട്ടുകൊടുത്തിരുന്നു. ഇപ്പോൾ 1800-ൽ, നെപ്പോളിയൻ ബോണപ്പാർട്ട് സ്പാനിഷ് രാജാവിൽനിന്ന് അത് നിർബ്ബന്ധിച്ചു തിരികെ വാങ്ങി. യൂറപ്പിൽ വിജയശ്രീലാളിതനായ നെപ്പോളിയൻ ഒരു നവലോകസാമ്രാജ്യം സ്വപ്നം കണ്ടിരുന്നു.

ലൂയിസിയാനാ തങ്ങളുടെ അധീനത്തിൽ വീണ്ടും വന്നു ചേർന്നപ്പോൾ ഫ്രഞ്ചുകാർ മിസിസ്സിപ്പിനദിയും ന്യൂഓർലിയൻസ് തുറമുഖവും ഉപയോഗിക്കുവാനുള്ള അമേരിക്കൻ അവകാശം റദ്ദുചെയ്തു. ഓഹിയൊ സമതലത്തിൽ കുടിയേറിയ അമേരിക്കരുടെ അഭിവൃദ്ധി

ക്കും വാണിജ്യത്തിനും അത്യന്താപേക്ഷിതമായിരുന്ന ഈ നദിയും തുറമുഖവും. കൂടാതെ ക്ഷീണിച്ച സ്പെയിനിനുപകരം ഒരു ഒന്നാംകിട ശക്തിയാണ് ഇപ്പോൾ അമേരിക്കൻ അതിർത്തിയെ ഭയപ്പെടുത്തുവാനും വളയുവാനും വന്നെത്തിയത്. ധീരമായി പ്രവർത്തിക്കുവാൻ ജഫെഴ്സൻ തീരുമാനിച്ചു. ഒന്നുകിൽ കുറഞ്ഞപക്ഷം മിസിസ്സിപ്പിയിലെ അവകാശം തിരിച്ചു കിട്ടണം. അല്ലെങ്കിൽ യുദ്ധത്തിൽ ഫ്റാൻസിനെതിരായി ഇംഗ്ലണ്ടിനോടു ചേർന്നു ഭാഗ്യം പരീക്ഷിക്കണം.

ഐക്യനാടുകളുടെ ഭാഗ്യത്തിന്, 1802-ൽ വെസ്റ്റ്ഇൻഡീസ് കീഴടക്കുവാൻ ചെയ്ത ശ്രമത്തിൽ നെപ്പോളിയന് ഗുരുതരമായ നഷ്ടം സംഭവിച്ചു. നവലോകസാമ്രാജ്യത്തിനുള്ള ആലോചന അദ്ദേഹം ഉപേക്ഷിച്ചു. ജഫഴ്സൻെറ ദൂതന്മാർ പാരീസിലെത്തി ന്യൂഓർലിയൻസിനും പടിഞ്ഞാറെ ഫ്ളോറിഡായ്ക്കും കൂടി 20 ലക്ഷം ഡോളർ വില പറഞ്ഞപ്പോൾ ലൂയിസിയാനാ സംസ്ഥാനത്തിനു മുഴുവനുംകൂടി എന്തു വില കൊടുക്കാമെന്ന് ഫ്റഞ്ചുകാർ അനുനയത്തോടെ ചോദിച്ചു. കുറെ വിലപേശലിനു ശേഷം ഒന്നരക്കോടി ഡോളറിനു സ്ഥിരപ്പെടുത്തി.

ഇങ്ങനെ ജഫഴ്സൻ തീരെ ചുരുങ്ങിയൊരു വിലയ്ക്ക് ഐക്യനാടുകളെ ഇരട്ടിയിൽ കൂടുതലായി വികസിപ്പിച്ചു. പുതിയ സ്ഥലത്തുനിന്നു മിനെസോട്ടാ, മിസ്സൗറി, അയോവാ, കാൻസാസ്, മൊണ്ടാനാ, വടക്കെഡെക്കോട്ട, തെക്കെഡെക്കോട്ട, ലൂയിസിയാനാ എന്നീ കാർഷിക സംസ്ഥാനങ്ങൾ ഉരുപ്പെടുവാനിരുന്നു. മിസിസ്സിപ്പി ഉത്ഭവം മുതൽ പതനം വരെ അമേരിക്കയുടേതായി. പടിഞ്ഞാറൻ അതിർത്തിയിൽ നിന്ന് വിദേശാധിപത്യഭയം ഒഴിഞ്ഞു.

കിട്ടിയ അവസരത്തെ ത്തുടൎന്ന് ജഫെഴ്സൺ പുതിയ പ്രദേശം തിട്ടപ്പെടുത്താനും പസഫിക്ക്വരെ കടന്നു ചെല്ലാനും ഉടൻതന്നെ തൻെറ പ്രൈവററ് സെക്രട്ടറി മെറിവെതർ ലെവിസിൻെറയും ജോർജ്ജ് റോജേഴ്സ് ക്ലാക്കിൻെറ സഹോദരൻ വില്യം ക്ലാക്കിൻെറയും കീഴിൽ ഒരു ജൈത്രസംഘത്തെ അയച്ചു. സാഹസിക ഭടന്മാർ ചേൎന്ന ഈ ജൈത്രസംഘം വടക്കെ വനാന്തരം കടന്ന് 1805-ൽ ഓറിഗണിൽ എത്തി അവിടം കൈവശപ്പെടുത്തി. കിഴക്കെ ഐക്യനാടുകളിൽ നിന്ന് പടിഞ്ഞാററൻ തീരത്തേക്കുള്ള ആദ്യത്തെ കരവഴിയാത്രയായിരുന്ന ഇതു്, വരാനിരുന്ന പലതിൻെറ മുന്നോടിയും.

ലൂയിസിയാനാ സംസ്ഥാനം വിലയ്ക്കെടുത്തതിലും വിദൂരപശ്ചിമദേശം വെട്ടിത്തുറന്നതിലും ജഫെഴ്സൻ കാണിച്ച ധീരമായ നയകൗശലം ജനങ്ങൾ സ്വാഗതം ചെയ്തു. എന്നാൽ ഭരണഘടനയെ ഒടിയുംവരെ വളച്ചതിൽ അദ്ദേഹം സ്വയം കുററിതപ്പെട്ടു. സെനററിൻെറ സമ്മതത്തോടെ ഉടമ്പടിയുണ്ടാക്കുന്നതിനല്ലാതെ കൂടുതൽ ഭൂമി വാങ്ങുവാൻ ഭരണഘടന പ്രസിഡൻറിന് അധികാരം കൊടുത്തിരുന്നില്ല. എങ്കിലും ഭരണഘടനയുടെ ഈ ഭാഗത്തെ വളച്ചു വ്യാഖ്യാനിച്ച് ലൂയിസിയാനാക്രയം സാധൂകരിക്കയാണുണ്ടായതു്.

ഉദ്യോഗത്തിൻെറ രണ്ടാം ഘട്ടത്തിലുണ്ടായ വേറൊരു വിഷമസന്ധി ജഫെഴ്സനെ ഇപ്രകാരം വിശാലമായൊരു ഫെഡറൽ അധികാരം ഉപയോഗിക്കുവാൻ പ്രേരിപ്പിച്ചു. ഫ്രാൻസും ഇംഗ്ലണ്ടും തമ്മിലുള്ള യുദ്ധം മുറുകി. അവർ കപ്പൽസൈന്യവലയത്താൽ പരസ്പരം ശ്വാസം മുട്ടിക്കുവാൻ ശ്രമിച്ചു. നിഷ്പക്ഷരുടെ കപ്പലുകൾ ശത്രുപക്ഷത്തുനിന്ന മാറിക്കൊള്ളണമെന്നു രണ്ടുപേരും മുന്നറിയിപ്പു കൊടുത്തു. അമേ

രിക്കയുടെ യൂറപ്പുമായുള്ള വാണിജ്യം വർദ്ധിച്ചു വന്ന കാലമായിരുന്നു. ഈ വാണിജ്യത്തിന് അതിന്റെ സാമ്പത്തികക്ഷേമത്തിൽ സുപ്രധാനസ്ഥാനമുണ്ടായിരുന്നു. അതിനാൽ ഇംഗ്ലണ്ടിന്റെയും ഫ്രാൻസിന്റെയും സമരപരിപാടി അമേരിക്കയ്ക്കൊരു വലിയ പ്രഹരമായിരുന്നു. വിദേശത്തുറമുഖങ്ങളിലേക്ക് ഭക്ഷണസാധനങ്ങളും അസംസ്കൃത സാധനങ്ങളും കൊണ്ടുപോകുന്ന പരശ്ശതം അമേരിക്കൻ കപ്പലുകൾ ഇംഗ്ലണ്ടിന്റെ അല്ലെങ്കിൽ ഫ്രാൻസിന്റെ കൈയ്യിലകപ്പെട്ടു. സൈന്യത്തിൽ ആളുപോരാതെ വിഷമിച്ച ഇംഗ്ലണ്ട് അമേരിക്കൻ കപ്പലുകളിൽ നിന്നു തുടരെ നാവികന്മാരെ പിടിച്ചുകൊണ്ടുപോയി.

യുദ്ധമൊഴിവാക്കാൻ ആഗ്രഹിച്ച് ജെഫേഴ്സൻ വിദേശ വാണിജ്യം ഒന്നോടെ നിർത്തിക്കളയാനും അമേരിക്കൻ കപ്പലുകൾ സ്വദേശത്തുറമുഖങ്ങളിൽ തന്നെ കിടക്കുവാനാജ്ഞാപിക്കാനും കോൺഗ്രസ്സിനെ പ്രേരിപ്പിച്ചു. ഈ നിർദ്ദാക്ഷിണ്യ നടപടി—1807ലെ എംബാർഗൊ ആക്ട്— ഭരണഘടനയിൽ വ്യക്തമായി അനുവദിക്കപ്പെട്ടതല്ലായിരുന്നു. ഭരണഘടന പ്രകാരം കോൺഗ്രസ്സിന് വാണിജ്യം നിയന്ത്രിക്കാം; എന്നാൽ വാണിജ്യമേ വേണ്ടെന്നു വയ്ക്കാമെന്നുള്ള വ്യാഖ്യാനം തർക്കവിഷയമായിരുന്നു.

കച്ചവടക്കാരെയും കൃഷിക്കാരെയും ഒരുപോലെ ഉപദ്രവിച്ച എംബാർഗൊആക്ട് ആരെയും തൃപ്തിപ്പെടുത്തിയില്ല. രണ്ടു കൊല്ലം കഴിഞ്ഞു് ഈ നിയമം റദ്ദാക്കുകയും കുറെക്കൂടി ബുദ്ധിപൂർവം വേറൊന്നു പാസാക്കുകയും ചെയ്തു. ബ്രിട്ടനൊ ഫ്രാൻസൊ അമേരിക്കൻ കപ്പൽ ഗതാഗതത്തെ മാനിക്കുമെങ്കിൽ, അങ്ങനെ മാനിക്കുന്ന രാജ്യവുമായി അമേരിക്ക വാണിജ്യം നടത്തുകയും മററുള്ളവരുമായുള്ള വാണിജ്യം തുടർന്നു ബ

ഹിഷ്ക്കരിക്കയും ചെയ്യുമെന്ന് ഈ നിയമം പ്രഖ്യാപിച്ചു.

1809-ൽ ജഫേഴ്സൻ ഉദ്യോഗം വിടുകയും ജെയിംസ് മഡിസൻ പ്രസിഡൻറായി തെരഞ്ഞെടുക്കപ്പെടുകയും ചെയ്തു. മുൻപ്രസിഡന്റന്മാർ മൂന്നുപേക്കും അതിമാനുഷശ്രമത്താൽ കാര്യമായ യുദ്ധത്തിൽ നിന്നു മാറിനില്ക്കാൻ സാധിച്ചു. ഈ പാരമ്പര്യം പുലത്താൻ മഡിസനു ഭാഗ്യമുണ്ടായില്ല.

ഐക്യനാടുകളെ പ്രകോപിപ്പിക്കുന്ന പലതും ഇംഗ്ലീഷുകാർ ചെയ്തിരുന്നു. ഇംഗ്ലീഷുകാരുമായി ഒരു യുദ്ധം തുടങ്ങണമെന്ന് അമേരിക്കയിൽതന്നെ പലരും ആഗ്രഹിക്കുകയുണ്ടായി. ഉന്മേഷവാന്മാരായ പശ്ചിമനിവാസികൾ അവസാനം അവശേഷിച്ചിരുന്ന ബ്രിട്ടീഷ് സ്വാധീനശക്തി അവിടെനിന്നും നിർമ്മാജ്ജനം ചെയ്യുവാനും ക്യാനഡാ ആക്രമിച്ചടക്കുവാനും ആഗ്രഹിച്ചു. ദക്ഷിണ നിവാസികൾ സ്പാനിഷ് ഫ്ളോറിഡാ കൊതിച്ചിരിക്കയായിരുന്നു. ഈ സമരപ്രിയന്മാരുടെ പോർപ്പരുന്തുകൾ എന്നു വിളിക്കപ്പെട്ടിരുന്ന നേതാക്കന്മാർ കെൻറക്കിയിലെ ഹെൻറിക്ലേയ്, ദക്ഷിണ കരോലിനയിലെ ജോൺ സി. കല്ഹൂൺ എന്നിവരായിരുന്നു. 1812-ൽ അവരും കോൺഗ്രസ്സിലെ അവരുടെ അനുയായികളുംകൂടി ശ്രമിച്ചതിൻെറ ഫലമായി യുദ്ധം പ്രഖ്യാപിക്കപ്പെട്ടു.

1812 ലെ യുദ്ധം മിക്കവരും ആവശ്യപ്പെടാത്തതും അനുകൂലിക്കാത്തതും അനിശ്ചിതവുമായിരുന്നു. ഒരു റിപ്പബ്ലിക്കൻ ഗവൺമെണ്ട് അധികാരത്തിലായിരുന്നു വെന്ന പ്രധാന കാരണത്താൽ ന്യൂ ഇംഗ്ലണ്ട് യുദ്ധത്തിനു തീരെ പ്രതികൂലമായിരുന്നു. ന്യൂ ഇംഗ്ലണ്ടിലെ ഫെഡറലിസ്റ്റുകളുടെ നടപടികൾ രാജ്യത്തെ ഞെട്ടിച്ചു.

ഉറപ്പും യോജിപ്പുമുള്ള ഒരു അമേരിക്കയ്ക്കു വേണ്ടി ആദ്യം വാദിച്ചിരുന്ന അക്കൂട്ടർ ഇപ്പോൾ യൂണിയനിൽ നിന്നു വേർപെടുമെന്നായി. യുദ്ധം വേഗത്തിൽ അവസാനിച്ചില്ലായിരുന്നെങ്കിൽ ഒരുവേള വേർപെടുകയും ചെയ്യുമായിരുന്നു.

യുദ്ധം വിവിധ സ്ഥലങ്ങളിൽ വ്യാപിച്ചിരുന്നു. സുസജ്ജമല്ലാത്ത അമേരിക്കൻ സൈന്യങ്ങൾ എറീ ത്തടാകം കടന്നു ക്യാനഡായിലെത്തിയെങ്കിലും തോററു പിന്മാറി. എറീ, ചാംപ്ലെയിൻ, എന്നീ തടാകങ്ങളിൽ വച്ചുണ്ടായ കപ്പൽയുദ്ധത്തിൽ ജയിച്ചതുകൊണ്ടു മാത്രം അപകടകരമായ ഒരു പ്രത്യാക്രമണത്തിൽ നിന്നു അമേരിക്ക രക്ഷപ്പെട്ടു. 1814-ൽ ബ്രിട്ടീഷ്കാർ വാഷിങ്ടനു സമീപം ഒരു സൈന്യം കൊണ്ടുവന്നിറക്കി. ഭീതരായ അമേരിക്കൻ ഭടന്മാരിൽ നിന്നും വാഷിങ്ടൻ നിഷ്പ്രയാസം അവർ കൈവശപ്പെടുത്തി. ക്യാനഡായിൽ അമേരിക്ക കാണിച്ച അക്രമങ്ങൾക്കു പകരം വീട്ടാനായി ഇംഗ്ലീഷുകാർ വൈററ്ഹൗസും കോൺഗ്രസ്സ് മന്ദിരവും മററു ഗവമ്മേണ്ടു കെട്ടിടങ്ങളും ദഹിപ്പിച്ചു. അടുത്തുള്ള ബാൾട്ടിമൂറിലേക്കു തിരിച്ചപ്പോൾ ബ്രിട്ടീഷുകാർ തടയപ്പെട്ടു. ഈ പട്ടണത്തെ സംരക്ഷിച്ചുകൊണ്ടിരുന്ന മക്ക് ഹെൻറി കോട്ടയുടെ മേൽ നടന്ന നിഷ്ഫലമായ ആക്രമണമാണ് ഫ്രാൻസിസ് സ്കോട്ട്കീയുടെ 'താരകാങ്കിതമായ പതാക' എന്ന അമേരിക്കൻ ദേശീയ ഗാനത്തിനു പ്രചോദനം നൽകിയതു്.

അമേരിക്കയ്ക്കു് ഏററവും വലിയ വിജയമുണ്ടായതു് സമാധാന ഉടമ്പടിക്കു് ഒപ്പുവച്ച ശേഷവും എന്നാൽ സമാധാനവാർത്ത കമ്മീഷണറന്മാർ സമ്മേളിച്ച ഘെൻറ് നഗരത്തിൽ നിന്നു അററ്ലാൻറിക്ക് തരണം ചെയ്യെത്തിയതിനു മുമ്പും ആയിരുന്നു. നെപ്പോ

ളിയൻ യൂറപ്പിൽ അവസാനമായി തോല്പിക്കപ്പെട്ടു. ബ്രിട്ടീഷ്കാർ ന്യൂ ഓർലിയൻസ് പിടിച്ചടക്കാനായി ഒരു വിദഗ്ധസൈന്യത്തെ അയച്ചു. മിസിസ്സിപ്പി സമതലത്തിലെ അതിർത്തിനിവാസികൾ ചേൎന്നതും ടെനിസ്സിയിലെ ആൻഡ്രൂ ജാക്സൺ നയിച്ചതുമായ ഒരു അമേരിക്കൻ സൈന്യം അവരെ എതിൎത്തു. ജാക്സൻെറ ഭടന്മാർ സുരക്ഷിതമായ മറവിൽ നിന്ന ശത്രുക്കളെ വെടിവച്ചു തുരത്തി. ജാക്സനെ അമേരിക്കൻ ജനത മുക്തകണ്ഠം പ്രശംസിച്ചു.

ഘെൻറ് ഉടമ്പടി യുദ്ധത്തിനു വിരാമമിട്ടു എന്നല്ലാതെ ശത്രുത്വത്തിനു പ്രധാന കാരണമായിരുന്ന നാവികാപഹരണത്തെപ്പററി ഒന്നും മിണ്ടിയില്ല. എങ്കിലും യൂറപ്പിൽ സമാധാനം സംസ്ഥാപിതമായപ്പോൾ ഈ നാവികാപഹരണവും അവസാനിച്ചു. ധാരാളം അമേരിക്കൻ കപ്പലുകൾ നിർബ്ബാധം ലോകം ചുററി സ്സഞ്ചരിച്ചു.

1812 ലെ യുദ്ധം അവസാനിച്ചതോടുകൂടി അമേരിക്ക മുമ്പെങ്ങും എന്നല്ല പിന്നീട് ഇന്നുവരെ ഉണ്ടാകാത്തത്ര യോജിപ്പിലെത്തി. ചരിത്രത്തിൻെറ മുന്നേററം, മുമ്പ് ഫെഡറലിസ്റ്റുകൾ പ്രയോഗിച്ച കർശന ഭരണസമ്പ്രദായങ്ങൾ തന്നെ സ്വീകരിക്കുന്നതിന് റിപ്പബ്ലിക്കന്മാരെ നിർബ്ബന്ധിച്ചു. ഇംഗ്ലണ്ടുമായും ഫ്രാൻസുമായും ഉണ്ടായ സൈ്വരക്കേടും ലൂയിസിയാനാക്രയവും യുദ്ധവും എല്ലാം കർശനമായ ദേശീയാധികാരം പ്രയോഗിക്കാനിടയാക്കി. കുറച്ചു നാളായി മുടങ്ങിക്കിടന്ന ദേശീയ ബാങ്കു പോലും പുനരുജ്ജീവിച്ചു.

സുപ്രീംകോടതിയിലെ ചീഫ് ജസ്റ്റീസ് ജോൺ മാഷലിൻെറ വിധികൾ ഫെഡറൽ ഗവമ്മേണ്ടിനെ ഒന്നുകൂടി ശക്തിപ്പെടുത്തുന്നവയായിരുന്നു. ഫെഡറലിസ്റ്റായ മാഷലിനെ 1801-ൽ ജോൺ ആഡംസ് ആണ്

നിയമിച്ചത്. മുപ്പത്തഞ്ചു കൊല്ലമായി മാർഷൽ ഭരണ ഘടന സംബന്ധിച്ച അനേകം എതിർപ്പുകളും തട്ടി കളഞ്ഞിരുന്നു. കോൺഗ്രസ് പാസ്സാക്കുന്ന ഭരണഘട നാവിരുദ്ധമായ നിയമങ്ങൾ റദ്ദാക്കുവാൻ സുപ്രീം കോ ട്ടിനു് അധികാരമുണ്ടോ? ഉണ്ടെന്നായിരുന്നു കോഹൻ സ്-വെർജീനിയാ കേസ്സിലെ റൂളിംഗ്. ജോൺമാർഷ ലാണു് സുപ്രീം കോർട്ടിനു് ഇന്നു ഗവമ്മേണ്ടിലുള്ള പ്രാധാന്യവും അധികാരശക്തിയും നേടിക്കൊടുത്തതു്.

ഗതാഗതസൗകര്യത്തിൽ വന്ന പരിവത്തനവും രാജ്യത്തെ ഐക്യപ്പെടുത്തുന്നതിനു കാരണമായി. 19-ാം നൂററാണ്ടിന്റെ ആദ്യഘട്ടത്തിൽ സ്റ്റീം ബോട്ട കണ്ടുപിടിച്ചതോടുകൂടി അമേരിക്കൻ നദികളിൽക്കൂടി യുള്ള—വിശേഷിച്ച് മിസിസ്സിപ്പിയിലും അതിന്റെ ശാഖകളിലും കൂടിയുള്ള-വാണിജ്യം അനുനിമിഷം വർ ദ്ധിച്ചു. 1830-നു ശേഷം റെയിൽ റോഡുകളുണ്ടായ പ്പോൾ സംസ്ഥാനങ്ങൾ തമ്മിലുള്ള വാണിജ്യം പു രോഗമിച്ചു. ഗതാഗതസൗകര്യം അഭിവൃദ്ധിപ്പെട്ടതോ ടുകൂടി പുതിയ നഗരങ്ങളും പുതിയ വ്യവസായങ്ങളും ഉണ്ടായി. യൂറപ്പിൽ നിന്നുള്ള കുടിയേററപ്രവാഹം ത്വരിതപ്പെട്ടു.

1816 മുതൽ 24 വരെയുള്ള കാലഘട്ടം അമേ രിക്കയിൽ 'സന്മനോഭാവത്തിന്റെ യുഗം' എന്നു വിളി ക്കപ്പെടുന്നു. സാമ്പത്തിക പുരോഗതിക്കു വേഗം കൂടി. ഫെഡറലിസ്റ്റു പാർട്ടി അന്തരിച്ചു. റിപ്പബ്ലിക്കന്മാർ ഇതേവരെ തെററിപ്പിരിഞ്ഞിരുന്നില്ല. പ്രസിഡൻറ് ജയിംസ് മൺറൊയുടെ ഉപദേശമനുസരിച്ച് വിദേശ നയം സംബന്ധിച്ച കാര്യങ്ങളിൽ അമേരിക്ക ഒരുറച്ച നില കൈക്കൊണ്ടതിനും ഈ കാലഘട്ടം സാക്ഷിയാ യിരുന്നു.

നവലോകത്തിൽ സ്പെയിനിന്റെ സാമ്രാജ്യം ത കരുകയായിരുന്നു. നെപ്പോളിയാനിക് യുദ്ധങ്ങൾ

കൊണ്ടു് ക്ഷീണിച്ച സ്പാനിഷ് ഗവൺമെണ്ടിന് മെക്സിക്കൊ മുതൽ തെക്കെഅമേരിക്കയുടെ തെക്കെഅററം വരെ വ്യാപൃതമായ കോളനികളിൽ നടന്നുകൊണ്ടിരുന്ന സ്വാതന്ത്ര്യപ്രക്ഷോഭണങ്ങൾ ആമർത്തുവാൻ വേണ്ട ശക്തി സംഭരിക്കുവാൻ കഴിഞ്ഞില്ല. ഫ്ളോറിഡായിൽ അരാജകത്വം വാണിരുന്നു. അവിടത്തെ സെമിനോൾ ഇന്ത്യാക്കാർ ഐക്യനാടുപൗരന്മാർക്കെതിരായി പല അതിർത്തി സ്സംഘട്ടനങ്ങളും നടത്തി.

ലഹളക്കാരായ സെമിനോളുകളെ അടക്കിനിർത്തുന്നതിനുവേണ്ടി പ്രസിഡൻറ് മൺറൊ ഉഗ്രനായ ആൻഡ്രൂ ജാക്സനെ ഫ്ളോറിഡായിലേക്കയച്ചു. ആവശ്യമെന്നു തോന്നിയാൽ അതിർത്തിയിലെ ഇന്ത്യാക്കാരുടെമേൽ ആയുധം പ്രയോഗിക്കുന്നതിനും ജാക്സന് അധികാരം കൊടുത്തിരുന്നു. ഒന്നു പകുതിയാക്കിവയ്ക്കുന്ന പ്രകൃതക്കാരനല്ലായിരുന്നു ജാക്സൻ. അയാൾ 1818-ൽ ഫ്ളോറിഡാ മുഴുവൻ നിഷ്പ്രയാസം ആക്രമിച്ചു കീഴടക്കി. ഫെഡറൽ ഗവൺമെണ്ട് അയാളുടെ ഈ താന്തോന്നിത്തത്തിന് തുണനിന്നതേയുള്ളു. സ്പെയിനാകട്ടെ 50 ലക്ഷം ഡോളർ കൈപ്പററിക്കൊണ്ടു് ഫ്ളോറിഡാ പുതിയ യജമാനന്മാർക്കു അടിയറവച്ചു.

ഐക്യനാടുകളിൽ വളർന്നുകൊണ്ടിരുന്ന ആത്മവിശ്വാസത്തെക്കുറിച്ചു മററു രാജ്യങ്ങൾക്കു പെട്ടെന്നു ബോദ്ധ്യമുണ്ടായി. ഫ്രാൻസ്, ആസ്ട്രിയാ, റഷ്യാ, പ്രഷ്യാ എന്നീ രാജ്യങ്ങൾ ഒരു 'വിശുദ്ധസഖ്യ' മായിച്ചേർന്നു് നെപ്പോളിയാനിക്ക് യുദ്ധങ്ങളിൽ യൂറപ്യൻ രാജാക്കന്മാർക്ക് നഷ്ടപ്പെട്ട സ്വത്തുക്കൾ വീണ്ടെടുക്കുന്നതിന് തീരുമാനിച്ചു. അമേരിക്കയിലെ തൻെറ സാമ്രാജ്യം നഷ്ടപ്പെട്ടു എന്ന സങ്കടകഥയുമായി സ്പെയിൻ അടുത്തുചെന്നപ്പോൾ സഖ്യകക്ഷികൾ അതെ

ല്ലാം വീണ്ടെടുക്കുവാൻ സ്പെയിനിനെ സഹായിക്കുന്നതിനും തങ്ങൾക്കുവേണ്ടി അല്പം വല്ലതും കൈക്കലൊക്കുന്നതിനും ഒരുക്കമായി. ഫ്രാൻസിന് മെക്സിക്കൊ കിട്ടിയാൽ കൊള്ളാമെന്നുണ്ടായിരുന്നു. റഷ്യാക്കാർക്ക പണ്ടെ അലാസ്ക്കാ കൈവശപ്പെട്ടിരുന്നു. പസഫിക്ക് തീരത്തുകൂടി അവർ തെക്കോട്ട് വ്യാപിക്കാനും തുടങ്ങിയിരുന്നു. ആ നിലയ്ക്ക് അവർ കാലിഫോർണിയാ വേണമെന്നാശിച്ചു.

ഈ ആലോചനയെല്ലാം ഐക്യനാടുകളിലെ ജനങ്ങളെ ഭയപ്പെടുത്തി. യൂറോപ്യൻ ശക്തികളെല്ലാം കൂടി തങ്ങളെ നാനാവശത്തു നിന്നും വളയുവാൻ തീരുമാനിച്ചിരിക്കുന്നതുപോലെ തോന്നി. ഐക്യനാടുകൾക്ക് ആപൽക്കരമാംവണ്ണം അടുത്തു പല ഏറ്റുമുട്ടലുകളും വലിയ യുദ്ധം തന്നേയും നടന്നേക്കും.

ഇംഗ്ലണ്ടും വിശുദ്ധസഖ്യത്തിന് എതിരായിരുന്നു. പുതിയ ലത്തീൻ അമേരിക്കയും തെക്കെ അമേരിക്കയും തമ്മിൽ വാണിജ്യം ഊൎജ്ജിതപ്പെട്ടു വരികയായിരുന്നു; ഈ രാജ്യങ്ങൾ തിരികെ ഫ്രാൻസിൻെറയോ സ്പെയിനിൻെറയോ കൈയിൽ അകപ്പെടുന്നതു് ഇംഗ്ലണ്ടു് ഇഷ്ടപ്പെട്ടിരുന്നില്ല. അതിനാൽ ബ്രിട്ടീഷ് പ്രധാന മന്ത്രി കാനിംഗ്, ഐക്യനാടുകളും ഇംഗ്ലണ്ടും ചേൎന്ന് പടിഞ്ഞാറൻ ഗോളാൎദ്ധത്തിൽ നിന്ന് കൈയെടുക്കാൻ യൂറപ്പിനോടാവശ്യപ്പെടണമെന്നും ബ്രിട്ടനും അമേരിക്കയും മേലാൽ വടക്കെ അമേരിക്കയിലോ തെക്കെ അമേരിക്കയിലോ പുതിയ സ്ഥലങ്ങൾക്കു ശ്രമിക്കയില്ലെന്ന കരാറു ചെയ്യണമെന്നും അഭിപ്രായപ്പെട്ടു.

ഈ അഭിപ്രായം അമേരിക്കയെ ആകർഷിച്ചു. പൂൎവ്വകാലം തൊട്ടുള്ള ഒരു ശത്രു ബന്ധുവായിത്തീരും. ഇംഗ്ലീഷ്കാരുടെ സുശക്തമായ കപ്പൽപ്പട വാക്കുകൾ

ക്ക് അൎത്ഥം കൊടുക്കുന്നവയുമായിരുന്നു. എന്നാൽ ചി ല അമേരിക്കാർ, പ്രത്യേകിച്ച് സ്റ്റേറ്റ് സെക്രട്ടറിയായ ജോൺക്വിൻസി ആഡംസ് ഇംഗ്ലണ്ടിനെ വിശ്വസി ച്ചില്ല. അവരുടെ അഭിപ്രായത്തിൽ ഇംഗ്ലണ്ടിന്റെ യഥാൎത്ഥോദ്ദേശം മററു ശക്തികളോടൊപ്പം ഐക്യ നാടുകളേയും ലത്തീൻ അമേരിക്കയിൽനിന്നും തെക്കെ അമേരിക്കയിൽനിന്നും അകററി നിൎത്തണമെന്നതായി രുന്നു. അങ്ങനെ വന്നാൽ അതു് അമേരിക്കയുടെ അഭി വൃദ്ധിക്കു പററിയ സംഭവമായിരിക്കയില്ല. "ബ്രിട്ടീഷ് യുദ്ധക്കപ്പലിന് ഒരു കൊച്ചുവള്ളം" ആയിരിക്കുന്ന അവസ്ഥ അമേരിക്കയ്ക്കു് ഒട്ടും അഭിമാനകരമല്ലെന്നും, ഐക്യനാടുകൾ തനിയെ പ്രവൎത്തിച്ചാൽ മതിയെന്നും ആഡംസ് അഭിപ്രായപ്പെട്ടു.

അവസാനം ആഡംസിന്റെ അഭിപ്രായം സ്വീ കരിച്ച് പ്രസിഡന്റ് മൺറോ 1823-ൽ കോൺഗ്ര സ്സിനു കൊടുത്ത സന്ദേശത്തിൽ പ്രസിദ്ധമായ മൺ റോ സിദ്ധാന്തം ആവിഷ്കരിച്ചു. പശ്ചിമാൎദ്ധ ഗോള ത്തിൽ മേലാൽ കോളനിസ്ഥാപനത്തിന് ഒരുങ്ങരു തെന്നും ഇപ്പോഴുള്ള സ്വതന്ത്രരാഷ്ട്രങ്ങളുടെ കാൎയ്യത്തിൽ ഒരു കാരണവശാലും കൈ കടത്തരുതെന്നും വ്യക്തവും ശക്തവുമായ ഭാഷയിൽ മൺറോ യൂറപ്പിനെ താക്കീ തു ചെയ്തു. ഐക്യനാടുകൾ യൂറപ്പിന്റെ ആഭ്യന്തര കാൎയ്യങ്ങളിൽ നിന്നു വേർപെട്ടു നില്ക്കുന്ന നയം തുടരു ന്നതാണെന്നും സന്ദേശത്തിൽ പ്രസ്താവിച്ചിരുന്നു.

മൺറോ സിദ്ധാന്തം അടുത്തൊരു ശതാബ്ദക്കാല ത്തെ അമേരിക്കൻ വിദേശനയത്തിനു മൂലക്കല്ലിട്ടു. ഐക്യനാടുകൾ പശ്ചിമാൎദ്ധഗോളത്തിന്റെ നേതാ വും ലത്തീൻ അമേരിക്കയുടേയും തെക്കെ അമേരിക്ക യുടേയും സംരക്ഷകനുമായി. പിൽക്കാലങ്ങളിൽ അ ചില അമേരിക്കൻ കാൎയ്യങ്ങളിൽ ഇടപെടുന്നതിനെ ത്തിയ വിദേശ രാജ്യങ്ങളെ ഐക്യനാടുകൾ വിജയ

പൂർവ്വം വിലക്കി. എങ്കിലും സ്വയം അയൽക്കാരുടെ ഭാഗധേയത്തിൽ കൂടെ കൂടെ കൈ കടത്തിയ ഐക്യനാടുകൾ നിർദ്ദയരായ സാമ്രാജ്യദുർമ്മോഹികളും ചൂഷകരുമാണെന്ന പരാതിയുണ്ടായി.

ആദ്യകാലത്ത് മൺറോ സിദ്ധാന്തം അററ്ലാൻറിക്ക്സമുദ്രത്തെ ഇടയ്ക്കു നിർത്തി യൂറപ്പിൽ നിന്ന വേർപെട്ട് അമേരിക്കയ്ക്ക് സ്വയം രക്ഷ സാധിക്കാനുള്ള ഒരുപായമായിട്ടാണ് ഗണിക്കപ്പെട്ടിരുന്നത്. എന്നാൽ പിന്നീട് അതിൻെറ ഉദ്ദേശത്തിലും വ്യാഖ്യാനത്തിലും പല മാററങ്ങളുമുണ്ടായി. ആരംഭത്തിലെ അതിൻെറ ഉദ്ദേശം വച്ചു നോക്കിയാൽ ഇന്നത് നിരുപയോഗമാണ്. എന്തെന്നാൽ ഐക്യനാടുകൾ ഇന്ന് ലത്തീൻ അമേരിക്കയുടെ സംരക്ഷകനും ഇടയനുമല്ല, പരസ്പരസഹായത്തിനും കൂട്ടരക്ഷയ്ക്കും വേണ്ടിയുള്ള അഖില അമേരിക്കൻ സഖ്യത്തിലെ ഒരംഗം മാത്രമാണ്. കൂടാതെ ഈ ശതാബ്ദത്തിലെ രണ്ടു ലോകമഹായുദ്ധങ്ങളിൽ അമേരിക്കൻസൈന്യം യൂറോപ്യൻ മണ്ണിൽ യുദ്ധം ചെയ്തിട്ടുണ്ട്. അമേരിക്കൻ ഭടന്മാർ ഇന്ന ലോകമാകെയുള്ള വിഷമസ്ഥാനങ്ങളിൽ കാവൽ നിൽക്കുന്നുണ്ട്. എന്നാൽ വിശാലമായ മറെറാരർത്ഥത്തിൽ മൺറോസിദ്ധാന്തം ഇന്നും ജീവിക്കുന്നു. ലോകത്തിൻെറ വിദൂരഭാഗങ്ങളിൽപ്പോലും ആക്രമണകാരികളെ തടുത്തു നിർത്തേണ്ടത് തങ്ങളുടേയും രക്ഷയ്ക്കത്യന്താപേക്ഷിതമാണെന്ന് അമേരിക്കൻ ജനത എന്നത്തേക്കാളും ഇന്നു കൂടുതലായി വിശ്വസിക്കുന്നു.

പ്രസിഡൻറ് മൺറോ ഉദ്യോഗത്തിൽനിന്ന പിരിഞ്ഞപ്പോൾ 'സമനോഭാവത്തിൻെറ യുഗം' അവസാനിച്ചു. ദേശീയ ശാന്തതയുടേതായ ഉപരിതലത്തിനു തൊട്ടുതാഴെ നാരിയിട്ടു പകുതി വേവായികിട

ന്നിരുന്ന കക്ഷിതാല്പര്യങ്ങൾ 1824-ലെ തെരഞ്ഞെടു പ്പിൽ തിളച്ചു പൊങ്ങി. റിപ്പബ്ലിക്കൻ പാർട്ടി നാലു സ്ഥാനാർത്ഥികളെ നിർത്തി— മസാച്ചുസെററ് സിലെ ജോൺ ക്വിൻസി ആഡംസ്, ജോർജ്ജിയാ യിലെ വില്യം എച്ച്. ക്രോഫഡ്, ടെന്നാസിയിലെ ആൻഡ്രൂ ജാക്സൺ, കെൻറക്കിയിലെ ഹെൻറി ക്ലേയ്.

നിയോജകസംഘത്തിലെ തെരഞ്ഞെടുപ്പിൽ ഒരു സ്ഥാനാർത്ഥിക്കും ഭൂരിപക്ഷമാകട്ടെ, ആകെ വോട്ടിൻെറ പകുതിയിലധികമാകട്ടെ കിട്ടിയില്ല. എങ്കിലും പ്രതി നിധി സഭയിൽ വച്ച് തെരഞ്ഞെടുപ്പു നടന്നപ്പോൾ ക്ലേയ് സഹായിക്കയാൽ ആഡംസ് വിജയിച്ചു. അങ്ങ നെ ആ ന്യൂ ഇംഗ്ലണ്ടുകാരൻ പിതാവിൻെറ പാദമുദ്ര കളിന്മേൽക്കൂടി നടന്ന് വൈററ് ഹൗസിൽ പ്രവേശി ച്ചു. ക്ലേയ് പടിഞ്ഞാറുകാരനായിരുന്നെങ്കിലും 'പട്ടാ ളപ്രമാണിയായ' ജാക്സനെ വെറുത്തിരുന്നു. മറിച്ച് അദ്ദേഹം ആഡംസിനെ ഇഷ്ടപ്പെട്ടിരുന്നു. കാരണം ഉയർന്ന ചുങ്കനിരക്കിനും ദേശീയബാങ്കിനും പൊതു വെ ഉറച്ച കേന്ദ്രഗവമ്മേണ്ടിനും വേണ്ടി നിലകൊണ്ട ആ യാഥാസ്ഥിതികൻെറ ആദർശമായിരുന്നു തൻെറതും.

തെക്കും പടിഞ്ഞാറുമുള്ള ജാക്സൻെറ അനുയായി കൾ തങ്ങളുടെ നേതാവിൻെറ പരാജയത്തിൽ കോപം കൊണ്ടു ജ്വലിച്ചു. ആഡംസ്-ക്ലേയ് കൂട്ടുകെട്ട് നിരു ന്മേഷവും നിഷ്പ്രയോജനവും ആയ നാലു കൊല്ലം വാഷിങ്ടനിൽ കഴിച്ചു കൂട്ടി. 1828-ലെ തെരഞ്ഞെ ടുപ്പിൽ ജാക്സൻെറ പുതിയ ഡമോക്രാററിക്ക് പാർ ട്ടി തന്നെ അധികാരത്തിൽ ഇരച്ചു കയറി. അദ്ദേഹ ത്തിൻെറ നയമെന്താണെന്നാക്കും രൂപമില്ലായിരുന്നു എങ്കിലും അദ്ദേഹം സാധാരണ ജനങ്ങളുടെ പ്രതീക

മായി— ജനകീയതത്വത്തിന്റെ മൂർത്തീകരണമായിക്കഴിഞ്ഞിരുന്നു.

ജനങ്ങളുടെ ഇടയിൽ തനിക്കു ലഭിച്ചിരുന്ന പ്രശസ്തിക്കൊത്തവണ്ണം, മിക്കവാറും പകപോക്കലിനുള്ള വാശിയോടെ ജാക്സൺ പ്രവർത്തിച്ചു. ജനങ്ങളിൽ ഭൂരിപക്ഷത്തിനും ഇഷ്ടപ്പെട്ടെന്നു തോന്നുന്ന കാര്യങ്ങൾ എന്തും അദ്ദേഹം സാധിച്ചുകൊടുത്തുകൊണ്ടിരുന്നു. ഈ അധികാരശക്തി കണ്ട് ശത്രുക്കൾ അദ്ദേഹത്തെ "ഒന്നാം ആൻഡ്രൂ രാജാവ്" എന്നു വിളിച്ചു. ഒരു രാഷ്ട്രീയ കക്ഷിയും അദ്ദേഹത്തിനു പിൻതുണ നല്കിയില്ല. തൊഴിലാളികളും ചെറുകിട വ്യവസായികളും ചെറു കർഷകരും മാത്രം അദ്ദേഹത്തിന്റെ ഭാഗത്തായിരുന്നു. എങ്കിലും ഹൃദയംഗമമായ ദേശാഭിമാനം, പൗരസ്ത്യരുടെ ഹുണ്ടികവ്യാപാരത്തിലുള്ള അവിശ്വാസം എന്നീ കാര്യങ്ങളിൽ ജാക്സൺ അസ്സൽ പാശ്ചാത്യനായിരുന്നു.

ദക്ഷിണ പ്രദേശങ്ങളിൽ സംസ്ഥാന നീതികൾക്കുവേണ്ടി പൊരുതിക്കൊണ്ടിരുന്നവർ ജാക്സൺ തങ്ങളോട് സഹതാപമുള്ളവനാണെന്നു വിശ്വസിച്ചിരുന്നു. ഇവരാണ് ജാക്സന്റെ കോപത്തിന് ആദ്യം ഇരയായത്. ചുങ്കക്കാര്യത്തെപ്പററി ദക്ഷിണപ്രദേശം വളരെ ഇളകിവശായിരുന്നു. 1830-ൽ ജോൺ സി. കൽഹോൺ ചുങ്കം ആക്ററ് റദ്ദ ചെയ്യിക്കാനുള്ള പ്രക്ഷോഭണത്തിൽ തന്റെ സംസ്ഥാനമായ ദക്ഷിണകരോലിനായെ നയിച്ചു. ജഫെഴ്സന്റെ ജന്മദിനത്തിൽ നടത്തിയ ഒരു വിരുന്നിൽ വച്ച് ചുങ്കം നിയമം റദ്ദാക്കുന്നതിനെപ്പററിയും സംസ്ഥാനാധികാരങ്ങളെപ്പററിയും സ്വതന്ത്രമായി സംഭാഷണം നടത്തിക്കൊണ്ടിരിക്കവെ പ്രസിഡൻറു ജാക്സൺ പെട്ടെന്നെഴുന്നേററ് നടത്തിയ ഉപചാരപ്രസംഗത്തിൽ

കൽഹോൺനിൻെറ നേരെ നോക്കിപ്പറഞ്ഞു. "നമ്മുടെ ഫെഡറൽ യൂണിയൻ—അതിനെ നിലനിർത്തേണ്ടതാണ്." പിന്നീടു ദക്ഷിണ കരോലിന യൂണിയനിൽ നിന്നു വേർപെടുന്നതിനു് ആലോചന നടത്തിയപ്പോൾ 40,000 അമേരിക്കൻ ഭടന്മാരെ അങ്ങോട്ടയയ്ക്കുമെന്നു ഭയപ്പെടുത്തി മേൽപ്പറഞ്ഞ വാക്കുകളുടെ അത്ഥമുറപ്പിച്ചു. അനിഷ്ടസംഭവം ഉണ്ടാകും മുൻപ് കരോലിന കീഴടങ്ങി. അതിൻെറ അഭിമാനഭംഗത്തിനു പ്രതിവിധിയായി ചുങ്കനിരക്ക് അല്പമൊന്നു കുറച്ചു.

യൂണിയനു വേണ്ടിയുള്ള ജാക്സൻെറ ഉറച്ച നില വടക്കു കിഴക്കൻ പ്രദേശത്തെ പ്രീതിപ്പെടുത്തിയെങ്കിലും നാഷണൽ ബാങ്കിനെപ്പററിയുള്ള അഭിപ്രായം അതിനു ഹിതമായിരുന്നില്ല. ഗവമ്മേണ്ടും ധനികന്മാരായ വ്യാപാരികളും ചേർന്നാണ് ബാങ്കു നടത്തിയിരുന്നതു്. ഈ വ്യാപാരികൾ വായ്പ കൊടുത്തും പാരിതോഷികങ്ങൾ കൊടുത്തും കോൺഗ്രസ്സുകാരെ സ്വാധീനിച്ചിരുന്നു. ചിലക്കു മാത്രം പ്രത്യേകാവകാശങ്ങൾ അനുവദിക്കുന്ന പതിവ് തീരെ ഇഷ്ടപ്പെടാത്ത ജാക്സൺ ബാങ്ക് നിർത്തലാക്കാൻ ശ്രമിച്ചു. ബാങ്കിനെ അദ്ദേഹം "പ്രത്യേകകക്ഷിതാല്പര്യം" ആയി മുദ്രയടിച്ചു. ഗവമ്മേണ്ടു നിക്ഷേപങ്ങളെല്ലാം പിൻവലിക്കാൻ അദ്ദേഹം ആജ്ഞാപിച്ചു. ഈ പ്രവൃത്തി ഭരണഘടനാനിഷേധമാണെന്ന് എതിർപ്പുകളുണ്ടായെങ്കിലും (ചീഫ്ജസ്റ്റീസ് മാർഷൽ ബാങ്ക് ഭരണഘടനാനുസൃതമാണെന്നു വിധി പ്രസ്താവിച്ചിരുന്നു) ജാക്സൺ വിചാരിച്ചതു സാധിച്ചു. ബാങ്ക് മുടങ്ങി. ദേശീയ ധനകാര്യം സംസ്ഥാനബാങ്കുകൾ ഭരമേററു.

ഇതിനിടയ്ക്കു നാട്ടിൽ സക്കാർനിലം പതിച്ചു വാങ്ങി കൃഷിയിറക്കുന്നതിനും പുതിയ വ്യവസായങ്ങൾ

തുടങ്ങുന്നതിനുമുള്ള ജ്വരം കേറി ഈ വ്യാപാരത്തള്ളിക്കയററത്തെ പ്രോത്സാഹിപ്പിക്കാൻ സംസ്ഥാന ബാങ്കുകൾ കെട്ടു കണക്കിനു കടലാസു നാണയം അടിച്ചിറക്കി. തൽഫലമായുണ്ടായ നാണയപ്പെരുപ്പം കണ്ടപ്പോൾ നിലങ്ങളുടെ പണം സ്വർണ്ണമായിട്ടോ വെള്ളിയായിട്ടോ വേണം ഐക്യനാട്ടു ട്രഷറിയിൽ അടയ്ക്കാനെന്നു ജാക്സൻ ആജ്ഞാപിച്ചു.

ജാക്സൻ ഒററയ്ക്കാണു് നാടകം മുഴുവൻ അഭിനയിച്ചതു്. ജാക്സനിൽ ഒരു ഗവമ്മെണ്ടു മുഴുവൻ അടങ്ങിയിരുന്നു. ജാക്സൻ പിൻഗാമിയായ മാർട്ടിൻ വാൻ ബ്യൂറന്സ് വൈററ് ഹൗസ് ഒഴിഞ്ഞുകൊടുത്തപ്പോൾ രാജ്യത്തെ സാമ്പത്തികച്ചട്ടക്കൂട്ടു് ഒന്നോടെ 1837-ലെ പരിഭ്രമത്തിൽ മറിഞ്ഞു വീണു. കടലാസു നാണയത്തോടു തട്ടിച്ചു നോക്കിയാൽ സ്വർണ്ണവും വെള്ളിയും ചുരുക്കമായിരുന്നു. നിലം തെളിക്കലിനു പണം മുടക്കുന്ന പതിവു് അവസാനിച്ചു. ബാങ്കുകൾ പൊളിഞ്ഞു. പരസ്സഹസ്രം ആളുകൾക്കു ജോലിയില്ലാതായി. ഈ പ്രളയത്തിനു കാരണം വാൻ ബ്യൂറനാണെന്നു പരാതി പരന്നു. 1840-ലെ തെരഞ്ഞെടുപ്പിൽ ജാക്സൻെറയും ബ്യൂറൻെറയും ശത്രുക്കൾ ചേന്നു് ഡമൊക്രാററുകളെ തോല്പിച്ചു. ഈ സഖ്യകക്ഷികൾ വിഗ്സ് എന്നു സ്വയം നാമകരണം ചെയ്തു. അവരുടെ സ്ഥാനാത്ഥി പശ്ചിമ പ്രദേശത്തെ ഒരു ഇൻഡ്യൻ യോദ്ധാവായ വില്യം ഹെൻറി ഹാരിസൻ ആയിരുന്നു.

* * * * * * *

മൺറൊ, ആഡംസ്, ജാക്സൻ എന്നിവരുടെ ഭരണകാലത്തു് പടിഞ്ഞാററൻ അധിനിവേശം വേഗത്തിൽ പുരോഗമിച്ചുകൊണ്ടിരുന്നു. വടക്കുപടിഞ്ഞാറു നിന്നും ലൂയിസിയാനായിൽ നിന്നും ഓരോരോ സംസ്ഥാനങ്ങൾ സ്വരൂപപ്പെട്ടു് യൂണിയനിൽ ചേന്നു.

കിഴക്കൻ പ്രദേശങ്ങളിൽ ചിലർ, പ്രധാനമായി ന്യൂ ഇംഗ്ലണ്ടുകാർ, ഈ പോക്ക് അത്ര ഇഷ്ടപ്പെട്ടില്ല. കോൺഗ്രസ്സിൽ അവരുടെ സ്വാധീനശക്തി നഷ്ടപ്പെടുമെന്നും, തങ്ങളുടെ താല്പര്യത്തിൽ നിന്നു ഭിന്നമായ താല്പര്യങ്ങളോടുകൂടിയ ഒരു വലിയ റിപ്പബ്ലിക്കിന്റെ പുറംവരമ്പായി തങ്ങൾ താഴ്ത്തപ്പെടുമെന്നും അവർ ഭയപ്പെട്ടു. ഈ ഭയത്തിന് അടിസ്ഥാനമുണ്ടായിരുന്നുതാനും. 1820 ആയപ്പോഴേയ്ക്കും സെനററിലെ 46 ൽ 16 അംഗങ്ങളും അലിഘനി പർവതത്തിനു പടിഞ്ഞാറുനിന്നു വന്നവരായിരുന്നു. 1803-ൽ ഓഹിയോയുടെ ജനസംഖ്യ 50,000 ആയിരുന്നതു് 1820ൽ6,00000 ആയി വർദ്ധിച്ചു. ഇൻഡിയാനായിൽ 147,000 പേരുണ്ടായിരുന്നു.

പശ്ചിമപുരോഗതി രാഷ്ട്രത്തിനു പൊതുവെ എത്രതന്നെ പ്രയോജനകരമായിരുന്നാലും ചിന്താശീലനായ ഓരോ അമേരിക്കനേയും സംഭ്രമിപ്പിച്ച ഒരു പ്രശ്നം സൃഷ്ടിച്ചു, അതായതു് അടിമത്തപ്രശ്നം. ജനകീയവിരുദ്ധമായ അടിമസ്സമ്പ്രദായം പുതിയ സംസ്ഥാനങ്ങളിലേക്കും വ്യാപിക്കണമോ? മിസൗറിയിലും അക്കൻസാസിലും തെക്കുകിഴക്കും അധിനിവേശ ജോലിയിലിരുന്ന തെക്കർ തങ്ങളുടെ നീഗ്രോകളെക്കൂടി അങ്ങോട്ടു കൊണ്ടുപോയി അടിമസ്സംസ്ഥാനങ്ങൾ രൂപപ്പെടുത്തുന്നതിന് അവകാശമുണ്ടെന്നു വാദിച്ചു. ഭരണഘടന അപ്രകാരമൊരു പ്രവൃത്തി നിരോധിച്ചിരുന്നില്ല. അക്കാരണത്താൽ കോൺഗ്രസ് ഇതിനു മുമ്പുതന്നെ കെൻറുക്കി, ടെന്നസി, മിസിസ്സിപ്പി, ലൂയിസിയാനാ എന്നീ സംസ്ഥാനങ്ങളെ യൂണിയനിൽ ചേർക്കുകയും ചെയ്തിരുന്നു.

വടക്കാകട്ടെ, അടിമത്തവിരോധമനഃസ്ഥിതിയാണു പ്രബലപ്പെട്ടു വന്നതു്. കാരണം കേവലം ധാ

ർമ്മികം മാത്രമായിരുന്നില്ല, രാഷ്ട്രീയവും കക്ഷിപരവും കൂടിയായിരുന്നു. അടിമസ്സംസ്ഥാനങ്ങൾ സ്വതന്ത്ര സംസ്ഥാനങ്ങളേക്കാൾ എണ്ണത്തിൽ കൂടിയാൽ, കുറഞ്ഞ ചുങ്കത്തിനും കാർഷികാനുകൂല്യങ്ങൾക്കും വേണ്ടി വാദിക്കുന്ന ദാക്ഷിണാത്യരുടെ താല്പര്യങ്ങൾ വാണിജ്യപ്രധാനരായ ഔത്തരാഹരെ തോല്പിക്കും.

ആദ്യത്തെ വിഷമസന്ധി മൺറോയുടെ 'സന്മനോഭാവ ഘട്ടത്തിൽ' ആവിർഭവിച്ചു. അന്ന് അതു് രഞ്ജിപ്പിൽ പര്യവസാനിച്ചെങ്കിലും ഇരു കക്ഷികളേയും ഭയപ്പെടുത്തി. 1819-ൽ യൂണിയനിൽ 11 സ്വതന്ത്രസംസ്ഥാനങ്ങളും 11 അടിമസ്സംസ്ഥാനങ്ങളും ഉണ്ടായിരുന്നപ്പോൾ മിസ്സൗറി അടിമത്തത്തോടുകൂടിപ്രവേശനത്തിനപേക്ഷിച്ചു. സംസ്ഥാനങ്ങളുടെ സമത്വം നഷ്ടപ്പെടുന്നതും മിസിസ്സിപ്പിക്കു പടിഞ്ഞാറും അടിമത്തം വ്യാപിക്കാൻ അനുവദിക്കുന്നതുമായ ഈ പുതിയ പ്രവേശത്തെ വടക്കർ എതിർത്തു. തെക്കർ ഭരണഘടനയിൽ പറഞ്ഞിരിക്കുന്ന തങ്ങളുടെ അവകാശങ്ങളെ മുറുക്കിപ്പിടിച്ചു. കോൺഗ്രസ്സിനു പുതിയ സംസ്ഥാനങ്ങൾ അനുവദിക്കണമെന്നല്ലാതെ,അതിനുള്ള വ്യവസ്ഥകൾ നിശ്ചയിക്കുവാൻ അവകാശമില്ല. വ്യവസ്ഥകളുണ്ടാക്കേണ്ടതു് സംസ്ഥാനത്തിലെ ജനങ്ങൾ തന്നെയാണെന്നവർ വാദിച്ചു.

ഭാവിയെ ബലമായി ബാധിക്കുന്നതായിരുന്നെങ്കിലും 1820-ൽ ഈ പ്രശ്നത്തിനൊരു പരിഹാരം കാണുവാൻ 'വലിയ അനുരഞ്ജകനായ' ഹെൻറിക്ലേയ്ക്കു സാധിച്ചു. മെയിൻ അപ്പോഴും മസാച്ചുസെററ്സിന്റെ ഭാഗമായിരുന്നു. മസാച്ചുസെററ്സിന്റെ അനുവാദത്തോടുകൂടി അതിൽനിന്നു വേർപെട്ടു് മെയിൻ ഒരു സ്വതന്ത്രസ്റ്റേററായി യൂണിയനിൽ ചേർന്നു. മിസൗറി അടിമത്തത്തോടു കൂടി വന്നു. അങ്ങനെ തുലാസ് നിര

പ്പായി. അന്നു തന്നെ ലൂയിസിയാനാ ടെറിട്ടറിയിൽ കൂടി 36° 30' സമാന്തരത്തിനൊത്തു് ഒരു അതിരു കല്പിക്കുകയും അതിനു വടക്കോട്ട് അടിമത്തം നിരോധിക്കുകയും ചെയ്തു. ഇരു കൂട്ടരും ഇതുകൊണ്ടു തൃപ്തരായി.

ജാക്സൻെറ കാലം വരെ ഇപ്രകാരമൊരു പുതിയ സംസ്ഥാന സമീകരണം സംഭവിച്ചില്ല. 1836-ൽ അർക്കൻസാസ് അടിമസ്സ്ഥാനമായിച്ചേർന്നു; മിച്ചിഗൻ സ്വതന്ത്രമായിട്ടും. 1845—6 ൽ ഫ്ളോറിഡായും അയോവയും ഇതുപോലെ സാമ്യം നിലനിർത്തി.

എന്നാൽ റിപ്പബ്ലിക്കിൻെറ ആരംഭത്തിൽ ഉറങ്ങിക്കിടന്നിരുന്ന അടിമപ്രശ്നം ഇപ്പോൾ ഒരു വിഷമഘട്ടത്തിലേക്കു തല പൊക്കിത്തുടങ്ങി. പടിഞ്ഞാറോട്ടു കുടിയേററം വ്യാപിക്കുന്തോറും ഈ പ്രശ്നവും പുതിയ പൊട്ടിത്തെറിക്കലോടെ കത്തിക്കൊണ്ടിരുന്നു. വടക്ക് ഗ്രാമമൈതാനങ്ങളിലും തെക്ക് കോടതിവാളപ്പുകളിലും കൂടിയിരുന്ന് ജനങ്ങൾ അടിമത്തത്തെപ്പററി വാദപ്രതിവാദങ്ങൾ നടത്തി. മന്ത്രിമാർ പ്ലാററ്ഫോറത്തിൽ നിന്നു ഗർജ്ജിച്ചു. സ്വപക്ഷ ഭ്രാന്തന്മാർ കക്ഷിവൈരാഗ്യത്തെ ഊതിജ്ജ്വലിപ്പിച്ചു. 1840-നു ശേഷം അടിമത്തം ഐക്യനാടുകളിൽ രാഷ്ട്രീയവും സാമ്പത്തികവുമായ മററ് എല്ലാ വിഷയങ്ങളെയുംകാൾ മുഖ്യമായിത്തീർന്നു. എന്നാൽ അടിമപ്രശ്നത്തിന് അവസാനമായിത്തീർപ്പുണ്ടാക്കിയ ആഭ്യന്തരയുദ്ധത്തിനു മുമ്പായി അമേരിക്കർ തങ്ങളുടെ സംസ്ഥാന വികസനം പസിഫിക്കു വരെ എത്തിച്ചു പൂർണ്ണമാക്കിക്കഴിഞ്ഞു.

## അദ്ധ്യായം 6.

### വിഭക്തമായൊരു രാജ്യം

"അലാമോയെ സ്മരിക്കുക!" "അമ്പത്തിനാലു നാല്പതു്, അല്ലെങ്കിൽ യുദ്ധം!" നൂറുകൊല്ലം പഴക്കമുള്ള ഈ രണ്ടു പോർവിളികൾ മിക്ക അമേരിക്കർക്കും സുപരിചിതമാണ്. ആദ്യത്തേതു് 1836-ൽ സാൻ അൻേറാണിയോയിൽ വച്ച് മെക്സിക്കൻ സൈന്യം ടെക്സന്മാരെ കശാപ്പുചെയ്തതു സൂചിപ്പിക്കുന്നു: രണ്ടാമത്തേതു് 1840-50 കാലത്തു് ഐക്യനാടുകളും ബ്രിട്ടനും തമ്മിൽ ഒറിഗൺ സംസ്ഥാനത്തിൻെറ വടക്കെ അതിർത്തിയെപ്പററിയുണ്ടായ തക്കത്തെയും.

അമേരിക്കയുടെ തെക്കുപടിഞ്ഞാറ് ടെക്സാസ്, വടക്കുപടിഞ്ഞാറെ പസഫിക്ക്തീരത്തു് ഒറിഗൺ ഇവ രണ്ടും പടിഞ്ഞാറൻ നീക്കത്തിൽ അമേരിക്കയുടെ നോട്ടസ്ഥലങ്ങളായിരുന്നു. മിക്കവാറും ഒരേ സമയത്താണ് അതിനുവേണ്ടിയുള്ള ശ്രമം നടന്നതു്, അതായതു് 1840-ലെ തെരഞ്ഞെടുപ്പിൽ വിഗ്ഗുകൾ ഡമൊക്രാററുകളെ തുരത്തിയതിനു ശേഷം. സ്പെയിനിൽ നിന്നു സ്വാതന്ത്ര്യം പ്രാപിച്ച മെക്സിക്കരുടെ വകയായിരുന്നു ടെക്സാസ്. ഒറിഗൻെറ മേൽ ഐക്യനാടുകളും ഇംഗ്ലണ്ടും ഒരുപോലെ അവകാശം പറഞ്ഞു. രണ്ടിടത്തും അമേരിക്കയുടെ അവകാശം സ്ഥാപിക്കാൻ കഴിയാഞ്ഞതിനാൽ 1844 ലെ തെരഞ്ഞെടുപ്പിൽ വിഗ്ഗുകൾ പരാജിതരായി.

1820 മുതൽ പത്തുകൊല്ലത്തേക്ക് ടെക്സാസിലെ ജനങ്ങളിൽ നല്ലൊരു പങ്ക് അമേരിക്കരായിരുന്നു. മെക്സിക്കൻ ഗവമ്മേൺടു് അവരെ കുടിപാർക്കാൻ പ്രോത്സാഹിപ്പിച്ചിരുന്നു. എന്നാൽ ആ പ്രദേശത്തു

ത്തങ്ങളുടെ അധികാരം ശിഥിലമാകുന്നെന്നു കണ്ടപ്പോൾ അവർ പെട്ടെന്നു നയം മാററി; കുടിയേററം നിരോധിച്ചു; ഭരണം കക്കശമാക്കി. ഇതിൻെറ ഫലമായി ടെക്സാസിലെ ജനങ്ങൾ സ്വാതന്ത്ര്യം പ്രഖ്യാപിക്കുകയും യുദ്ധം ആരംഭിക്കുകയും ചെയ്തു.

പെട്ടെന്നവസാനിച്ച ഒരു യുദ്ധത്തിൽ മെക്സിക്കോ പ്രസിഡണ്ട് ശാന്താ അന്നാ പ്രക്ഷോഭണക്കാർക്കെതിരെ സ്വയം ഒരു സൈന്യത്തെ നയിച്ചു; സാൻ അന്തോണിയോയിലെ ഒരു മിഷൻ കെട്ടിടമായ അലാമോയെ രക്ഷിച്ചു കൊണ്ടു നിന്ന ചെറിയൊരു ധീരസേനയെ നിശ്ശേഷം നശിപ്പിച്ചു. പകവീട്ടലിനു താമസമുണ്ടായില്ല. 1812 ലെ യുദ്ധത്തിൽ പരിചയിച്ച ജനറൽ സാം ഹസ്ടൻെറ നേതൃത്വത്തിൽ ഒരു ടെക്സൻ സേന സാൻജാസിന്തോവിൽ വച്ച് മെക്സിക്കരെ അടിപ്പെടുത്തി, ശാന്താഅന്നായെ പിടികൂടി; യുദ്ധം അവസാനിച്ചു. അതിനുശേഷം ടെക്സാസ് ഹസ്ടൻ പ്രസിഡണ്ടായുള്ള സ്വതന്ത്ര റിപ്പബ്ലിക്കായിത്തീർന്നു.

സ്വാതന്ത്ര്യം സമ്പാദിച്ചതിൽ ടെക്സൻമാർ അഭിമാനം കൊണ്ടെങ്കിലും ഐക്യനാടുകളുമായി തങ്ങൾക്ക് അത്രയ്ക്ക് അടുപ്പമുണ്ടെന്നു തോന്നുകയാൽ യൂണിയനിൽ ചേരുവാനാഗ്രഹിച്ചു. എന്നാൽ ടെക്സാസിൽ അടിമസ്സമ്പ്രദായമുണ്ടായിരുന്ന നിലയ്ക്ക് അതിനെ സ്വീകരിക്കുവാൻ വടക്കർക്ക് സമ്മതമില്ലായിരുന്നു. ടെക്സാസിനെ അമേരിക്കയോടു ചേർക്കുന്നത് യുദ്ധത്തിനു കാരണമാകുമെന്ന മെക്സിക്കോയുടെ പ്രഖ്യാപനം വേറൊരു തടസ്സമായിരുന്നു. സ്ഥിതിഗതികൾ ഇങ്ങനെയിരിക്കുമ്പോളായിരുന്നു 1844 ലെ വിഗ്ഗുകളും ഡമോക്രാററുകളും തമ്മിലുള്ള മത്സരം.

ടെന്നെസ്സിയിലെ ജെയിംസ് കെ. പോക്ക് ആയിരുന്ന ഡമോക്രാററ് സ്ഥാനാൎത്ഥി. ടെക്സാസും ഓറിഗനും യൂണിയനിൽ ചേക്കണമെന്ന് ഡെമോക്രാററുകൾ വാദിച്ചു. വടക്കും തെക്കും ഈ അഭിപ്രായമാണു സ്വീകരിക്കപ്പെട്ടതു്. ഓറിഗൻ സ്വതന്ത്രസംസ്ഥാനമായിരുന്നതിനാൽ അടിമകളുള്ള ടെക്സാസുമായി ജോടി ചേരുമായിരുന്നു. വിഗ്ഗ്സ്ഥാനാൎത്ഥിയായ 'അനുരഞ്ജകൻ' ഹെൻറി ക്ലേയ് സംയോജനത്തോടനുക്രൂലിക്കാൻ മടിച്ചു. ജനങ്ങൾ പോക്കിനെ തെരഞ്ഞെടുത്തു.

പോക്ക് അധികാരം കൈയേല്ക്കും മുമ്പുതന്നെ ടെക്സാസ് സംയോജിപ്പിച്ചു. അതിനുശേഷം അദ്ദേഹം ബ്രിട്ടനുമായി ഒറിഗൻെറ കാൎയ്യം ആലോചിച്ചു തീരുമാനിച്ചു. വടക്കുപടിഞ്ഞാറൻ ഭാഗം വടക്കോട്ടു് റഷ്യൻ അലാസ്കായുടെ അതിരുവരെ—54° 40′ സമാന്തരം വരെ—തങ്ങൾക്കു വേണമെന്ന് ഐക്യനാടുകൾ പണ്ടേ വാദിച്ചിരുന്നതാണു്. ഇംഗ്ലണ്ടു് ഈ വാദം നിരൎത്ഥകമെന്നു പറഞ്ഞു തള്ളി. "അമ്പത്തിനാല് നാല്പത്, അല്ലെങ്കിൽ യുദ്ധം" എന്ന വീരവാദം സൗകൎയ്യമായി വിസ്മരിച്ചുകൊണ്ടു് പോക്ക് ഇടയ്ക്കൊരതിർത്തിക്ക്, 49-ാം സമാന്തരത്തിനു്, സമ്മതിക്കയാണുണ്ടായതു്.

അധികം താമസിയാതെ ടെക്സാസിൻെറ തെക്കെ അതിൎത്തി സംബന്ധിച്ചുള്ള തൎക്കം മെക്സിക്കോയുമായി ചിരപ്രതീക്ഷിതമായ യുദ്ധത്തിലെത്തി. ദുർബലനായ അയൽക്കാരനെ പ്രകോപിപ്പിച്ചു് യുദ്ധത്തിൽ തോല്പിച്ചു് കൂടുതൽ സ്ഥലം കൈക്കലാക്കാൻ ഐക്യനാടുകൾ കൊതിച്ചിരുന്നു വെന്നു വാദിച്ചുകേട്ടിട്ടുണ്ടു്; എന്നാൽ മെക്സിക്കോ ഒത്തുതീർപ്പിനു സമ്മതിക്കാതെ റയോഗ്രാൻഡ് നദികടന്ന് ആദ്യം മല്ലി

ടുകയാണുണ്ടായതു്. ഏതായാലും സക്കറി ടെയ്‌ലർ, വിൻഫീൽഡ് സ്കോട്ട് എന്നീ സേനാധിപന്മാരുടെ കീഴിൽ അമേരിക്കൻ കരസ്സൈന്യം മെക്സിക്കോയിൽ തള്ളിക്കയറുമ്പോൾ ശത്രുവിൽ നിന്നു് കാലിഫോർണിയാ പിടിച്ചെടുക്കുവാൻ കടൽസൈന്യം അവിടത്തെ അമേരിക്കരെ സഹായിക്കയായിരുന്നു.

1848 ഓടുകൂടി മെക്സിക്കോ സിററിയുടെ തലസ്ഥാനം പിടിച്ചടക്കപ്പെട്ടു. ഐക്യനാടുകൾ എല്ലായിടത്തും വിജയിച്ചു. കാലിഫോർണിയാ, ന്യൂ മെക്സിക്കോ, അരിസോണാ എന്നിവ ഉൾപ്പെടെ തെക്കുപടിഞ്ഞാറു് ഒരു വലിയ പ്രദേശം വിട്ടൊഴിയുവാൻ മെക്സിക്കോ നിർബദ്ധമായി. ഇതിനു വേണ്ടി ഐക്യനാടുകൾ $1\frac{1}{2}$ കോടി ഡോളർ രൊക്കം കൊടുക്കാൻ സമ്മതിച്ചു. ഈ ഉടമ്പടിയിൽ ദാക്ഷിണ്യം കൂടിപ്പോയെന്നും മെക്സിക്കോ മുഴുവനും യൂണിയനിൽ ചേർക്കേണ്ടതായിരുന്നെന്നും പല അമേരിക്കരും അഭിപ്രായപ്പെട്ടു.

ഈ പ്രദേശങ്ങൾ കൂടിച്ചേർന്നപ്പോൾ ഐക്യനാടുകൾ ഇന്നത്തെ വലിപ്പത്തിൽ പൂർണ്ണമായി. രാജ്യം ഇപ്പോൾ അററ്‌ലാൻറിക് മുതൽ പസിഫിക്ക് വരെ വ്യാപിച്ചു കിടന്നു—പടിഞ്ഞാറും കിഴക്കും തമ്മിൽ വേർപെടുത്തുന്ന മരുഭൂമികളും, മൈതാനങ്ങളും, വനാന്തരവും ഇടയ്ക്കുണ്ടായിരുന്നെങ്കിലും.

*   *   *   *   *

"സ്വർണ്ണം!" — 1849 ൽ കാലിഫോർണിയായിൽ നിന്നു് ഇങ്ങനെ ഒരു ഘോഷം പുറപ്പെട്ടു. ജനങ്ങൾ ആർത്തിയോടെ വൻകരയിൽക്കൂടി നെടുകെ ഓടിത്തുടങ്ങി. കാലിഫോർണിയായിലെ ഗുഹകളിലും നദീതടങ്ങളിലും സ്വർണ്ണം കണ്ടെത്തി എന്ന വാർത്ത മതിയായിരുന്നു പുതിയ പ്രദേശത്തേക്കു് ആയിരക്ക

ണക്കിന് സ്വർണ്ണാന്വേഷികളെ ആകർഷിക്കാൻ. ശാന്തമായ ബോസ്റ്റനിൽ നിന്നും, തിരക്കേറിയ ന്യൂയോക്കിൽ നിന്നും, കിഴക്കെങ്ങുമുള്ള കൃഷിസ്ഥലങ്ങളിൽ നിന്നും ഗ്രാമങ്ങളിൽ നിന്നും ഈ "49-ാമാണ്ടുകാർ" തങ്ങളുടെ മൂടിയുള്ള വണ്ടികളിൽ യാത്രചെയ്ത് ഇന്ത്യാക്കാരേയും, ദാഹവും, ചൂടും, തണുപ്പും ചെറുത്തുകൊണ്ട് പ്രതീക്ഷകൾ നിറഞ്ഞ നാട്ടിൽ ധനസമ്പാദനത്തിനു വന്നെത്തി.

ഈ സ്വർണ്ണത്തിരക്കിനു മുമ്പ് കാലിഫോർണിയാ ശാന്തവും ആൾപ്പാർപ്പു കുറഞ്ഞതുമായ പ്രദേശമായിരുന്നു. സ്പാനീഷുകാരുടെ ഏതാനും കാലിത്താവളങ്ങളും മിഷൻ സങ്കേതങ്ങളും തീരങ്ങളിൽ അങ്ങിങ്ങു ചിതറിപ്പാർത്തിരുന്ന അമേരിക്കരും മാത്രമേ അവിടെ ഉണ്ടായിരുന്നുള്ളു. 1849-ൽ അവിടത്തെ ജനസംഖ്യ 6000 ത്തിൽ നിന്ന് 85,000 ആയി വർദ്ധിച്ചു. ഇവിടത്തെ ഉത്സാഹികളായ പൗരന്മാർ, അധികവും ഔത്തരാഹന്മാർ, ഒരു സ്വതന്ത്ര സംസ്ഥാനമായി യൂണിയനിൽ ചേരാൻ ബഹളം കൂട്ടി.

രാജ്യത്തിന് സ്വാഗതാർഹമായൊരു അപേക്ഷയായിരുന്നു ഇതു്. എന്തെന്നാൽ മെക്സിക്കോവിൽ നിന്നു കിട്ടിയ പുതിയ സ്ഥലങ്ങൾ ഏതു തരത്തിൽ സംയോജിപ്പിക്കണമെന്നതിനെപ്പറ്റി കോൺഗ്രസ്സിൽ വാശി തിളച്ചുപൊങ്ങിക്കൊണ്ടിരിക്കയായിരുന്നു. തങ്ങളുടെ കോപത്തിനിടയ്ക്കു് വടക്കരും തെക്കരും മിസ്സൗറി ഒത്തുതീർപ്പിൽ നിശ്ചയിച്ച വിഭജനരേഖയുടെ തത്വം ഉപേക്ഷിച്ചു. പശ്ചിമപ്രദേശം മുഴുവനും സ്വതന്ത്രമായിരിക്കണമെന്നു വടക്കർ മുറവിളി കൂട്ടി. പശ്ചിമപ്രദേശത്തു മുഴുവനും അടിമത്തമനുവദിക്കണമെന്ന് അത്രയുമുച്ചത്തിൽ തെക്കരും മറുപടി കൊടുത്തു. ഇരുകൂട്ടർക്കും ഇടയ്ക്കുള്ള മിതവാദികൾ ജനകീ

യപരമാധികാരതത്വമംഗീകരിച്ച് അടിമത്തം വേണ മോ വേണ്ടയോ എന്നു തീരുമാനിക്കാൻ അതാതു സം സ്ഥാനങ്ങളെ അനുവദിക്കണമെന്ന് അഭിപ്രായപ്പെട്ടു.

വീണ്ടും അനുരഞ്ജകനായ ഹെൻറി ക്ലേയ് സഹാ യത്തിനെത്തി. കാലിഫോർണിയാ സ്വതന്ത്രസംസ്ഥാ നമായി അംഗീകരിക്കുക, മെക്സിക്കോ വിട്ടുതന്ന ബാക്കി ദേശം ഊട്ടാ, ന്യൂ മെക്സിക്കോ എന്നു രണ്ടാ യിത്തിരിച്ച് ജനകീയ പരമാധികാര തത്വം ആസ്പദ മാക്കി അവയ്ക്ക് സ്വയം നിർണ്ണയാവകാശം അനുവ ദിക്കുക- ഇതായിരുന്നു ക്ലേയുടെ നിർദ്ദേശം. തെക്കരെ പ്രീതിപ്പെടുത്തുവാൻ ഫ്യൂജിററീവ് സ്ലേവ് ആക്ട് എന്ന വേറൊരു നിയമം കൂടി അദ്ദേഹത്തിൻെറ ബി ല്ലിൽ ഉൾപ്പെടുത്തിയിരുന്നു: ഏതെങ്കിലും അടിമ വട ക്കൻ സംസ്ഥാനങ്ങളിലേക്ക് ഓടി രക്ഷപ്പെടുന്ന പക്ഷം അവനെ പെട്ടെന്നു പിടികൂടി എജമാനനു തിരിച്ചു കൊടുക്കേണ്ടതാണ്.

1850 ലെ ഒത്തുതീർപ്പിനെപ്പററിയുണ്ടായ വാദ പ്രതിവാദം ഊർജ്ജസ്വലമായിരുന്നു. തെക്കിൻ്റെ വേണ്ടി വാദിച്ച വൃദ്ധനായ കാലൂൺ, പുതിയ പ്രദേശങ്ങളിൽ നിരുപാധികം അടിമസ്സമ്പ്രദായമനുവദിക്കാത്തതി നാൽ ബില്ലിനെ എതിർത്തു. അടിമകൾ സ്വകാര്യസ്വ ത്താകയാൽ സംസ്ഥാനനിയമങ്ങൾക്കാണ്, ദേശീയ നിയമങ്ങൾക്കല്ല, അവരുടെമേൽ കാര്യം; പുതിയ പ്ര ദേശങ്ങളിലേക്ക് അടിമകളെ കൊണ്ടുപോകുന്നതു തട യുവാൻ കോൺഗ്രസ്സിനു് അധികാരമില്ല—ഇതായിരു ന്നു അദ്ദേഹത്തിൻെറ വാദം.

വടക്കക്കും ഒത്തുതീർപ്പിൽ പ്രതിഷേധമുണ്ടായി രുന്നു-പ്രത്യേകിച്ച് ഫ്യൂജിററീവ് സ്ലേവ്നിയമത്തിൽ. എങ്കിലും അവരുടെ ഏററവും വലിയ വാഗ്മി, മസാച്ചു സെററ്സിലെ ഡാനിയൽ വെബ്സ്റ്റർ, ഏതു ത്യാഗം

സഹിച്ചും യൂണിയനെ അപകടത്തിൽനിന്നു രക്ഷിക്കണമെന്നുള്ള ഗംഭീരമായൊരുൽബോധനവുമായി ക്ലേയുടെ സഹായത്തിനെത്തി. അവസാനം കോൺഗ്രസ്സ് ഒത്തുതീപ്പു പാസ്സാക്കി. അടിമത്തക്കം ഇങ്ങനെ എന്നെന്നേക്കുമായി അവസാനിച്ചു എന്ന് എല്ലാവരുമാശിച്ചു.

x x x x x

എല്ലായിടത്തും ഐശ്വൎയ്യം വിളയാടിയിരുന്നു. വലപോലെ റെയിൽ റോഡുകൾ തീൎന്നുകൊണ്ടിരുന്നു; വടക്കുകിഴക്കൻ വ്യവസായശാലകൾ മുളിക്കൊണ്ടിരുന്നു; മദ്ധ്യപശ്ചിമദേശത്തു നിന്നും ധാന്യംവന്നു നിറഞ്ഞുകൊണ്ടിരുന്നു; കാലിഫോർണിയാ സ്വൎണ്ണവ്യവസായത്തിന്റെ തകൃതിയിലായിരുന്നു. ദക്ഷിണ സംസ്ഥാനം 'പഞ്ഞിരാജന്റെ' വാഴ്ചയിൽ ഐശ്വൎയ്യസമൃദ്ധമായിരുന്നു.

1850 ൽ 90ലക്ഷത്തോളം വന്ന തെക്കൻ ജനസംഖ്യയിൽ 30 ലക്ഷത്തിൽപരം അടിമകളായിരുന്നു. എന്നാൽ ഒരു ചെറിയ ന്യൂനപക്ഷം വെള്ളക്കാൎക്കു മാത്രമേ അടിമകളുണ്ടായിരുന്നുള്ളു. ഏതാനും ആയിരം ധനിക കുടുംബങ്ങളുടെ വമ്പിച്ച തോട്ടങ്ങളിൽ പണിക്കാരായിരുന്നു നീഗ്രോകളിൽ ഏറിയ പങ്കും. ഭരണഘടന 1808 നു ശേഷം അടിമകളുടെ ഇറക്കുമതി നിരോധിച്ചിരുന്നു, എന്നാൽ അതിനകം തുടച്ചയായി ധാരാളം ഇറക്കുമതി ആകാമായിരുന്നു.

അടിമകളുടെ അവസ്ഥ പലതരത്തിലായിരുന്നു. സാധാരണ അവരോടുള്ള പെരുമാററം കർശനമെങ്കിലും അക്രൂരമായിരുന്നു. കുറെ മൎയ്യാദയുള്ള തോട്ടങ്ങളിൽ അവൎക്കു് അല്പമൊരു വിദ്യാഭ്യാസവും പള്ളിസ്സംസ്കാരവും ലഭിച്ചിരുന്നു.; ജോലി കഴിഞ്ഞാൽ ഇഷ്ടംപോലെ ഇറങ്ങി നടക്കാൻ അനുവാദമുണ്ടായിരുന്നു. ചുരുക്കം ചിലൎക്കു് ചെറിയ വേലക്കൂലി കിട്ടിയിരുന്നു, കുറെയൊ

ല്ലം കഴിഞ്ഞു് സ്വാതന്ത്ര്യം വിലയ്ക്കു വാങ്ങാനുള്ള അവകാശമുണ്ടായിരുന്നു.

എന്നാൽ ചിലേടങ്ങളിൽ അടിമകളെക്കൊണ്ടു് അധികപ്പണി എടുപ്പിച്ചിരുന്നു; അവരോടു നിർദയമായിട്ടു പെരുമാറിയിരുന്നു; അവരെത്തല്ലിയിരുന്നു; ചില വില്പനയിൽ അവരുടെ കുടുംബം മുറിച്ചു വേർപെടുത്തിയിരുന്നു. ദുർവിധി സഹിക്കാൻ മനസ്സില്ലാതെ പല ഭാഗ്യദോഷികളും വടക്കൻ സംസ്ഥാനങ്ങളിലോ ക്യാനഡായിലോ ചെന്നു് സ്വാതന്ത്ര്യം കണ്ടെത്താം എന്ന ആശയിൽ ഓടി രക്ഷപ്പെടാൻ നോക്കി. മിക്കപ്പോഴും സഹതാപശീലരായ വടക്കരിൽ നിന്നു് അവക്കു സഹായം ലഭിച്ചു. ഓടിപ്പോകുന്ന അടിമകളെ പിടികൂടി എജമാനന്മാക്കു തിരിച്ചു കൊടുക്കണമെന്ന നിയമം വടക്കർ മിക്കപ്പോഴും പാലിച്ചിരുന്നില്ല.

വടക്കു നിലവിലിരുന്ന അല്പമായ അടിമസ്സമ്പ്രദായം വിപ്ലവത്തെത്തുടന്നു നിന്നുപോയി. നൃശംസതകളുടെ കഥകൾ കേട്ടും അഭയാത്ഥിനീഗ്രോകളെ നേരിട്ടു കണ്ടും വടക്കർ ഈ ദുഷിച്ച ഏർപ്പാടിൻെറ അധാമ്മികതയെപ്പററി കൂടുതൽ കൂടുതൽ വ്യാകുലപ്പെട്ടു കൊണ്ടിരുന്നു. അബോലിഷനിസ്റ്റുകൾ എന്ന പേരായ ഒരു ചെറിയ സംഘം ഈ ഏർപ്പാടു് ഉടനടി ഉച്ചാടനം ചെയ്യണമെന്നു് പ്രക്ഷോഭണം കൂട്ടി. 1852 ൽ ഹരിയട് ബീച്ചർ സ്റ്റോവ് തോട്ടങ്ങളിലെ ജീവിതത്തെക്കുറിച്ചു് അങ്കിൾ ടോംസ് ക്യാബിൻ എന്ന നോവലെഴുതി. ഈ നോവൽ വടക്കെങ്ങും അതിവേഗം വിററഴികയും, പൊതുജനാഭിപ്രായത്തെ കൂടുതൽ ഉജ്ജ്വലിപ്പിക്കയും ചെയ്തു.

എന്നാൽ അങ്കിൾ ടോംസ് ക്യാബിനേക്കാളും അതിനു മുമ്പുണ്ടായ ഏതൊരു സംഭവത്തേക്കാളും വടക്കരുടെ വികാരം ഊതിക്കത്തിച്ചതു് 1854 ലെ

കാൻസാസ് — നെബ്രാസ്കാ ആക്ടായിരുന്നു. ഒരു ഡമോക്രാററായ ഇല്ലിനോയിയിലെ സ്റ്റീഫൻ ഡഗ്ലസ്സിന്റെ പ്രേരണയിൽ പാസ്സാക്കപ്പെട്ട ഈ ആക്റ്റ്, വിലയ്ക്കെടുത്ത ലൂയിസിയാനായുടെ വടക്കുഭാഗത്ത് അടിമത്തം നിരോധിക്കുന്ന മിസൗറി ഒത്തുതീർപ്പ് റദ്ദാക്കി. 5 ലക്ഷം ചതുരശ്രമൈൽ വിസ്താരമുള്ള വലിയൊരു ഭൂവിഭാഗം ഇങ്ങനെ 'ജനകീയപരമാധികാര'ത്തിന് തുറന്നുകൊടുത്തു. ദാക്ഷിണാത്യർക്ക് അടിമത്താവളം വിപുലപ്പെടുത്തുന്നതിന് വീണ്ടുമൊരവസരം കിട്ടി.

ഡഗ്ലസ് ഇതിനുദ്യമിച്ചതിൻെറ രഹസ്യം കേവലം അജ്ഞാതമായിരിക്കുന്നു. ഒരുപക്ഷേ അദ്ദേഹം പ്രസിദ്ധനാവാൻ കൊതിക്കയും, ദാക്ഷിണാത്യരുടെ ആനുകൂല്യം പ്രതീക്ഷിക്കയും ചെയ്തിരിക്കണം. അദ്ദേഹത്തിന് വടക്കുപടിഞ്ഞാറ് കാർഷികതാൽപര്യങ്ങളുണ്ടായിരുന്നു; ഒരുപക്ഷേ ആ സ്ഥലത്തിന് സംസ്ഥാനപദവി കൊടുത്ത് സ്വന്തം താല്പര്യങ്ങൾ അഭിവൃദ്ധിപ്പെടുത്തുവാൻ അദ്ദേഹം ആഗ്രഹിച്ചിരിക്കണം. അദ്ദേഹത്തിൻെറ ഭാര്യ ദാക്ഷിണാത്യയായിരുന്നു; അവരും അദ്ദേഹത്തെ പ്രേരിപ്പിച്ചിരിക്കാം.

ഏതായിരുന്നാലും മേൽപ്പറഞ്ഞ പ്രദേശം കാൻസാസ് എന്നും നെബ്രാസ്കാ എന്നും രണ്ട് ഉപസംസ്ഥാനമായി വിഭജിക്കപ്പെട്ടു; ഉപനിവേശം ആരംഭിച്ചു. മിക്കവാറും ഉടൻതന്നെ വടക്കരും തെക്കരും കാൻസാസിനുവേണ്ടി മത്സരിച്ചു. ഇരുവശത്തുമുള്ള ഘാതകന്മാരും കക്ഷിഭ്രാന്തന്മാരും പരസ്പരം മേൽക്കൈക്കു ശ്രമിക്കയും ആഭ്യന്തരയുദ്ധം പൊട്ടിപ്പുറപ്പെടുകയുമുണ്ടായി. 'ജനകീയപരമാധികാരം' എത്രതന്നെ ആകർഷകമെന്നു തോന്നിയിരുന്നാലും കാൻസാസിൽ ഫലപ്പെട്ടില്ല, രക്തച്ചൊരിച്ചിലിനു കാരണമായിത്തീർന്നതേയുള്ളു.

മൂന്നുകൊല്ലം കഴിഞ്ഞു് ഡ്രെഡ് സ്കോട്ട് കേസിൽ സുപ്രീംകോർട്ടിൻെറ വിധിമൂലം അടിമത്തവാദികൾക്ക് ഒരു വിജയമുണ്ടായി. അടിമയായ സ്കോട്ട് എജമാനൻ തന്നെ ഒരു സ്വതന്ത്രരാജ്യത്തിലേക്ക് ഒരിക്കൽ കൊണ്ടുപോയി എന്ന കാരണത്താൽ സ്വാതന്ത്ര്യത്തിനുവേണ്ടി കോടതിയോടപേക്ഷിച്ചു. അമേരിക്കയിൽ സ്വതന്ത്രരാജ്യങ്ങളില്ലെന്നു പറഞ്ഞു് ചീഫ് ജസ്റ്റീസ് ടാനി സ്കോട്ടിനെതിരായി തീർപ്പു കല്പിച്ചു. ഭരണഘടനാനിയമമനുസരിച്ചു് അടിമകൾ സ്വത്തിൽ ഉൾപ്പെട്ടിരുന്നു, അവരെ ഉപരാജ്യങ്ങളിൽനിന്നു ബഹിഷ്കരിക്കാൻ കോൺഗ്രസ്സിനധികാരമില്ലായിരുന്നു. അതിനുശേഷം അടിമത്തം പുതിയ സ്റ്റേററുകളിലെല്ലാം ഏർപ്പെടുത്താമായിരുന്നു.

*　　　　*　　　　*　　　　*

ഇതിനിടെ വടക്ക് ഒരു പുതിയ രാഷ്ട്രീയ പാർട്ടി ഉടലെടുക്കുകയായിരുന്നു. അതിൻെറ അനുയായികൾ സ്വയം റിപ്പബ്ലിക്കന്മാരെന്നു നാമകരണംചെയ്തു്, ഉപരാജ്യങ്ങളിൽ അടിമത്തം വ്യാപിക്കാൻ പാടില്ലെന്നു വാദിച്ചു. ഇപ്പോഴും നിലവിലിരിക്കുന്ന ഈ പാർട്ടിയുടെ ആദ്യനേതാക്കളിൽ ഒരാളായിരുന്നു ഏബ്രഹാം ലിങ്കൺ. ഇല്ലിനോയിയിലെ സ്പ്രിംഗ്ഫീൽഡിലുള്ള ഒരു അഭിഭാഷകനും രാഷ്ട്രീയപ്രവത്തകനുമായിരുന്നു ഇദ്ദേഹം.

1808 ൽ കെൻറക്കിയിലെ അതിർത്തിപ്രദേശത്തു് ഒരു തടിക്കുടിലിൽ ജനിച്ച 'സത്യവാനായ ആബി' ലിങ്കൺ വിപ്ലവത്തിനു ശേഷം ഐക്യനാടുകളുടെ ചരിത്രത്തിലെ ഒരു സുപ്രധാന ഘട്ടത്തിൽ പ്രസിഡണ്ടാകുവാനിരുന്നു. സ്വന്തം ശ്രമത്തിൽ വിദ്യാഭ്യാസം ചെയ്തവനും ഉൽപതിഷ്ണുവും ജനങ്ങളുടെ ഒരു ഗ്രാമീണനേതാവുമായിരുന്ന ഈ പ്രാഗല്ഭ്യകായൻ.

യൗവനമായപ്പോൾ അദ്ദേഹം ഇല്ലിനോയിയിലേക്കു മാറി; അവിടെ ഭേദപ്പെട്ടൊരു നാടൻവക്കീലായി ജോലി നോക്കി; ഒരുതവണ കോൺഗ്രസ്സിൽ പ്രതിനിധിയായി തെരഞ്ഞെടുക്കപ്പെട്ടു. സ്വന്തം സംസ്ഥാനത്തിൽ ലിങ്കൺ പ്രസിദ്ധനായിരുന്നെങ്കിലും, 1858 ൽ 'കുട്ടിബ്ഭീമനായ' സ്റ്റീഫൻ എ. ഡഗ്ളസ്സുമായി അടിമത്തത്തെപ്പററി വാദം നടത്തിയതുവരെ അദ്ദേഹത്തിനു സാർവത്രിക പ്രസിദ്ധി കിട്ടിയിരുന്നില്ല. റിപ്പബ്ലിക്കൻ ടിക്കററിൽ ലിങ്കനും, ഡെമോക്രാററിക് ടിക്കററിൽ ഡഗ്ളസ്സും ഇല്ലിനോയിയിൽ നിന്ന് സെനററിലേക്കു് സ്ഥാനാർത്ഥികളായി മത്സരിക്കയായിരുന്നു.

ഡ്രെഡ്സ്കോട്ട് കേസ്സിലെ തീർപ്പനുസരിച്ച് ഒരു ഉപരാജ്യം സംസ്ഥാനമായിത്തീരുമ്പോൾ അതിലെ ജനങ്ങൾക്കു് നിയമപ്രകാരം അടിമത്തത്തെ അതിരുകടത്തി വിടാമോ എന്നു് വാദത്തിനിടയിൽ ജനകീയ പരമാധികാര സംരക്ഷകനായ ഡഗ്ളസ്സിനോടു് ലിങ്കൺ ചോദിച്ചു. ആകാമെന്നാണു ഡഗ്ളസ്സ് മറുപടി പറഞ്ഞതു്. അടിമസ്സമ്പ്രദായം നിയമമനുവദിക്കുന്നതാണെങ്കിലും ആവശ്യമില്ലാത്ത ജനങ്ങളുടെമേൽ അതു് അടിച്ചേല്പിക്കുക ഗവമ്മേണ്ടധികാരത്തിൽപ്പെട്ടതല്ല. ഈ ഉത്തരം കൊണ്ടു്, ഡഗ്ളസ്സ് പണിപ്പെട്ടു സമ്പാദിച്ച തെക്കൻ ആനുകൂല്യം നഷ്ടപ്പെട്ടു. അടിമത്തം നിയമാനുസൃതമാണെങ്കിൽ ഉപരാജ്യങ്ങളിലെ അടിമയുടമസ്ഥന്മാർക്കു് ആവശ്യമായിരുന്നാൽ ശക്തിപ്രയോഗംകൊണ്ടും തങ്ങളുടെ മുതൽ സംരക്ഷിച്ചുകൊടുക്കണമെന്നു ഗവമ്മെണ്ടിനോടു് ആവശ്യപ്പെടാവുന്നതല്ലേ എന്നു തെക്കർ ചോദിച്ചു.

ഒരു ചെറിയ ഭൂരിപക്ഷം കൊണ്ടു് ഡഗ്ളസ്സിനു് സെനററിൽ സ്ഥാനം കിട്ടി; എന്നാൽ ലിങ്കനുമായി

വേറൊരു വമ്പിച്ച മത്സരത്തിൽ പങ്കെടുക്കേണ്ടിവന്നു. "ഈ ഗവമ്മെണ്ടിനു പകുതി അടിമയായും പകുതി സ്വതന്ത്രമായും അധികകാലം നിലനില്ക്കാ സാദ്ധ്യമല്ലെന്നു ഞാൻ വിചാരിക്കുന്നു; ഇതു് ഒന്നാകെ അടിമ, അല്ലെങ്കിൽ ഒന്നാകെ സ്വതന്ത്രം ആയേ തീരു" എന്ന ലിങ്കൻെറ പ്രവചനം വടക്കു് സാർവത്രികാദരമാർജ്ജിച്ചു.

1859 ൽ നാടുമുഴുവൻ ഞെട്ടിച്ച ഒരു സംഭവമുണ്ടായി: ജോൺ ബ്രൗൺ എന്നൊരു അബോളിഷനിസ്റ്റ് (അടിമത്തം നിറുത്തണമെന്നു വാദിക്കുന്നവൻ) വെർജീനിയായിൽ ഹാർപേഴ്സ് ഫെറിയിൽ ഉള്ള ഒരു സർക്കാർ ആയുധപ്പുര ആക്രമിച്ചു. പത്തൊൻപതു കൂട്ടുകാരോടുകൂടി ആയുധപ്പുരയിലെ ആയുധങ്ങൾ കൈക്കലാക്കാനും, തെക്കൻ പ്രദേശങ്ങളിൽ അടിമകളെ ഇളക്കി വിടാനും ബ്രൗൺ പ്ലാൻ ചെയ്തു. റോബർട്ട് ഈ. ലീയുടെ ആധിപത്യത്തിലുള്ള ഐക്യനാടു ഭടന്മാർ ബ്രൗണിനെ പിടികൂടി. വിസ്താരത്തിനുശേഷം അയാളെ തൂക്കിക്കൊന്നു. വടക്കും തെക്കുമുള്ള ജനങ്ങൾ പൊതുവേ ബ്രൗണിൻെറ സാഹസത്തെ നിന്ദിച്ചു. എന്നാൽ കവിയും തത്വചിന്തകനുമായ റാൾഫ് വാൾഡോ എമെർസൺ ഉൾപ്പെടെ ന്യൂ ഇംഗ്ലണ്ടിലെ ഏതാനും അബോളിഷനിസ്റ്റ് ചിന്തകന്മാർ ബ്രൗണിനെ രക്തസാക്ഷിയായിക്കൊണ്ടാടുകയും ക്രിസ്തുവിനോടുപമിക്കയും ചെയ്തു. നിരന്തരം അടിമപ്രക്ഷോഭണങ്ങളെ ഭയപ്പെട്ടുകൊണ്ടിരുന്ന ദാക്ഷിണാത്യരെ ഈ സംഭവം കോപിപ്പിച്ചു.

1860 ലെ തെരഞ്ഞെടുപ്പുമത്സരം തുടങ്ങിയപ്പോൾ എല്ലാവരുടേയും വാശിമൂത്തു. ഒരു ഡമോക്രാററ് ആയിരുന്ന പ്രസിഡണ്ട് ബുക്കാനൻ അടിമത്ത

വാദത്തിൽ നിന്നുണ്ടായ വിഷമഘട്ടത്തിൽ ഉചിതമായ നടപടികളെടുക്കുന്നതിനു പ്രാപ്തിയില്ലാത്ത ഒരു മൂന്നാംകിട ഭരണമേധാവിയായിരുന്നു. അതിനാൽ അദ്ദേഹത്തെ സ്ഥാനാർത്ഥിയാക്കുന്ന കാര്യമേ ആലോചനയിൽ വന്നില്ല. ദക്ഷിണപ്രദേശങ്ങളുടെ മദ്ധ്യഭാഗമായ ദക്ഷിണ കരോലിനയിൽ ചാൾസ്ടൺ എന്ന സ്ഥലത്തു് യോഗം ചേർന്ന് ആലോചിച്ചതിൽ ഡെമോക്രാററുകൾ സ്റ്റീഫൻ എ. ഡഗ്ളസിനെ സ്ഥാനാർത്ഥിയായി നിറുത്തുന്നപക്ഷം ഒരു ഐക്യമുന്നണി പുലത്തുവാൻ സാധിക്കുമെന്നാശിച്ചു. എന്നാൽ ഉപരാജ്യങ്ങളിൽ അടിമസ്സമ്പ്രദായത്തിനു സംരക്ഷണവും പ്രാബല്യവും വേണമെന്ന തെക്കരുടെ വാദം 'കുട്ടിബ്ഭീമന്'' സ്വീകാര്യമായിരുന്നില്ല. ഡെമോക്രാററ് പാർട്ടിയുടെ വടക്കനും തെക്കനും വിഭാഗങ്ങൾ തമ്മിൽ പിണങ്ങി. കെൻറുക്കിയിലെ ജോൺ സി. ബ്രെക്കിൻറിഡ്ജിനെ തെക്കരും, വേറൊരു യോഗത്തിൽവച്ചു് ഡഗ്ളസ്സിനെ വടക്കരും നാമനിർദ്ദേശം ചെയ്തു.

റിപ്പബ്ലിക്കന്മാർ ഷിക്കാഗോവിൽ കൂടി. ന്യൂയോർക്കിലെ വില്യം എച്ച്. സ്യൂവാർഡിനെ സ്ഥാനാർത്ഥിയാക്കാനായിരുന്നു ആദ്യത്തെ ആലോചനയെങ്കിലും ലിങ്കനോടുള്ള അനുഭാവമാണ് പിന്നീടു പ്രബലപ്പെട്ടതു്. മൂന്നാമത്തെ വോട്ടിംഗിൽ ആ 'പത്തൽവെട്ടുകാരൻ' തന്നെ ജയിച്ചു. അടിമത്തം കൂടുതൽ വ്യാപിക്കാൻ അനുവദിക്കാതിരിക്കുക, കാൻസാസിനെ സ്വതന്ത്രസംസ്ഥാനമായി യോജിപ്പിക്കുക, വ്യവസായ സംരക്ഷണത്തിനുവേണ്ടി ചുങ്കനിരക്കു വർദ്ധിപ്പിക്കുക, പൊതുമരാമത്തുവേലകൾ കേന്ദ്രം ഏറെറടുക്കുക—എന്നതായിരുന്നു അവരുടെ പ്രോഗ്രാം. ഈ പ്രോഗ്രാം തെക്കരെ വല്ലാതെ ക്ഷോഭിപ്പിച്ചു.

കൺസ്റ്റിട്യൂഷനൽ യൂണിയനിസ്റ്റുകൾ എന്ന പേരിൽ നാലാമതൊരു പാർട്ടി ടെന്നസ്സിയിലെ ജോൺ ബെല്ലിനെ സ്ഥാനാർത്ഥിയാക്കി രംഗപ്രവേശം ചെയ്തു. അതിർത്തിസ്സംസ്ഥാനങ്ങളിലെ വോട്ടു വേണമെന്ന ആഗ്രഹത്തിൽ ഈ പാർട്ടി അടിമത്തത്തെപ്പററി മിണ്ടാതെ ഭരണഘടനയെ പിന്താങ്ങിയതേ ഉള്ളു.

1860 ൽ വോട്ടിംഗ് നടന്നപ്പോൾ റിപ്പബ്ലിക്കന്മാർ ജയിച്ചു ആകെയുള്ളതിന്റെ 40%വോട്ടു മാത്രമേ ലിങ്കൺ കിട്ടിയുള്ളു: ഒററ അതിർത്തിസ്സംസ്ഥാനമാകട്ടെ തെക്കൻ സംസ്ഥാനമാകട്ടെ അദ്ദേഹത്തിനു വോട്ടു ചെയ്തില്ല; എങ്കിലും നാലുപേരിൽ വച്ച് വോട്ടു കൂടുതൽ കിട്ടുകയാൽ എലക്ടറൽ കോളജിൽ അദ്ദേഹത്തിനായിരുന്നു ഭൂരിപക്ഷം. വടക്കരുടെ വോട്ടുകൾ ധാരാളം കിട്ടിയ ഡഗ്ളസ്സായിരുന്നു രണ്ടാമൻ. ബ്രെക്കിൻറിഡ്ജിനും ബെല്ലിനും അതിർത്തിയിലെയും തെക്കരുടേയും വോട്ടുകളേ കിട്ടിയുള്ളു.

ലിങ്കൺ ജയിച്ചതറിഞ്ഞപ്പോൾ തെക്കർ പ്രതികാരനടപടികളാരംഭിച്ചു. ഡിസംബറിൽ ദക്ഷിണ കരോലിനാ യൂണിയനിൽ നിന്നു പിന്മാറി. മററു പല തെക്കൻ സംസ്ഥാനങ്ങളും അതിനെ അനുകരിച്ചു. അവർ 1861 ഫെബ്രുവരിയിൽ അലബാമായിലെ മോൺഗോമറി എന്ന സ്ഥലത്ത് യോഗംചേർന്ന് കോൺഫെഡറേററ് സംസ്ഥാനങ്ങൾ എന്ന പേരിൽ ഒരു ഗവമ്മെണ്ട് രൂപീകരിച്ച് ജഫർസൻ ഡേവിസിനെ അതിന്റെ പ്രസിഡണ്ടാക്കി. മെക്സിക്കൻ യുദ്ധത്തിലെ നായകനും പാശ്ചാത്യനുമായ ഡേവിസ് ഇതിനു മുമ്പ് ഐക്യനാടുകളിലെ സെനററും യുദ്ധസെക്രട്ടറിയുമായിരുന്നിട്ടുണ്ട്.

യൂണിയൻ ശിഥിലമാകുന്നതു കണ്ട് കോൺഗ്രസ് തെക്കരിൽ വിട്ടുപോയവരെ തിരികെ ആകർഷിക്കുന്നതിനും മററുള്ളവരെ വിടാതെ സൂക്ഷിക്കുന്നതിനും പല ഒത്തുതീർപ്പുശ്രമങ്ങളും ചെയ്തു; പക്ഷേ ഫലമുണ്ടായില്ല. ലിങ്കണും റിപ്പബ്ലിക്കൻ പാർട്ടിയും തങ്ങളുടെ ചങ്കിനു നേരേയാണ് ഉന്നം വച്ചിരിക്കുന്നതെന്ന് തെക്കർ വിചാരിച്ചു. അടിമത്തം വ്യാപിക്കാത്തിടത്തോളം കാലം നാട്ട് വടക്കരുടെ സ്വാധീനത്തിലാകയും, രാഷ്ട്രീയമായും സാമ്പത്തികമായും തെക്കരെ അവർ കീഴ്പ്പെടുത്തുകയും ചെയ്യും. ഭരണവിഷയത്തിൽ സംസ്ഥാനാവകാശങ്ങൾക്കു പണ്ടു മുതലേ കൂടുതൽ പ്രാധാന്യം കല്പിച്ചുവന്ന തങ്ങളുടെമേൽ ഒരു പ്രതികൂലഭൂരിപക്ഷം കേന്ദ്രാധികാരം അടിച്ചേല്പിക്കയെന്നതു് തെക്കർക്ക് ഒട്ടും സഹിക്കാവതല്ല. അവരുടെ അഭിപ്രായത്തിൽ രണ്ടു പ്രദേശങ്ങളുടേയും താൽപര്യങ്ങൾ, ഒന്നു വ്യവസായികവും, മററു കാർഷികവും, ഒരിക്കലും പൊരുത്തപ്പെടുകയില്ല.

പ്രസിഡണ്ട് ലിങ്കൻ 1861 ലെ സ്ഥാനാരോഹണ പ്രസംഗത്തിൽ തെക്കരോട് അഭ്യർത്ഥനയോടടുത്ത അനുരഞ്ജന മനോഭാവമാണു വ്യക്തമാക്കിയതു്. ഇപ്പോൾ നടപ്പിലിരിക്കുന്നിടത്തെ അടിമത്തത്തോട് താൻ എതിരല്ലെന്നും അതു കൂടുതൽ വ്യാപിപ്പിക്കാൻ പാടില്ലെന്നു മാത്രമേ തനിക്കു നിർബന്ധമുള്ളു എന്നും അദ്ദേഹം പ്രസ്താവിച്ചു. രാഷ്ട്രത്തിൻെറ പൊതു പാരമ്പര്യം വിചാരിക്കുമ്പോൾ ബാഹ്യമായും ആന്തരികമായും രാഷ്ട്രീയമായും ഭിന്നിച്ചു നില്ക്കുവാൻ ഇരു വിഭാഗക്കാർക്കും സാദ്ധ്യമല്ലെന്ന് അദ്ദേഹം പ്രഖ്യാപിച്ചു. ഐക്യനാട്ടു ഗവമെൻറിനെതിരായി ആദ്യം തെക്കർ ശക്തി പ്രയോഗിക്കുന്നിടത്തോളം കാലം തെക്കരുടെമേൽ ശക്തി പ്രയോഗിക്കപ്പെടുകയില്ലെന്നദ്ദേഹം ഉറപ്പു കൊടുത്തു.

ഒരു മാസം കഴിഞ്ഞു് ഛാൾസ്ടൺ തുറമുഖത്തു വച്ചാണു തെക്കരുടെ മറുപടിയുണ്ടായതു്. ഈ തുറമുഖത്തുള്ള സംടർകോട്ടയിൽ ഐക്യനാട്ടുകളുടെ ഒരു ചെറിയ കാവൽസൈന്യം പാർത്തിരുന്നു. കോട്ടയിൽ സാധനങ്ങൾ ചുരുക്കമായിരുന്നു. ഒന്നുകിൽ ആവശ്യമുള്ള സാധനങ്ങൾ കടൽവഴി അയച്ചു കൊടുക്കുക, അല്ലെങ്കിൽ കോട്ട കോൺഫെഡറേററു ഗവൺമെണ്ടിനു വിട്ടു കൊടുക്കുക ഇതിലൊന്നേ ലിങ്കനു കരണീയമായിരുന്നുള്ളു. സാധനങ്ങൾ അയച്ചുകൊടുക്കാൻ തന്നെ അദ്ദേഹം തീരുമാനിച്ചു; യുദ്ധസാമഗ്രികൾ അയയ്ക്കരുതെന്നു പ്രത്യേകം ചട്ടം കെട്ടുകയും ചെയ്തു. എന്നാൽ യുദ്ധസാമഗ്രികളാണു വന്നു ചേർന്നിരിക്കുന്നതെന്നു തെററിദ്ധരിച്ച കോൺഫെഡറേററു ഗവമ്മെണ്ട് 1861 ഏപ്രിൽ 27ാംനു- കോട്ടയ്ക്കു നേരേ വെടിവച്ചു. രണ്ടു ദിവസത്തിനു ശേഷം കോട്ട കീഴടങ്ങി; ഐക്യനാട്ടുകൊടിയുടെ സ്ഥാനത്തു് കോൺഫെഡറേററു കൊടി പാറി. ആഭ്യന്തര യുദ്ധം ഇങ്ങനെ ആരംഭിച്ചു.

സംടർക്കോട്ടയുടെ വാർത്ത തെക്കരെ ആഹ്ലാദിപ്പിക്കയും വടക്കരെ കലി കൊള്ളിക്കയും ചെയ്തു. രാഷ്ട്രമൊട്ടുക്ക് കേന്ദ്രാധികാരം പുനഃസ്ഥാപിക്കുന്നതിനു് പ്രസിഡണ്ടു് 75,000 സന്നദ്ധഭടന്മാരുടെ സേവനമാവശ്യപ്പെട്ടു. വെർജീനിയാ, ഉത്തരകരോലിനാ, അർക്കൻസാസ്, ടെന്നസ്സി എന്നീ നാലു സംസ്ഥാനങ്ങൾ കൂടി വേർപെട്ടു. അതിർത്തിസ്സംസ്ഥാനങ്ങളുടെ അനുഭാവം ഇരുവശത്തുമായി വിഭജിക്കപ്പെട്ടു. കെന്റുക്കി, മിസൗറി, മേരിലാൻഡ് ഇവയെ ബലം പ്രയോഗിച്ചു് യൂണിയനിൽ നിർത്തി. പശ്ചിമവെർജീനിയായുടെ ഒരു ഭാഗം അനുകൂലമായിരുന്നു; പിന്നീടു് അതു് പ്രത്യേകമൊരു സംസ്ഥാനമായി സംയോജിക്കപ്പെട്ടു.

ജനസംഖ്യയിലും വ്യവസായത്തിലും വടക്കക്കായി രുന്ന പ്രാബല്യം. യൂണിയനിൽ ഉള്ള 23 സംസ്ഥാന ങ്ങളിലും കൂടി രണ്ടുകോടിയോളവും, വേർപെട്ട പതി മൂന്നിലും കൂടി 35 ലക്ഷം അടിമകളുൾപ്പെടെ ഒരു കോടിയോളവും ജനങ്ങളുണ്ടായിരുന്നു. അങ്ങനെ തെ ക്കുള്ളതിനേക്കാൾ മൂന്നുമടങ്ങു വെള്ളക്കാരുണ്ടായിരുന്നു വടക്ക്. കൂടാതെ വടക്ക് ഉത്തരയൂറപ്പിൽ നിന്നു കുടി യേറുന്നവരുടെ ഒരു നിരന്തര പ്രവാഹവുമുണ്ടായിരുന്നു.

വ്യവസായപരമായി നോക്കിയാൽ യൂണിയനോ ടു സ്ഥിരഭക്തിയുള്ള മദ്ധ്യപശ്ചിമദേശമുൾപ്പെടെ വട ക്കൻ വിഭാഗത്തിൽ യുദ്ധസാമഗ്രികളുണ്ടാക്കുവാനുള്ള വ്യവസായശാലകളും അവയുടെ ഗതാഗതത്തിനാവ ശ്യമായ റെയിൽ റോഡുകളും ധാരാളമായിരുന്നു. ഈ സൗകര്യങ്ങളൊന്നും തെക്കർക്കില്ലായിരുന്നു; ആയുധ നിർമ്മാണശാലകൾ ഇനിയും ഉണ്ടാകേണ്ടിയിരുന്നു; ആയുധങ്ങൾ തല്ക്കാലം യൂറപ്പിൽ നിന്ന് ഒളിവിൽ കട ത്തിക്കൊണ്ടുവരികയായിരുന്നു.

എങ്കിലും മററു പല സൗകര്യങ്ങളും തെക്കർക്കനുകൂല മായുണ്ടായിരുന്നു. ഒന്നാമതു് വീടിനും ജീവനും വേണ്ടി ചെറുത്തുനിൽക്കുന്ന പ്രതിഭാഗമായിരുന്നു തെക്കർ; സാ മഗ്രികൾ കുറഞ്ഞിരുന്നാലും അവർക്കു യുദ്ധം ചെയ്യാം. അവരുടെ ആളുകൾ വേട്ടയാടിയും മററും വീടിനുപുറ ത്തു ശീലിച്ചവരായിരുന്നു, വടക്ക് പീടികകളിലും തൊ ഴിൽശാലകളിലും ജോലിചെയ്യുന്നവരേക്കാൾ കൊള്ളാ വുന്ന ഭടന്മാരായിരുന്നു. അവരിൽ പലരും വ്യാപാര ത്തേക്കാൾ സൈന്യസേവനം തൊഴിലാക്കിയവരുമാ യിരുന്നു. പടിഞ്ഞാറൻ യുദ്ധപരിശീലനകേന്ദ്രത്തിലെ ബിരുദധാരികളിൽ ഒന്നാംതരക്കാരായ റോബർട്ട് ഈ. ലീ, ടി. ജെ ജാക്സൻ എന്നിവരാണു തെക്കൻസൈ

ന്യം നയിച്ചിരുന്നതു്. ജനസംഖ്യ കുറവായിരുന്നെങ്കിലും വെള്ളക്കാരെ മുഴുവനും യുദ്ധസേവനത്തിനയയ്ക്കത്തക്കവണ്ണം മററു പണികൾക്ക് അടിമകൾ സഹായത്തമായിരുന്നു.

രണ്ടു പ്രധാനരംഗങ്ങളിലാണു് ആഭ്യന്തരസമരത്തിന്റെ പൂർവാദ്ധം നടന്നതു്—കിഴക്ക് വെർജീനിയായിലും, പടിഞ്ഞാറു് മിസിസ്സിപ്പിത്തീരങ്ങളിലും. വെർജീനിയാ വേർപെട്ടപ്പോൾ വാഷിങ്ടണിൽനിന്നു് നൂറുമൈൽ തെക്കുള്ള റിച്ച്മണ്ട് കോൺഫെഡറേററിന്റെ സ്ഥിരം തലസ്ഥാനമായി. 'റിച്ച്മണ്ടിലേക്കു മുന്നേറുക' എന്ന ആത്മവിശ്വാസഘോഷത്തോടെ വടക്കർ 30,000 വരുന്നൊരു സൈന്യം വെർജീനിയായിലേക്കയച്ചു. ഈ സൈന്യം 1861 ജൂലൈ 21-ാംനു- നടന്ന ആദ്യത്തെ വലിയ ബുൾറൺ യുദ്ധത്തിൽ തുല്യബലമുള്ള 'രാജ്യദ്രോഹികളെ' എതിരിട്ടു.

തെക്കൻപ്രദേശങ്ങളിലേയ്ക്കുള്ള ഈ പ്രാരംഭയാത്ര ഫെഡറൽപ്പക്ഷക്കാർ പടനീക്കമെന്നതിനേക്കാൾ വിനോദയാത്രയായിട്ടേ കരുതിയുള്ളു; കോൺഗ്രസ്സുകാരും അവരുടെ ഭാര്യമാരും ഭക്ഷണപ്പൊതിയുമെടുത്തു് കൂടെ പുറപ്പെട്ടിരുന്നു. എന്നാൽ കുറച്ചുനേരത്തെ യുദ്ധത്തിനുശേഷം വടക്കർ പരിപൂർണ്ണമായും തുരത്തപ്പെട്ടപ്പോൾ വിനോദാന്തരീക്ഷം മാറി ഉത്സവത്തിനുപകരം ഉല്പാതമനുഭവപ്പെട്ടു. രക്ഷപ്പെട്ടവർ സംഭ്രമിതരായി കോൺഗ്രസ്സുകാരുടെ പുറകേ വാഷിങ്ടണിലേയ്ക്കു തിരിച്ചോടി.

നിശ്ചയദാർഢ്യത്തോടെ വടക്കർ കൂട്ടതൽ സൈന്യശേഖരം നടത്തി. റിച്ച്മണ്ടിന് എതിരേ പുതിയൊരാക്രമണത്തിനായി പോട്ടോമാക്ക് സൈന്യവിഭാഗം നയിക്കുവാൻ ജോർജ്ജ് ബി. മാക്ക്ക്ലിലൻ എന്ന

ഒരു പടിഞ്ഞാറൻ മിടുക്കനെ ലിങ്കൺ നിയോഗിച്ചു. ഒരുവലിയ സൈന്യസംവിധായകനായ "കൊച്ചു മാക്ക്" ഭടന്മാരാൽ ആരാധിക്കപ്പെട്ടിരുന്നു, എന്നാൽ അദ്ദേഹം അങ്ങേയററം കരുതലോടെ പ്രവർത്തിക്കുന്നവനായിരുന്നു. ഒരു കടൽയുദ്ധത്തിനുശേഷം അദ്ദേഹം ലക്ഷം ഭടന്മാരെ റിച്ച്മണ്ഡിന്റെ തെക്കുകിഴക്കുഭാഗത്തിറക്കി 1862ലെ വസന്തത്തിൽ കോൺഫെഡറേററ് തലസ്ഥാനത്തിൻെറ പ്രാന്തങ്ങളിലെത്തി. ഇതിൻെറ പകുതി സൈന്യം മാത്രമേ എതിരാളികളായ ലീയ്ക്കും ജാക്സനും ഉണ്ടായിരുന്നുള്ളു. എങ്കിലും വിജയം കരഗതമാകാൻ തുടങ്ങിയ നിമിഷത്തിൽ, മാക്ക്ക്ലിലൻ നിരുത്സാഹനായി വാഷിങ്ടണിലേയ്ക്കു മടങ്ങി. ശത്രു തന്നെക്കാൾ ബലവാനാണെന്നായിരുന്നു അദ്ദേഹത്തിന്റെ സമാധാനം.

വൈററ് ഹൗസിൽ ലിങ്കൺ തൻെറ സേനാനിയെക്കുറിച്ചു് വിസ്മയപരതന്ത്രനായി. മാക്ക്ക്ലിലനാകട്ടെ സഗർവം പ്രസിഡണ്ടിനെ പുച്ഛിക്കയാണുണ്ടായതു്. കൂടാതെ അദ്ദേഹം ഒരു കട്ടുത്ത ഡെമോക്രാററായിരുന്നു. തെക്കരെ ആശ്വസിപ്പിക്കുവാൻ അദ്ദേഹത്തിനുദ്ദേശമുണ്ടായിരുന്നെന്നു സംശയിക്കപ്പെട്ടു. കുറേക്കൂടി യോഗ്യനായ സേനാനിയെക്കിട്ടുമെങ്കിൽ മാക്ക്ക്ലിലനെ അദ്ദേഹം പിരിച്ചുവിടുമായിരുന്നു.

വിദേശനയം സംബന്ധിച്ച കുഴപ്പങ്ങളും ലിങ്കനെ അലട്ടി. ഇംഗ്ലണ്ടിലെ ഗവർമ്മെണ്ടിനും ഉയർന്നതരക്കാർക്കും വ്യാപാരബന്ധവും സംസ്കാരബന്ധവുംകൊണ്ടു തെക്കരോടായിരുന്നു ആനുകൂല്യം. ഐക്യനാടുകൾ തെക്കൻ തുറമുഖങ്ങളെത്തടഞ്ഞപ്പോൾ ഇംഗ്ലണ്ടിലേയ്ക്കുള്ള പഞ്ഞികയററുമതി ചുരുങ്ങി, ഐക്യനാടുകളും ബ്രിട്ടനുംതമ്മിൽ കൂടുതൽ അകന്നു. രണ്ടുകോൺഫെഡറേററ് ദൂതന്മാരെ വഹിച്ചിരുന്ന ഒരു ബ്രിട്ടീഷ്

കപ്പലിനെ ഒരു യൂണിയൻ യുദ്ധക്കപ്പൽ പിടിച്ചുനിർത്തുകയും ദൂതന്മാരെ കൈവശമാക്കി ബോസ്റ്റനിൽകൊണ്ടുവന്നു ജയിലിലാക്കുകയും ചെയ്തു. വൻകടലിൽ തനിക്കുള്ള അവകാശം ധ്വംസിക്കുന്ന ഈ നടപടിയിൽ ഇംഗ്ലണ്ട് പ്രതിഷേധിച്ചു, യുദ്ധം ചെയ്യുമെന്നായി.

ഏതെങ്കിലും വിദേശ വൻശക്തി ശത്രുപക്ഷത്തു ചേർന്നാൽ അപകടമാണെന്നു ഫെഡറൽഗവർമ്മെണ്ടിനറിയാമായിരുന്നു. ലിങ്കൺ ദൂതന്മാരെ മോചിപ്പിക്കുന്നതിനാജ്ഞാപിച്ചു, ബ്രിട്ടനോട് ക്ഷമായാചനം ചെയ്തു. വടക്കരുടെ അടിമത്തോച്ചാടനശ്രമത്തിൽ ഇംഗ്ലീഷ് തൊഴിലാളികൾ ആനുകൂല്യം പ്രഖ്യാപിച്ചില്ലായിരുന്നെങ്കിൽ ലിങ്കൻെറ ഈ നടപടിപോലും ഇംഗ്ലീഷ്ഗവമ്മെണ്ടിനെ തൃപ്തിപ്പെടുത്തുകയില്ലായിരുന്നു.

മെറിമാക്ക് എന്നപേരിൽ തെക്കർ ആദ്യത്തെ ഇരുമ്പുകപ്പൽ നിർമ്മിച്ച് മുന്നേറാൻ നോക്കിയെങ്കിലും സമുദ്രത്തിൽ വടക്കരുടെ ആധിപത്യംതന്നെ തുടർന്നു; വടക്കരുടെ മോനിട്ടർ എന്ന ഇരുമ്പുകപ്പൽ അചിരേണ കടലിൽ ഇറങ്ങി. അവർ ന്യൂ ഓർലിയൻസ് ആക്രമിച്ചു കീഴടക്കാൻ ഒരു നാവികസൈന്യമയച്ചു.

ഇതിനിടയ്ക്ക് പടിഞ്ഞാറൻ യുദ്ധരംഗത്തിൽ യൂലിസ്സിസ് എസ്. ഗ്രാൻറ് യൂണിയൻെറ പീരങ്കിബോട്ടുകളുടെ സഹായത്തോടുകൂടി മിസിസിപ്പിവഴി കോൺഫെഡറേററ് പ്രദേശത്തിലേക്ക് കടക്കുകയായിരുന്നു. ഷിലോയിൽ വച്ച് വലിയ ചെലവിൽ ഒരു വിജയം നേടിയശേഷം ഗ്രാൻറ് വിക്സ്ബർഗിൽ കടന്ന് ആക്രമണം തുടങ്ങി. മിസിസിപ്പി മുഴുവനും യൂണിയൻെറ കൈവശമായി. മദ്യപാനശീലത്താൽ പടിഞ്ഞാറൻ യുദ്ധത്തിനു ശേഷം വളരെ മോശപ്പെട്ട നിലയിലെത്തിയിരുന്ന ഗ്രാൻറ് ഇപ്പോൾ ഒരു ദേശീയ വീരപുരുഷനായി ഉയർന്നു.

ഗ്രാൻറിൻെറ പശ്ചിമ വിജയങ്ങൾക്കെതിരെ യൂണിയനു് കിഴക്കൻ പ്രദേശങ്ങളിൽ കൂടെക്കൂടെ പരാജയമുണ്ടായിക്കൊണ്ടിരുന്നു. ലിങ്കനെ കൂടുതൽ കൂടുതൽ വിഷമിപ്പിച്ചുകൊണ്ടിരുന്ന അവസ്ഥയായിരുന്നു ഇതു്. ഒരു വൻ വിജയത്തിനുശേഷമുള്ള വിജ്ഞാപനത്താൽ യൂണിയൻെറ നിലപാടു് ഉറപ്പിക്കുവാൻ അദ്ദേഹം അക്ഷമയോടെ കാത്തിരിക്കയായിരുന്നു.

ഔത്തരാഹന്മാരായ ഉച്ചാടനവാദികളുടെ അഭിപ്രായം ശ്രദ്ധിക്കുന്നതിനും, ആഭ്യന്തരയുദ്ധം കേവലം യൂണിയൻെറ നിലനില്പിനു മാത്രമല്ല തെക്കൻ പ്രദേശങ്ങളിലെ അടിമകളെ മോചിപ്പിക്കുന്നതിനും കൂടിയുള്ളൊരു പോരാട്ടമായി പ്രഖ്യാപിക്കുവാനും സമയമായി. യൂണിയനെ നിലനിർത്തുകമാത്രമായിരുന്നു ലിങ്കൻെറ മുൻലക്ഷ്യം; അദ്ദേഹം പ്രസ്താവിച്ചിരുന്നു: "ഒരു അടിമയേയും മോചിപ്പിക്കാതെ യൂണിയൻ നിലനിർത്താമെങ്കിൽ, ഞാനതു ചെയ്യും; എല്ലാ അടിമകളേയും മോചിപ്പിക്കുന്നതുകൊണ്ടു് യൂണിയൻ നിലനിർത്താമെങ്കിൽ, ഞാനതു ചെയ്യും." ഇപ്പോൾ 1862 ൽ എല്ലാ അടിമകളേയും മോചിപ്പിക്കുന്നതു യൂണിയൻെറ താല്പയ്യത്തിനു് ഏററവും പററിയ നടപടിയായിരുന്നു; അതു വടക്കരെ യോജിപ്പിക്കയും, ലോകാനുകൂല്യം സമ്പാദിക്കയും, വിദേശ സഖ്യം കിട്ടുമെന്ന തെക്കരുടെ ആശയ്ക്കു് അവസാനത്തെ അടിയായിരിക്കയും ചെയ്യും.

കിഴക്കൻ പ്രദേശങ്ങളിൽ തെക്കൻ സൈന്യം ജയത്തിനു മേൽ ജയം നേടിക്കൊണ്ടിരിക്കുമ്പോൾ തെക്കൻ അടിമകളെല്ലാം സ്വതന്ത്രരായിരിക്കുന്നു എന്ന പ്രഖ്യാപനം നിഷ്പ്രയോജനമായിരിക്കും. അതിനാൽ ആൻറയിററം യുദ്ധത്തിൽ വച്ചു് മാക്ക്ക്ലീലൻ ഒരു വലിയ തെക്കൻ ആക്രമണഭീഷണി അമർത്തുന്നതുവരെ ലിങ്കൺ കാത്തിരുന്നു. അനന്തരം തൻെറ മോ

ചനവിളംബരത്തിൽ, യൂണിയന്നെതിരായി പ്രക്ഷോഭണം നടത്തുന്ന സംസ്ഥാനങ്ങളിലെ എല്ലാ അടിമകളും 1863 ജനുവരി 1 മുതൽ സ്വതന്ത്രരായിരിക്കുമെന്നു പ്രഖ്യാപിച്ചു.

തെക്കൻ പ്രദേശം അപ്പോഴും കീഴടങ്ങാതിരുന്ന നിലയ്ക്കു് ഈ വിളംബരം വാസ്തവത്തിൽ ഭാവിയിലേക്കൊരു വാഗ്ദാനമെന്നതിൽക്കവിഞ്ഞൊന്നുമായിരുന്നില്ല. കൂടാതെ അതു ഭരണഘടനാവിരുദ്ധവുമായിരുന്നു. വിജയത്തിനുശേഷം സംസ്ഥാനങ്ങൾ തന്നെ അടിമമോചനത്തിനുള്ള ഭേദഗതി പാസാക്കേണ്ടിയിരുന്നു. എങ്കിലും അടിമത്തത്തിൽ ജീവിക്കുന്ന 35 ലക്ഷം അമേരിക്കരുടെ മോചനം വാഗ്ദാനം ചെയ്യുന്ന വിളംബരത്തിന്റെ മഹനീയമായ ഉദ്ദേശ പ്രസ്താവന ലിങ്കൺ ആഗ്രഹിച്ച ഫലം ചെയ്തു. ഇപ്പോൾ യൂണിയൻ ഒരു മഹത്തായ ധർമ്മയുദ്ധത്തിലാണേർപ്പെട്ടതു്.

എങ്കിലും ഈ ഉത്സാഹച്ചൂടു് പെട്ടെന്നു തണുക്കാനിടയായി. ആൻറയിററം യുദ്ധത്തിനുശേഷം മാക്ക്ക്ലീലൻ തുടർന്നു വിജയിച്ചില്ല. ലിങ്കൺ മുഷിഞ്ഞു, മാക്ക്ക്ലീലനെ മാററി കുറെക്കൂടെ ശൂരന്മാരായ സേനാനികളെ നിയമിച്ചു. സൈന്യം വീണ്ടും വെർജീനിയായിലേക്കു കയറിച്ചെന്നു, എന്നാൽ ഫ്രെഡെറിക്സ്ബർഗ്ഗ്, ചാൻസലേഴ്സ് വില്ലി എന്നിവിടങ്ങളിൽ വച്ചു കശാപ്പു ചെയ്യപ്പെട്ടു. ജനറൽ ലീ പിന്തുടർന്നുകൊണ്ടിരിക്കെ യൂണിയൻ സൈന്യം അണിവിട്ടോടി പെൻസിൽവേനിയായിൽ ജെററിസ്ബർഗ് എന്ന സ്ഥലത്തെത്തി വീണ്ടും നിലയുറപ്പിച്ചു. ഔത്തരാഹർ ഇപ്പോൾ സ്വന്തം നിലനില്പിനുവേണ്ടി പോരാടുകയായിരുന്നു; ശത്രു അവരുടെ മണ്ണിൽ പ്രവേശിച്ചു; അടുത്തൊരു പരാജയം യുദ്ധം അവസാനിപ്പിക്കയും തെക്കൻ സ്വാതന്ത്ര്യം സ്ഥാപിക്കയും ചെയ്യും.

ജെററിസ്ബർഗിൽ വച്ച് നാടൻ വെള്ളവേഷത്തിൽ പരിചയസമ്പന്നരായ 75,000 ഭടന്മാരടങ്ങിയ ലീയുടെ സൈന്യം, ജനറൽ ജോർജ്ജ് ജി. മീഡിന്റെ കീഴിലുള്ള 90,000 നീലഫെഡറലുകളോട് ഏററുമുട്ടി. 1863 ജൂലൈ ഒന്നും രണ്ടും തീയതികളിൽ കോൺഫെഡറേററുകൾ തന്നെ ജയിച്ചു നിന്നു; യൂണിയൻ സൈന്യത്തിൻെറ ഇരുവശങ്ങളേയും തുരത്തി. ജൂലൈ 3 ൽ വിജയം തീർത്തുറപ്പിക്കാനുള്ള തിടുക്കത്തിൽ, ലീ യൂണിയൻ സേനയുടെ മദ്ധ്യഭാഗം ആക്രമിക്കുവാൻ ആജ്ഞാപിച്ചു. ഈ ഭാഗം സിമെററി കുന്നുകളുടെ മറവിൽ വേണ്ടത്ര സുരക്ഷിതമായി നിലയുറപ്പിച്ചിരിക്കയായിരുന്നു.

യുദ്ധ ചരിത്രത്തിൽ ഏററവും നാടകീയവും പരാക്രമപൂർണ്ണവുമായ ആക്രമണങ്ങളിൽ ഒന്നായിരുന്നു ജനറൽ ജോർജ്ജ് പിക്കററ് നടത്തിയത്. ദാക്ഷിണാത്യരിൽ ഏററവും ശ്രേഷ്ഠന്മാരായ 15,000 ഭടന്മാരോടുകൂടി അദ്ദേഹം ജയമല്ലെങ്കിൽ മരണം എന്ന വാശിയിൽ ഫെഡറൽസൈന്യത്തിൻെറ നേരെ ചാടിവീണു. ആദ്യം ചിട്ടപ്പടി നടന്നടുത്ത കോൺഫെഡറേററുകൾ മുമ്പോട്ട് ഊക്കോടെ ഓടിച്ചെന്ന് പീരങ്കിവെടികളെ അഭിമുഖീകരിച്ചുകൊണ്ട് മലനിരകളുടെ മുകളിലെത്തി കുറെ നേരത്തേക്ക് യൂണിയൻ കൊടിയോടൊപ്പം തങ്ങളുടെ കൊടിയും നാട്ടി. യുദ്ധത്തിന്റെ മൂർദ്ധന്യദശയിൽ നീലയും വെള്ളയും തമ്മിൽ ബയനററ്കൊണ്ടും തോക്കിൻ തണ്ടുകൊണ്ടും ഒരു ഹസ്താഹസ്തിയുദ്ധം നടന്നു. യൂണിയൻ സൈന്യത്തിന് കൂടുതൽ ആൾ ബലം വന്നുകൊണ്ടിരുന്നു. ഒടുവിൽ ഭയങ്കരമായ നഷ്ടം സഹിച്ച് തെക്കർ പതുക്കെ പിൻതിരിഞ്ഞു് മലയിറങ്ങി. ജെററിസ്ബർഗ്യുദ്ധം അവസാനിച്ചു;

തെക്കരുടെ ഏററവും വലിയ യുദ്ധഭീഷണി നിരോധി ക്കപ്പെട്ടു.

സ്വാതന്ത്ര്യദിനമായ ജൂലൈ 4 വടക്ക് അതിര ററ ആഹ്ലാദത്തോടെ കൊണ്ടാടപ്പെട്ടു. ജെററിസ് ബർഗിന്നു പുറമേ പടിഞ്ഞാറുനിന്നും വമ്പിച്ച വിജ യത്തിൻെറ വാർത്ത വന്നെത്തി. ജനറൽ ഗ്രാൻററ് വി ക്സ്ബർഗിനെ പട്ടിണിയിട്ട് കീഴടക്കിക്കഴിഞ്ഞിരു ന്നു. മിസിസിപ്പിനദി പൂർണ്ണമായും യൂണിയന്നു കൈ വശപ്പെട്ടു. നദിക്കു പടിഞ്ഞാറുള്ള ദക്ഷിണ സംസ്ഥാ നങ്ങൾ ഒററതിരിക്കപ്പെട്ടതിനാൽ ഗ്രാൻറിന്നു ധാരാ ളം സൈന്യം കിഴക്കൻ യുദ്ധരംഗങ്ങളിലേക്ക് അയ യ്ക്കാൻ സാധിച്ചു.

രണ്ടു കൊല്ലത്തെ കൊടിയ സമരം വരാനിരുന്നെ ങ്കിലും ജെററിസ്ബർഗ് ആഭ്യന്തരയുദ്ധത്തിൻെറ നി ർണ്ണായകഘട്ടമായിരുന്നു. 1863 ലെ ശരൽക്കാലത്തിൽ ഈ യുദ്ധരംഗം ദേശീയ ശ്മശാനമാക്കപ്പെട്ടു. പ്രസിഡ ണ്ട് ലിങ്കൺ ഒരു സംക്ഷിപ്തസമർപ്പണ പ്രസംഗം ന ടത്തി. വടക്കരിൽ മൃതരുടെ ത്യാഗത്തിന്നു പ്രതിഫലം വാഗ്ദാനം ചെയ്തുകൊണ്ടുള്ള അദ്ദേഹത്തിൻെറ അവിസ്മ രണീയമായ ജെററിഡ്ബർഗ് പ്രസംഗം സമാപിച്ച തു് ഇങ്ങനെയാണ്: "ഈ പരേതന്മാർ മരിച്ചതു വൃഥാ വിലാകയില്ലെന്നും, ദൈവകൃപയാൽ ഈ നാടിന്ന് ഒരു സ്വാതന്ത്ര്യപുനർജ്ജന്മമുണ്ടാകുമെന്നും, ജനങ്ങൾക്കുവേ ണ്ടി ജനങ്ങൾ നടത്തുന്ന ജനങ്ങളുടെ ഗവമ്മേണ്ട് ഭൂമി യിൽ നിന്നു തിരോധാനം ചെയ്കയില്ലെന്നും നാം ദൃഢ മായി ശപഥം ചെയ്യുന്നു."

x x x x

ആഭ്യന്തരയുദ്ധത്തിൻെറ ഉത്തരാർദ്ധം, പരാജയം സമ്മതിക്കാൻ കൂട്ടാക്കാത്ത ശത്രുവിൽ നിന്ന് ജീവൻ

പിഴിഞ്ഞെടുക്കുന്നതിന് വടക്കർ നടത്തിയ വാശിപ്പോരുകളുടെ കഥയാണ്. യൂണിയൻ യുദ്ധതന്ത്രം ലഘുവായിരുന്നു: പോട്ടോമാക്ക് സൈന്യം വെർജീനിയായിൽ കൂടി തെക്കോട്ട് റിച്ച്മണ്ഡിലേക്കു തള്ളിക്കയറുക; ഗ്രാൻറ് കോൺഫെഡറേററുകളെ പടിഞ്ഞാറുനിന്ന് എതിർക്കുക.

ലിങ്കൺ ആവശ്യപ്പെട്ട മാതിരി സേനാനിയായിരുന്നു ഗ്രാൻറ്. ആളുകൊണ്ടും അർത്ഥം കൊണ്ടും മുന്തിനിന്ന ഔത്തരാഹരുടെ പ്രാബല്യം ഫലവത്തായി ഉപയോഗിക്കാൻ തക്ക പരാക്രമവും ധൃഷ്ടതയുമുള്ളൊരാൾ വേണമെന്നായിരുന്നു ലിങ്കൻെറ ആഗ്രഹം. കിഴക്കേ ടെന്നസ്സിയും, ചററനൂഗായിൽ വമ്പിച്ച വിജയവും കൈക്കലാക്കിയ ഗ്രാൻറിനെ ലിങ്കൺ വടക്കൻ സൈന്യത്തിൻെറ സർവ്വാധിപതിയാക്കി അപ്രതിഹതനായ ലീയെ അഭിമുഖീകരിക്കുവാൻ വെർജീനിയായിലേക്കു സ്ഥലം മാററി. ഗ്രാൻറിൻെറ സഹപ്രവർത്തകനായ വില്യം ടി. ഷെർമാൻ ടെന്നസ്സിയിലെ സൈന്യത്തിൻെറ ചുമതലയേറെറടുത്ത് ജോർജിയായിലെ അത്‌ലാന്തായിലേക്കു പുറപ്പെട്ടു.

1864ൽ റിച്ച്മണ്ഡിൽ എത്താൻ ചെയ്ത കഠിനശ്രമത്തിൽ ജനറൽ ഗ്രാൻറിന് കാര്യമായ വിജയമൊന്നുമുണ്ടായില്ല; നഷ്ടമാകട്ടെ ഭയങ്കരവുമായിരുന്നു: പല സ്ഥലങ്ങളിലും ലീ അദ്ദേഹത്തെ തടഞ്ഞു, പീറേറഴ്സ്ബർഗിൽ ഒരു ഉപരോധത്തിൽ നിർത്തി. ഗ്രാൻറിനു വിജയമുണ്ടായില്ലെങ്കിലും അദ്ദേഹം പിന്മാറിയില്ല. നഷ്ടം നികത്താൻ പുതിയ ഭടന്മാരില്ലാതിരുന്നതിനാൽ ലീയുടെ സൈന്യം ക്രമേണ ശോഷിച്ചു തുടങ്ങി.

ഇതിനിടെ വടക്ക് 1864 ലെ പ്രസിഡണ്ട് തെരഞ്ഞെടുപ്പു നടന്നു. റിപ്പബ്ലിക്കന്മാർ ലിങ്കനെത്തന്നെ വീണ്ടും നിർദ്ദേശിച്ചു, ഡെമോക്രാററുകൾ മാക്ക് ക്ലീല

ന്നേയും. അഭിപ്രായവ്യത്യാസം യുദ്ധത്തെക്കുറിച്ചായി രുന്നു. ലിങ്കൺ ശഠിക്കുംപോലെ ഏതു ചെലവിലും യു ദ്ധം തുടരുകയോ, ഡെമോക്രാററുകൾ ആവശ്യപ്പെട്ടും പോലെ സമാധാനസംഭാഷണം മൂലം യുദ്ധം അവസാ നിപ്പിക്കയോ വേണ്ടതു്? ലീയെത്തകക്കുവാൻ ഗ്രാൻറി ന്ന സാധിക്കാഞ്ഞതിനാൽ തെരഞ്ഞെടുപ്പു ഫലത്തെ പ്പററി ലിങ്കന് ആശങ്കയുണ്ടായിരുന്നെങ്കിലും അദ്ദേഹം വിഷമം കൂടാതെ വീണ്ടും തെരഞ്ഞെടുക്കപ്പെട്ടു.

വമ്പിച്ച വടംവലി അവസാനത്തോടടുത്തുകൊ ണ്ടിരുന്നു. ജനറൽ ഷെർമാൻ, "യുദ്ധം നരകമാണ്" എന്ന അഭിപ്രായത്തിന്റെ പ്രണേതാവ്, ജോർജ്ജി യായ്ക്കു് കൊള്ളി വച്ച് അതിനെ സാധൂകരിക്കുവാൻ ശ്രമിച്ചു. അത്‌ലാന്തായിൽ നിന്ന് സവാനായിലേക്കുള്ള മുന്നൂറു മൈൽ യാതൊരെതിർപ്പും കൂടാതെ കണ്ണിൽ കണ്ടതെല്ലാം ഭസ്മീകരിച്ചുകൊണ്ട് അദ്ദേഹം യാത്ര ചെയ്തു. അവിടെനിന്നും അതേ നിഷ്ഠുരപരിപാടി തുട ന്ന് അദ്ദേഹം കരോലിനകളിൽക്കൂടി വടക്കോട്ടു തിരി ച്ചു. ഗ്രാൻറിനെ സഹായിക്കാൻ അദ്ദേഹം വെർജീനി യായിലേക്കു പുറപ്പെട്ടു. എന്നാൽ അപ്പോഴേക്കും റിച്ച് മണ്ഡ് അടിപ്പെട്ടു കഴിഞ്ഞിരുന്നു. തന്റെ ആശയററ നിലപാടു മനസ്സിലാക്കിയ ലീ 1865 ഏപ്രിൽ 9-ാംനം- ഗ്രാൻറിന്ന കീഴടങ്ങി; യുദ്ധം അവസാനിച്ചു.

ഈ ചതുർവർഷഹോമത്തിൽ അമേരിക്കക്ക് യു വാക്കന്മാരുടെ ജീവനും വസ്തുവകയുമായി ഭാരിച്ച നഷ്ട മാണുണ്ടായതു്. യൂണിയനിൽ മൃതസംഖ്യ 3,60,000 ആയിരുന്നു. (രണ്ടാം ലോക യുദ്ധത്തിൽ ഐക്യനാടു കളുടെ ആകെ മരണം ഏതാണ്ടിത്രയും വരും). തെക്ക ക്ക് ആളിനും പുറമേ വീടും, കന്നുകാലിയും, ഗതാഗ തസൗകര്യവും നഷ്ടപ്പെട്ടു. 200 കോടിഡോളർ വില വരുന്ന അടിമകൾ നഷ്ടപരിഹാരം കൂടാതെ മോചി

ക്കപ്പെട്ടു. കോൺഫെഡറേററിൻെറ നാണയങ്ങളും കടപ്പത്രങ്ങളും ശൂന്യമായി.

മുമ്പിലിരുന്ന പ്രശ്നങ്ങൾ ശരിക്കു മനസ്സിലാക്കിയ ലിങ്കൺ രണ്ടാമത്തെ സ്ഥാനാരോഹണപ്രസംഗത്തിൽ ഇപ്രകാരം പ്രസ്താവിച്ചു: "ആരോടും വൈരമില്ലാതെയും, എല്ലാവരോടും സ്നേഹമായും നാം ഏർപ്പെട്ടിരിക്കുന്ന ജോലി-നാടിൻെറ മുറിവുകൾ വച്ചുകെട്ടുന്ന ജോലി-നമുക്കു പൂർത്തിയാക്കുക." ഏററവും സുകരമായ പുനഃസംവിധാനത്തിനു മാർഗ്ഗനിർദ്ദേശം ചെയ്യാൻ പ്രസിഡണ്ട് ഒരുക്കമായിരുന്നു.

എന്നാൽ വടക്കൻ റിപ്പബ്ലിക്കന്മാരിൽ പലരും പരാജിതരായ തെക്കരെ ശിക്ഷിക്കേണ്ടതാണെന്നും യൂണിയനിൽനിന്നു വേർപെട്ട സംസ്ഥാനങ്ങൾക്കു മുൻപുണ്ടായിരുന്ന അവകാശങ്ങൾ നഷ്ടപ്പെട്ടിരിക്കയാണെന്നും വാദിച്ചു. ലിങ്കൺ ഈ അഭിപ്രായത്തോടു യോജിച്ചില്ല. ആദ്യത്തെ സ്ഥാനാരോഹണപ്രസംഗത്തിൽ പ്രസ്താവിച്ചതുപോലെ ഒരു സംസ്ഥാനത്തിനും യൂണിയൻവിട്ടു പോകാവുന്നതല്ലെന്നായിരുന്നു ലിങ്കൻെറ വിശ്വാസം. തെക്കൻ സംസ്ഥാനങ്ങൾ അല്ല, അവയിലെ ചില ആളുകൾ മാത്രമാണ് ഫെഡറൽ അധികാരത്തെ എതിർത്തത്. യൂണിയൻെറ അംഗങ്ങളായി വീണ്ടും സഹകരിക്കാൻ ഒരുക്കമുള്ള ആളുകളുടെ കൈയിൽ സംസ്ഥാനങ്ങൾ വന്നുചേരുന്ന ഏതവസരത്തിലും അവയെ വീണ്ടും സ്വാഗതംചെയ്യേണ്ടതാണ്.

ഈ നയമനുസരിച്ച് യുദ്ധകാലത്ത് പ്രസിഡണ്ട് തൻെറ പത്തുശതമാനപദ്ധതി ആവിഷ്കരിച്ചിരുന്നു. ഏതെങ്കിലും സംസ്ഥാനത്തിലെ പത്തുശതമാനം വോട്ടറന്മാർ യൂണിയനു വിധേയമായൊരു ഗവർമ്മെണ്ട് രൂപീകരിക്കാൻ സമ്മതിക്കുന്നപക്ഷം ആ സംസ്ഥാനത്തെ യൂണിയനിൽ പ്രവേശിപ്പിക്കയും അതിൻെറ പ്രതിനിധികൾക്ക് കോൺഗ്രസ്സിൽ സ്ഥാനം നൽകുകയും

ചെയ്യുന്നതാണ്. ഫെഡറൽസൈന്യം കൈവശപ്പെടുത്തിയ ടെന്നസി, അർക്കൻസാസ്, ലൂയിസിയാനാ എന്നീ സംസ്ഥാനങ്ങളെ ഇപ്രകാരം യുദ്ധം അവസാനിക്കും മുമ്പുതന്നെ യൂണിയനിൽ പ്രവേശിച്ചിരുന്നു. തൻെറ സൗഹാർദ്ദം ഒന്നുകൂടി വ്യക്തമാക്കിക്കൊണ്ട് ലിങ്കൺ ടെന്നസ്സിയിലെ പഴയ ഗവർണ്ണറും സെനറററുമായ ആൻഡ്രൂ ജോൺസനെ വൈസ് പ്രസിഡണ്ടുസ്ഥാനത്തു നിർദ്ദേശിച്ചു.

റിപ്പബ്ലിക്കൻ കോൺഗ്രസ് പത്തു ശതമാന പദ്ധതിക്കെതിരായിരുന്നു. തെക്കൻ പ്രദേശം ഇപ്രകാരം എളുപ്പത്തിൽ യൂണിയനിൽ ച്ചേർന്നുവെന്നിരിക്കട്ടെ: അവിടുത്തെ ഡെമോക്രാററ് പ്രതിനിധികൾ വടക്കൻ ഡമോക്രാററുകളുമായി യോജിച്ച് റിപ്പബ്ലിക്കരെ പുറം തള്ളുകയില്ലേ? തെക്കരെ താഴ്ത്തിനിർത്തുകയാണ വേണ്ടത്; പുനസ്സംവിധാനം നിർദ്ദേശിക്കേണ്ടത് പ്രസിഡണ്ടല്ല, കോൺഗ്രസ്സാണ്. അതിനാൽ കോൺഫെഡറേററിലെ മുൻസംസ്ഥാനങ്ങളെ ശത്രുക്കളായിക്കണ്ടുകൊണ്ട് കോൺഗ്രസ് അവരുടെ മേൽ നടപടിയെടുക്കേണ്ടതാണ്; പ്രസിഡണ്ടിന് അവർക്കു മാപ്പുകൊടുക്കാൻ അധികാരമില്ല.

ഈ എക്സിക്യൂട്ടീവ്—ലെജിസ്ലേററീവ് മത്സരത്തിൽ ലിങ്കൺ ജയിക്കുമായിരുന്നോ എന്ന ചോദ്യത്തിന് ഉത്തരം പറവാൻ നിവൃത്തിയില്ല. ആഭ്യന്തര യുദ്ധം അവസാനിച്ച് അഞ്ചു ദിവസം കഴിഞ്ഞതേയുള്ളു, അദ്ദേഹവും ഭാര്യയും ഫോഡ്സ് തീയേറററിൽ നടന്നുകൊണ്ടിരുന്ന ഒരു നാടകം കണ്ടുകൊണ്ടിരിക്കയായിരുന്നു: ജോൺ വിൽക്കിസ് ബൂത്ത് എന്ന ഭ്രാന്തനായ നടൻ പുറകിൽക്കൂടിച്ചെന്ന് പ്രസിഡണ്ടിൻെറ തലയ്ക്കു വെടി വച്ച് "മർദ്ദകന്മാർ എപ്പോഴും ഇങ്ങ

നെതന്നെ" എന്ന വിളിച്ചു പറഞ്ഞു് ഓടിക്കളഞ്ഞു. ബൂത്തിനെ അന്വധാവനം ചെയ്തവർ ഒടുവിൽ അയാളെ ഒരു അറപ്പുരയിൽ കുരുക്കി, കീഴടങ്ങാത്തതിനാൽ വെടിവച്ചു കൊന്നു.

പിറേറ ദിവസം രാവിലെ പ്രസിഡണ്ടു് അന്തരിച്ചു; വടക്കർ സന്താപനിമഗ്നരായി. അവരുടെ ശാന്തനും, ബുദ്ധിമാനും, മഹാനുമായ നായകൻ പോയിക്കഴിഞ്ഞു. തെക്കർക്കും മനസ്സാപമുണ്ടായി; അവരുടെ ഭയങ്കരമായ പരിതഃസ്ഥിതിയിൽ ലിങ്കൺ ആവതു സഹായിച്ചേനെ.

പുതിയ പ്രസിഡണ്ടായ ആൻഡ്രൂ ജോൺസൻെറ കീഴിൽ നാട്ടു്, പരുക്കേററെങ്കിലും സംസ്ഥാനമൊട്ടാകെ മേൽക്കോയ്മയുള്ളൊരു ഫെഡറൽ ഗവമ്മെണ്ടു വേണമെന്ന തത്വത്തിന് സ്വയം ഉഴിഞ്ഞുവച്ചുകൊണ്ടു്, മുട്ടി മുട്ടി മുമ്പോട്ടുപോയി.

## രണ്ടാം ഭാഗത്തിൻെറ ആമുഖം

ആഭ്യന്തര യുദ്ധത്തോടുകൂടി അമേരിക്കയുടെ ഇന്നുവരെയുള്ള ചരിത്രത്തിൻെറ പൂർവാർദ്ധം അവസാനിക്കുന്നു. ഈ കാലഘട്ടത്തിൽ രാഷ്ട്രത്തിൻെറ അടിത്തറ കെട്ടപ്പെട്ടു; ജനപ്രഭുത്വസിദ്ധാന്തത്തിൽ അതിൻെറ വ്യക്തിത്വം രൂപീകൃതമായി. 19-ാം ശതാബ്ദത്തിലെ വ്യവസായ പ്രധാനമായ വടക്കൻ പ്രദേശങ്ങളിൽപോലും അമേരിക്കയുടെ സാമ്പത്തിക സ്ഥിതി മുഖ്യമായും കൃഷി ആസ്പദമാക്കിയിട്ടുള്ളതായിരുന്നു, വാണിജ്യം പ്രാദേശികമായിരുന്നതേയുള്ളു. ഇന്ത്യാക്കാരും പോത്തും പാട്ടമായി അനുഭവിച്ചിരുന്ന പടിഞ്ഞാറൻ സമതലങ്ങൾ കുടിപാർപ്പുകാരെ മാടി വിളിച്ചുകൊണ്ടിരുന്നു.

1865 ന ശേഷം ചരിത്രം മാറുന്നു. നാട്ടിലേക്കു ള്ള കുടിയേററപ്രവാഹം വലിയൊരു വേലിയേററമായുയരുന്നു. വലിയ നഗരങ്ങൾ ഉത്ഭവിക്കുന്നു. പുതിയ കണ്ടുപിടിത്തങ്ങളും വർദ്ധിച്ചു വരുന്ന ജനസംഖ്യയും കാരണം വ്യവസായം വികസിക്കുന്നു. വളർന്നുവരുന്ന വ്യവസായത്തിന ശക്തിയും സാമഗ്രിയും നല്കാനായി കല്ക്കരി കുഴിച്ചെടുക്കുന്നു, ഇരുമ്പുണ്ടാക്കുന്നു. ലക്ഷക്കണക്കിന കുഴലുകൾ ഭൂമിയ്ക്കടിയിൽ നിന്ന് എണ്ണ പമ്പു ചെയ്തുയർത്തുന്നു. രണ്ടു കടൽത്തീരങ്ങളേയും യോജിപ്പിച്ചുകൊണ്ട് റെയിൽ റോഡുകൾ നിരക്കുന്നു. വെളിച്ചം, ശക്തി, വാർത്താവിതരണം എന്നിവയ്ക്കു് ഇലക്ട്രിസിററി ഉപയോഗിക്കുന്നു.

അമേരിക്കയുടെ വിപുലമായ വിഭവങ്ങൾ ഉപയോഗിക്കപ്പെടുമ്പോൾ ചുണയുള്ള വ്യാപാരികൾ ധനം വാരിക്കൂട്ടുന്നു. മുതലാളിയും തൊഴിലാളിയും തമ്മിലുള്ള സംഘടിത മത്സരം വർദ്ധിക്കുന്നു. തങ്ങളുടെ സ്വത്തു് തങ്ങളുടെ ഇഷ്ടംപോലെ വിനിയോഗിക്കാൻ അവകാശമുണ്ടെന്നു മുതലാളികളും, കൂടുതൽസൗകര്യങ്ങളും ശമ്പളവും കിട്ടണമെന്ന് തൊഴിലാളികളും വാദിക്കുന്നു. ഭീമവും അനിയന്ത്രിതവുമായ സ്വകാര്യവ്യവസായത്തോടു മത്സരിച്ച് കാലത്തിനൊത്തു പുരോഗമിക്കുവാൻ ചെറുകിട കച്ചവടക്കാരും വ്യവസായികളും വെമ്പിക്കൊണ്ടിരിക്കുന്നു.

അററ്ലാൻറിക് മുതൽ പസിഫിക്ക് വരെ നിറഞ്ഞിരിക്കയാണു് അമേരിക്കാ. 1900 ൽ അതിന്റെ ജനസംഖ്യ 760 ലക്ഷം —1865 ലേ സംഖ്യയുടെ ഇരട്ടിയിൽ കൂടുതൽ – ആയിരിക്കുന്നു. വൻകരയിൽ അടങ്ങാത്തവണ്ണം അമേരിക്കാ വികസിക്കുന്നു. കുറെനാൾ കടലിനപ്പുറത്തേ രാജ്യങ്ങൾ ആക്രമിച്ചടക്കി മററ് ഒന്നാംകിട ശക്തികളോടൊപ്പം സാമ്രാജ്യമത്സരത്തിൽ പങ്കു കൊള്ളുവാൻ അമേരിക്ക മോഹിക്കുന്നു.

ആഭ്യന്തര യുദ്ധം ക്ഷീണിപ്പിക്കുന്നതും നിഷ്ഠുരവു മായിരുന്നെങ്കിലും അമേരിക്കയെ നശിപ്പിച്ചില്ല. മറി ച്ച്, അത് നാട്ടിൽ ഒരു നവോന്മേഷം ഉണർത്തി വിട്ടു, അതിൻെറ മഹത്വം ഒന്നിളക്കിവെച്ചുറപ്പിച്ചു, മഹത്തര രവും ശ്രേഷ്ഠവുമായ നേട്ടങ്ങൾക്കു വേണ്ടി പ്രവർത്തിക്കു വാൻ അതിനെ പ്രേരിപ്പിച്ചു.

ആധുനിക യുഗം ആസന്നമായി.

## അദ്ധ്യായം 7

## പുനസ്സംവിധാനവും സ്വകാര്യവ്യവസായവും

1865–77 ലെ ജ്വരംകൊണ്ട അമേരിക്കൻ പു നസ്സംവിധാന യുഗത്തിൽ ധൂർത്തത്വം, ഭൗതികത്വം ആദർശാത്മകത്വം എന്നിവ ഒരു മുക്കൂട്ടായിച്ചേർന്നു.

ആഭ്യന്തരയുദ്ധാവസാനത്തിൽ തെക്കനായ ആൻ ഡ്രൂ ജോൺസൻെറ അവിചാരിതമായ പ്രസിഡണ്ട് പദലബ്ധി പല പൊട്ടിത്തെറിക്കലിനും കാരണമാകുക സ്വാഭാവികമായിരുന്നു. യൂണിയനോടു ഭക്തിയിലിരു ന്ന നിർഭാഗ്യവാനായ ഈ ടെന്നസ്സിക്കാരനെ വടക്ക രാകട്ടെ തെക്കരാകട്ടെ ഇഷ്ടപ്പെട്ടിരുന്നില്ല. സ്വപ്രയ ത്നം കൊണ്ടു പഠിച്ചുവനും, തെക്കൻ 'ദ്ര്യഴവെള്ളക്കാ രനും' ആയ ജോൺസൻ സത്യസന്ധനും, ഋജുബുദ്ധി യും, നായകനു വേണ്ട ശേഷിയില്ലാത്തവനുമായിരുന്നു.

ജോൺസൻ അഭിമുഖീകരിച്ച കടുത്ത എതിർ പ്പിന് കാരണമല്ലാത്ത രണ്ടു സംഭവങ്ങൾ അദ്ദേഹ ത്തിൻെറ ഭരണകാലത്തുണ്ടായി. ഒന്ന്: സ്റ്റേയിററ്സെ ക്രട്ടറിയായ സ്യൂവാർഡ് റഷ്യൻസാറിൽ നിന്ന് 70 ല ക്ഷത്തിൽ പരം ഡോളർ വില കൊടുത്ത് അലാസ്കാ വാങ്ങി. ഇരുപതാം നൂററാണ്ടിലെ അമേരിക്കർ നന്ദി കാണിക്കേണ്ട ഒരു കച്ചവടമായിരുന്നു അത്. രണ്ട്:

ഫ്രഞ്ചുകാർ മെക്സിക്കോവിൽ ദുർഭഗനായ മാക്സിമിലിയൻ ചക്രവത്തിയുടെ കീഴിൽ ഒരു പാവസ്സാമ്രാജ്യം സ്ഥാപിക്കുന്നതിനു ശ്രമിക്കയായിരുന്നു; മൺറോസിദ്ധാന്തം ബലമായി പ്രയോഗിച്ചു ഫ്രഞ്ചുകാർ മെക്സിക്കോ വിട്ടുകൊള്ളണമെന്നു അമേരിക്കൻ ഗവമ്മേണ്ട് ആജ്ഞാപിച്ചു.

എന്നാൽ ജോൺസൻ ലിങ്കന്റെ പുനസ്സംവിധാന പദ്ധതി പ്രയോഗത്തിൽ വരുത്താൻ ശ്രമിക്കവേ കോൺഗ്രസ് അദ്ദേഹത്തിന്റെ നേരേ ചാടി വീണു. പുതിയ തെക്കൻ സംസ്ഥാനങ്ങളയച്ച പ്രതിനിധികൾക്ക് കോൺഗ്രസ്സിൽ പ്രവേശം നിഷേധിക്കപ്പെട്ടു; അവരിൽ മിക്കവരും കോൺഫെഡറസിയിൽ ഉയർന്ന ഉദ്യോഗസ്ഥന്മാരായതിനാൽ 'രാജ്യദ്രോഹികൾ' ആയിരുന്നു. കൂടാതെ നീഗ്രോകളുടെ സംപൂർണ്ണ സ്വാതന്ത്ര്യം നിയന്ത്രിച്ചുകൊണ്ടു പുതിയ ഗവമ്മേണ്ടു ചില നിയമങ്ങളുണ്ടാക്കിയിരുന്നു. ജോൺസന്റെ ഇച്ഛയ്ക്കു വിപരീതമായി കോൺഗ്രസ്സ് തെക്കൻ ദിക്കുകളിലെ ഈ അവസ്ഥകളെപ്പററി പഠിച്ചു ഉചിതമായ നടപടികൾ റിപ്പോർട്ടു ചെയ്യാൻ ഒരു പതിനഞ്ചംഗക്കമ്മററിയെ നിയോഗിച്ചു.

1865 ഡിസംബറിൽ ഐക്യനാടുകളിലും അതിന്റെ ഉപരാജ്യങ്ങളിലും അടിമത്തം നിർത്തലാക്കുന്ന ഭരണഘടനയുടെ 13—ാം ഭേദഗതി പല തെക്കൻ സംസ്ഥാനങ്ങളുടേയും വോട്ടോടുകൂടി പാസ്സായി. നീഗ്രോയ്ക്കു ഇപ്പോൾ ഔദ്യോഗികമായി സ്വാതന്ത്ര്യം കിട്ടി, എന്നാൽ പൂർണ്ണപൗരത്വവും വോട്ടവകാശവും ഇനിയും കിട്ടേണ്ടിയിരുന്നു.

ഈ അവകാശങ്ങൾ ഭരണഘടനയുടെ 14-ം 15-ം ഭേദഗതികളായി എഴുതിയുണ്ടാക്കി. ഈ ഭേദഗതികൾ മുൻ അടിമകൾക്കു പൂർണ്ണ സമത്വം നല്കിയ

തോടൊപ്പം 'രാജ്യദ്രോഹത്തിൽ' പങ്കുകൊണ്ട പല കോൺഫെഡറേററ് നേതാക്കൾക്കും വോട്ടവകാശം നിഷേധിക്കയും ചെയ്തു. 14ാം ഭേദഗതി തെക്കൻ സംസ്ഥാനങ്ങളുടെ അംഗീകാരത്തിനയച്ചപ്പോൾ ടെന്നസ്സി ഒഴിച്ചു മറെറല്ലാവരും അതു തള്ളിക്കളഞ്ഞു: അവരെ ബലമായി അനുസരിപ്പിക്കുന്നതിനു് കോൺഗ്രസ് 1867 ലെ റിക്കൺസ്ട്രക്ഷൻ ആക്ട് പാസ്സാക്കി. ടെന്നെസ്സി ഒഴിച്ചു ബാക്കി മുൻ കോൺഫെഡെറേററ് സംസ്ഥാനങ്ങളെ അഞ്ചു സൈനിക ഡിസ്ട്രിക്ടുകളായി ഭാഗിച്ചു: ഓരോന്നിലും സമാധാനപാലനത്തിനായി ഓരോ യൂണിയൻ മേജർ ജനറലിനേയും വേണ്ടത്ര ഭടന്മാരേയും ആക്കി. ഓരോ സ്റ്റേററിലും നീഗ്രോകൾ വെള്ളക്കാരുടെ സഹായത്തോടുകൂടി പുതിയ ഗവമ്മെണ്ട് ഉണ്ടാക്കേണ്ടിയിരുന്നു. 14ാം ഭേദഗതി അംഗീകരിക്കുന്നതോടെ സ്റ്റേററുകളെ വീണ്ടും യൂണിയനിൽ പ്രവേശിപ്പിക്കും.

ഈ പരിതഃസ്ഥിതിയിലുണ്ടായ ഗവമ്മേണ്ടുകൾ യുദ്ധത്തിനു മുമ്പുണ്ടായിരുന്നവയിൽ നിന്നു വളരെ വ്യത്യസ്തമായിരുന്നു. പഴയ തോട്ടമുടമകളുടേയും വ്യവസായികളുടേയും സംഖ്യ വളരെക്കുറഞ്ഞും നീഗ്രോകളും കൃഷിക്കാരും ധാരാളം നിറഞ്ഞുമിരുന്നു നിയമസഭകൾ; നീഗ്രോകളിലും കൃഷിക്കാരിലും അക്ഷരജ്ഞാനമുള്ളവർ ചുരുക്കമായിരുന്നു. പ്രശ്നങ്ങളെ നേരിടുവാൻ അവർ ആത്മാത്ഥശ്രമം നടത്തിയെങ്കിലും പെട്ടെന്നു കിട്ടിയ അധികാരം അവരുടെ കണ്ണഞ്ചിച്ചു. ധനവിനിയോഗത്തെപ്പററി കേവലം അജ്ഞരായിരുന്ന അവർ പൊതുമരാമത്തിനും ശമ്പളത്തിനും വ്യക്തിക്ഷേമത്തിനുതകുന്ന മററു പലതിനും വലിയ തുകകൾ വോട്ടു ചെയ്തു.

പൊതു മുതലിൻെറ ഈ ദുർവ്യയം രാജ്യത്തിൻെറ നാനാഭാഗത്തുമുള്ള കൗശലക്കാരായ രാഷ്ട്രീയപ്രവത്തക

രേയും ചൂഷണക്കാരേയും ആകർഷിച്ചു; പഠിപ്പില്ലാത്ത നിയമനിർമ്മാതാക്കളെ ധനവിനിയോഗത്തിൽ 'സഹായിച്ച്' കൊള്ളയിൽ പങ്കു കൂട്ടുവാൻ നല്ല അവസരമാണെന്ന് അവർ കണ്ടു. വടക്കനിന്നും വന്ന ഇമ്മാതിരിക്കാരെ 'ചവുക്കാളസ്സഞ്ചിക്കാർ' എന്നു വിളിച്ചിരുന്നു: എന്തെന്നാൽ ചവുക്കാളം കൊണ്ടുണ്ടാക്കിയ സഞ്ചിയിൽ തങ്ങളുടെ സ്വത്തുക്കളെല്ലാം ഭാണ്ഡം കെട്ടിയിട്ടാണപോലും ഇവർ രംഗത്തേക്കോടിവന്നത്. തെക്കനിന്ന് വന്ന ഇത്തരം അന്തസ്സില്ലാത്ത കൂട്ടരെ 'സ്കലവാഗ്സ്' എന്നു പറഞ്ഞിരുന്നു.

എങ്കിലും തെക്ക് നീഗ്രോസ്വാതന്ത്ര്യവുമായി ബന്ധപ്പെട്ട എല്ലാവരും കള്ളന്മാരും വഞ്ചകന്മാരുമായിരുന്നെന്നു വിചാരിക്കരുത്. സ്കൂളദ്ധ്യാപകന്മാർ, മോചിക്കപ്പെട്ട നീഗ്രോകളെ പഠിപ്പിക്കുന്നതിനും അമേരിക്കൻ പൗരന്മാർ എന്ന നിലയിൽ അവരുടെ ചുമതല മനസ്സിലാക്കിക്കൊടുക്കുന്നതിനും സന്നദ്ധരായി. കോൺഗ്രസ്സ് രൂപീകരിച്ച ഫ്രീഡ്മെൻസ് ബ്യൂറോ എന്നൊരു സംഘടന നീഗ്രോകൾക്കു വീടുണ്ടാക്കിക്കൊടുക്കുക, തൊഴിലുണ്ടാക്കിക്കൊടുക്കുക, സ്വന്തം കാലിൽ നില്ക്കുവാൻ സഹായിക്കുക എന്നീ കാര്യങ്ങളിൽ മഹനീയ സേവനം നിർവഹിച്ചു.

1870 ഓടു കൂടി എല്ലാ ദക്ഷിണ സംസ്ഥാനങ്ങളും യൂണിയനിൽ തിരിച്ചുവന്നു കഴിഞ്ഞു; എങ്കിലും അവിടെല്ലാം പട്ടാളം തുടന്ന് താമസിച്ചിരുന്നു, തന്മൂലമുള്ള അതൃപ്തി വദ്ധിക്കയും ചെയ്തു. അതിനിടയ്ക്കു് തെക്കർ, നീഗ്രോകളുടെ രാഷ്ട്രീയ പ്രാബല്യത്തിന് പ്രതിക്രിയ ചെയ്യുന്നതിനും തെരഞ്ഞെടുപ്പിൽ അവരെ അകററി നിത്തുന്നതിനും ഒരു മാർഗ്ഗം കണ്ടുപിടിച്ചു. ക്ലൂക്ലക്സ് ക്ലാൻ എന്ന പേരിലൊരു ഭീഷണസംഘടനമൂലം 'വെള്ള മേൽക്കോയ്മ' വാദികൾ നീഗ്രോകൾ പൊതുകാര്യങ്ങളിൽ പ്രവേശിക്കാൻ ധൈര്യപ്പെടാത്തവണ്ണം അവ

രെ തല്ലുകയും കൊല്ലുകയും ചെയ്തു: സംഗതികൾ വഷ ളാക്കിയ വെള്ളക്കാരായ ചവുക്കാളസ്സഞ്ചിക്കാരോടും സ്കലവാഗ്സിനോടും ഇതേപടി പെരുമാറി. അതിനു ശേഷം വടക്കരുടെ പുനസ്സംവിധാന പദ്ധതിയെ പ്രതി ഷേധിച്ചുകൊണ്ടു് തെക്കർ കുറെ തലമുറകളായി ഐക കണ്ഠ്യേന ഡെമോക്രാററിനു വോട്ടു ചെയ്തു.

മറുവശത്തു്, കോൺഗ്രസ്സിലെ പുരോഗമന വാദി കളായ റിപ്പബ്ലിക്കന്മാർ തങ്ങളുടെ തെക്കൻ പദ്ധതി മുടലപ്പെടുത്തുന്നതിനു ശ്രമിച്ച പ്രസിഡണ്ട് ജോൺ സനേട്ടു കോപിക്കുയും, അദ്ദേഹത്തെ കുററക്കാരനായി വിസ്തരിക്കുവാൻ കോപ്പു കൂട്ടുകയും ചെയ്തു. 'വലിയ കുററത്തിനും നടപടിദോഷത്തിനു'മായി അതിനു മുമ്പോ പിമ്പോ മറെറാരു പ്രസിഡണ്ടിനും ഇങ്ങനെയൊരു വി സ്താരത്തെ അഭിമുഖീകരിക്കേണ്ടിവന്നിട്ടില്ല. ശത്രുവായ യുദ്ധസെക്രട്ടറി സ്ററാൻറനെ പുറംതള്ളണമെന്ന് ജോൺ സസ് ഉദ്ദേശമുണ്ടെന്നു മനസ്സിലാക്കിയ കോൺഗ്രസ് അദ്ദേഹത്തിൻെറ ഭാഗം ദുർബ്ബലപ്പെടുത്തുന്നതിനായി മന്ത്രിസഭാംഗങ്ങളെ നിഷ്കാസനം ചെയ്യാൻ പ്രസി ഡണ്ടിനുള്ള അധികാരം പിൻവലിച്ചുകളഞ്ഞു. ജോൺ സൻ ഏതായാലും സ്ററാൻറനെ പുറംതള്ളി. ചീഫ് ജ സ്റ്റീസ് ചെയ്സ് അദ്ധ്യക്ഷനായ സെനററിൽ പ്രസി ഡണ്ടിനെ വിസ്തരിക്കുവാൻ വച്ചെങ്കിലും ആവശ്യമായ മൂന്നിൽ രണ്ടു ഭാഗം തികയാൻ ഒരു വോട്ടിൻെറ കുറ വുണ്ടായതിനാൽ കാര്യം സാധിച്ചില്ല. അങ്ങനെ സെ നററിന് ലിങ്കൻെറ വഴിക്ക് പുനസ്സംവിധാന പദ്ധതി മയപ്പെടുത്തിക്കൊണ്ടു പോകുവാൻ ശ്രമിച്ച ആളിനെ ഉദ്യോഗകാലം പൂർത്തിയാക്കുവാൻ നീരസത്തോടെ സ മ്മതിക്കേണ്ടി വന്നു.

നീഗ്രോകളെപ്പററിയും പൗരാവകാശങ്ങളെപ്പ ററിയും റിപ്പബ്ലിക്കന്മാർ അവലംബിച്ച നിലപാടിന്

രണ്ട് ഉദ്ദേശമുണ്ടായിരുന്നു. ഒന്ന്: ജനാധിപത്യാദർശങ്ങളിൽ ആത്മാർത്ഥമായി വിശ്വസിച്ചിരുന്ന പലർക്കും അടിമത്തവും വർഗ്ഗീയമായ അസമത്വവും സഹിക്കാവുന്നതായിരുന്നില്ല. അതിനാൽ താൽക്കാലികമായി എത്ര തന്നെ വിഷമതകളുണ്ടായാലും മുൻ അടിമകൾക്ക് എല്ലാ അവകാശങ്ങളും അനുവദിക്കണമെന്ന് അവർ ദൃഢനിശ്ചയം ചെയ്തു. രാഷ്ട്രീയവും സാമ്പത്തികവുമായ ഉദ്ദേശമായിരുന്നു രണ്ടാമത്തേത്. നീഗ്രോകളുടെ വോട്ട് റിപ്പബ്ലിക്കൻ വോട്ടായിരുന്നതിനാൽ വടക്കും തെക്കുമുള്ള ഡെമോക്രാറ്റുകളെ അടിപ്പെടുത്താൻ പര്യാപ്തമായിരുന്നു. അടിമത്തത്തിന്റെ ഉച്ചാടനം മാത്രമല്ല വ്യവസായീകരണവും റിപ്പബ്ലിക്കന്മാരുടെ പാർട്ടിത്തത്വമായിരുന്നു. യുദ്ധാവശ്യങ്ങൾക്ക് ഈ പാർട്ടി വ്യവസായ ഉടമകളുമായി ബന്ധപ്പെട്ടിരുന്നു: മുതലാളികളും കമ്പനി സ്ഥാപകന്മാരുമായ അവർ കൃഷിതല്പരരായ ഡെമോക്രാറ്റുകളെ വാഷിങ്ടണിലേക്ക് വോട്ടു ചെയ്തയയ്ക്കാൻ ഇഷ്ടപ്പെട്ടില്ല.

അടുത്ത പതിനാറു കൊല്ലത്തേക്ക് ഭരണസാരഥ്യം വഹിക്കുന്ന കാര്യത്തിൽ റിപ്പബ്ലിക്കന്മാർ തന്നെ വിജയിച്ചു. ജനറൽ ഗ്രാന്റ്, വടക്കരുടെ പ്രമുഖയുദ്ധവീരൻ, രണ്ടു തവണ പ്രസിഡന്റായി. പിന്നെ റുതർ ഫോർഡ് ബി. ഹെയ്സും, ജെയിംസ് എം. ഗാർഫീൽഡും ആ സ്ഥാനം വഹിച്ചു. ഗാർഫീൽസ് കൊല്ലപ്പെട്ടപ്പോൾ ചെസ്റ്റർ എ. ആർതർ ഉദ്യോഗം ഭരമേററു.

*   *   *   *   *

വമ്പിച്ച വ്യവസായം—പ്രത്യേകിച്ച് എണ്ണ, ഉരുക്ക്, റെയിൽ റോഡ് എന്നിവയുടെ നിർമ്മാണം—നടന്നുകൊണ്ടിരുന്ന കാലമായിരുന്നു. കമ്പനികൾ ബിസ്നസ്സ്രംഗത്തിൽ മത്സരിച്ചു; ജയിച്ചവർ തോററവരെ സ്വായത്തമാക്കി ട്രസ്റ്റ് എന്ന കുത്തകവ്യവ

സായം സ്ഥാപിച്ചു. കമ്പനികളുടെ മൂലധനത്തിലൊരംശം പൊതുജനങ്ങൾക്കു സ്റ്റോക്കു വിററുണ്ടാക്കിയതായിരുന്നു. ഇങ്ങനെ അവരുടെ വ്യവസായത്തിൽ നാമമാത്രമായൊരു പങ്ക് അമേരിക്കൻ ജനതയ്ക്കുമുണ്ടായിരുന്നെങ്കിലും ഡയറക്ടറന്മാർക്കു തന്നെയായിരുന്നു അധികാരം. ഈ ഡയറക്ടറന്മാരിൽ ചിലർ പൊതുതാല്പര്യമുദ്ദേശിച്ച് സത്യസന്ധരായി ജോലി നോക്കിയിരുന്നെങ്കിലും മററു ചിലർ അങ്ങനെ ചെയ്തിരുന്നില്ല.

ജനറൽ ഗ്രാൻറിൻെറ ശേഷികൾ കേവലം സൈനികം മാത്രമായിരുന്നെന്ന് അചിരേണ വ്യക്തമായി. ബിസ്നസ്സിനെക്കുറിച്ചോ രാഷ്ട്രീയത്തെക്കുറിച്ചോ അദ്ദേഹത്തിന് ഒന്നും അറികയില്ലായിരുന്നു; പ്രസിഡണ്ട് എന്ന നിലയ്ക്ക് അദ്ദേഹം ദയനീയമായി അന്ധാളിച്ചു. വ്യക്തിപരമായി സത്യസന്ധനായിരുന്നെങ്കിലും ചവുക്കളെസ്സഞ്ചിക്കാരുടേയും കപടരാഷ്ട്രീയന്മാരുടേയും ഉപകരണമായിത്തീർന്നു അദ്ദേഹം. വലിയ ഉദ്യോഗസ്ഥന്മാർക്കും കോൺഗ്രസ്കാർക്കും കൈക്കൂലി കൊടുത്തു കാര്യം സാധിക്കാൻ അവർക്കു പ്രയാസമില്ലായിരുന്നു.

പടിഞ്ഞാറൻ റെയിൽ റോഡു കമ്പനികൾ പ്രത്യേകിച്ചും അഭിവൃദ്ധിപ്പെട്ടു. കോൺഗ്രസ്സ്കാർ അവർക്കു സഹായധനം നല്കി; വമ്പിച്ച സ്ഥലങ്ങൾ പതിച്ചുകൊടുത്തു. ഒരു കമ്പനിക്ക് 470 ലക്ഷം ഏക്കർ സ്ഥലമാണ് റെയിൽ മാർഗ്ഗത്തോടു ചേർന്ന് അനുവദിച്ചുകൊടുത്തത്. കമ്പനികൾ ഈ സ്ഥലം കുടിപാർപ്പുകാർക്ക് വിലയ്ക്കോ പാട്ടത്തിനോ കൊടുത്തു; അവർക്കുവേണ്ടി നല്ലൊരു വിലയ്ക്ക് ഭവനങ്ങളും പട്ടണങ്ങളും പണ്ണിതു കൊടുത്തു; ഇങ്ങനെ തങ്ങളുടെ റെയിലിൽ യാത്രക്കാരുടേയും സാമാനങ്ങളുടേയും ഗതാഗതം വർദ്ധിപ്പിച്ചു. കൂടാതെ ജയിംസ് ജെ. ഹിൽ, ഇ.

എച്ച്. ഹരിമാൻ എന്നിവരെപ്പോലെയുള്ള പ്രമുഖ റെയിൽറോഡുടമകൾ സ്വന്തം കൃഷിസ്ഥലങ്ങളും, ഖനികളും, വ്യവസായങ്ങളും തുറക്കുകയും പടിഞ്ഞാറൻ ഗവർണ്ണറന്മാരെക്കാൾ ശക്തിമാന്മാരായ 'സാമ്രാജ്യ നിർമ്മാതാക്ക'ളായിത്തീരുകയും ചെയ്തു.

1869 ലാണ് വൻകരയുടെ കിഴക്കെ അററം മുതൽ പടിഞ്ഞാറെ അററം വരെ റെയിൽ നിരന്നത്. ഒമാഹായിൽ നിന്ന പടിഞ്ഞാറോട്ടുപോയ യൂണിയൻ പസിഫിക് റയിൽ റോഡും, സാക്രമെൻേറാവിൽനിന്ന കിഴക്കോട്ടു പോയ സെൻട്രൽ പസഫിക്‌റയിൽ റോഡും കൂടി അന്ന് ഉൗട്ടായിലെ ഒക്ഡനിൽവച്ച് സന്ധിച്ചു. ന്യൂയോർക്കിൽ നിന്ന് സാൻഫ്രാൻസിസ്കോയിലേക്ക് യാത്രക്കാരേയും സാമാനങ്ങളും കൊണ്ടുപോകുന്നതിന് ഈ റെയിൽ മൂലം സാധിച്ചു. ഈ റെയിൽവേയുടെ പൂർത്തീകരണം ഒരു അത്ഭുതകരമായ നേട്ടമായിരുന്നു; മരുഭൂമികളിൽ കൂടെയും, മലമുകളിൽ കൂടെയും, ശത്രുക്കളായ ഇന്ത്യാക്കാരുടെ രാജ്യത്തുകൂടെയും അണ് അതു കടന്ന പോയതു്. ഇന്ത്യൻ രാജ്യങ്ങളിൽ നൂററിൽ പരം മൈലിനുള്ളിൽ പട്ടണങ്ങളേയില്ലായിരുന്നു.

അഭിനന്ദനീയമായിരുന്ന ഈ റെയിൽവേപ്പണി, എങ്കിലും അതിനെക്കുറിച്ച് ഒരപവാദമുത്ഭവിച്ചു. ഈ റെയിൽവേയുടെ നിർമ്മാതാക്കൾ ക്രെഡിററ് മൊബിലിയർ എന്ന പേരിൽ ഒരു കമ്പനി സ്ഥാപിച്ചിരുന്നു. സാധാരണ അംഗങ്ങളുടെ ചെലവിൽ അവർ അമിതമായ ലാഭം ഉണ്ടാക്കിക്കൊണ്ടിരുന്നു. കോൺഗ്രസ്സ് അന്വേഷണത്തിനുദ്യമിക്കുമെന്ന ഭയന്ന് അവർ വൈസ്പ്രസിഡണ്ടായ ഷ്യൂലർ കോൾഫാക്സ് ഉൾപ്പെടെ പ്രമുഖന്മാരായ കോൺഗ്രസ്കാർക്ക് കമ്പനിയുടെ കടപ്പത്രങ്ങൾ സൗജന്യമായിക്കൊടുത്തു. കൈക്കൂലി

വാൻ പരസ്യമായപ്പോൾ പലരുടേയും രാഷ്ട്രീയപ്ര സിദ്ധി നശിക്കയും, ഗവമ്മെണ്ടിൽ ഇത്രയധികം അഴിമതിയുണ്ടായതിൽ സത്യസന്ധന്മാർ ഞെട്ടിപ്പോകയും ചെയ്തു.

കാക്ഷ്യക്ഷമതയും ദാക്ഷിണ്യമില്ലായ്മയുമാണ്, അവിശ്വസ്തതയല്ല, ആഭ്യന്തരയുദ്ധാനന്തരം ചില വ്യവസായികളിൽ പ്രത്യേകം ദൃശ്യമായിരുന്നത്. ജന്മം കൊണ്ടു സ്കോട്ടിഷ്കാരനായ ആൻഡ്രൂ കാർണേജിയാണ വൻ തോതിലുള്ള ഉരുക്കുനിമ്മാണത്തിന്റെ പ്രാധാന്യം ആദ്യമായി മനസ്സിലാക്കിയത്. 'ഉരുക്കുരാജാവ്' ആയ കാർണേജി പ്രായോഗികബുദ്ധികളായ നിക്ഷേപകരിൽ നിന്ന് മൂലധനം സ്വരൂപിച്ച് പിററ്സ്ബർഗിൽ ഒരു നിമ്മാണശാല സ്ഥാപിച്ചു. ഇരുമ്പും ഉരുക്കും നിമ്മിക്കുന്നതിന് കൽക്കരി അത്യന്താപേക്ഷിതമാകയാലാണ് അമേരിക്കൻ കൽക്കരി പ്രദേശത്തിന്റെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന പിററ്സ്ബർഗ് തന്നെ ഇതിലേക്കു തെരഞ്ഞെടുത്തതു്. കാർണേജിയുടെ സ്വന്തം കപ്പലുകളിൽ മെസാബിയിൽ നിന്നു ഇരുമ്പുമണ്ണു കൊണ്ടുവന്നു. സംസ്കരിക്കപ്പെട്ട ഉരുക്ക് കാർണേജിയുടെ സ്വന്തമോ നിയന്ത്രണത്തിലിരുന്നതോ ആയ റെയിൽ റോഡിൽക്കൂടി ഉപഭോക്താക്കൾക്ക് എത്തിച്ചുകൊടുത്തു. വമ്പിച്ച തോതിലുള്ള ഉൽപാദനമായിരുന്നതിനാൽ വില ഏററവും കുറയ്ക്കുന്നതിന് കാർണേജിക്കു സാധിച്ചു. ആരും അദ്ദേഹത്തോടു മത്സരിക്കുവാൻ ശക്തരായിരുന്നില്ല. 1901 ൽ കാർണേജി തന്റെ സ്വത്തുക്കൾ യുണൈറെറഡ്സ്റ്റേററ്സ് സ്റ്റീൽ കോർപ്പറേഷനു വിററു. 150 കോടിയോളം ഡോളറായിരുന്നു ഈ കോർപ്പറേഷന്റെ മൂലധനം; അതായതു് നൂറുകൊല്ലം മുമ്പ് അമേരിക്കയുടെ മുഴുവൻ സ്വത്തിനെക്കാൾ കൂടുതൽ.

ഓഹിയോവിൽ ക്ലീവ്ലണ്ടുകാരൻ ജോൺ സീ. റോക്ക്ഫെല്ലർ എന്ന വേറൊരു ഉത്സാഹിയായ യുവാവ് എണ്ണവ്യവസായത്തിന് നല്ലൊരു ഭാവിയുണ്ടെന്നുകണ്ടു. 1859 ൽ പെൻസിൽവേനിയായിൽ ആദ്യത്തെ കിണർ കുഴിച്ചതോടുകൂടി ആരംഭിച്ചതാണ് അമേരിക്കൻ എണ്ണവ്യവസായം. കാര്യശേഷിയും കഠിനപരിശ്രമവും കൊണ്ട് റോക്ക്ഫെല്ലർ മററ് എണ്ണവ്യവസായികളോടു മത്സരിച്ചു മുന്നേറുകയും ഒടുവിൽ അവരെ അടിപ്പെടുത്തുകയും ചെയ്തു. തന്റെ സ്റ്റാൻഡാർഡ് ഓയിൽകമ്പനി വക എണ്ണ സാധാരണ നിരക്കിൽ താണ വണ്ടിക്കൂലിക്കു കൊണ്ടുപോകണമെന്നും അല്ലെങ്കിൽ തന്റെ സഹകരണമുണ്ടാവില്ലെന്നും റൊക്ക്ഫെല്ലർ റെയിൽറോഡുകാരെക്കണ്ടു പറഞ്ഞു. റെയിൽ റോഡുകാർ സമ്മതിച്ചു; സാധാരണക്കൂലിയിൽ ഒരംശം തിരിച്ചേൽക്കാമെന്നേററു. മത്സരികളുടെ പ്രതിഷേധം വിജയിച്ചില്ല: മുപ്പത്തിമൂന്നുകാരനായ ആ എണ്ണസ്സർവാധിപതി ഗതാഗതസൗകര്യം തന്റെ കുത്തകയാക്കിക്കഴിഞ്ഞു. ആശ നശിച്ച എതിരാളികൾ തങ്ങളുടെ ബിസ്നസ്സ് റോക്ക്ഫെല്ലർക്ക് വിററു. അദ്ദേഹത്തിന്റെ സാമ്രാജ്യം അങ്ങനെ അത്യന്തം വിസ്തൃതമായി.

മററുള്ളവർ മററു വ്യവസായങ്ങളിലും മിക്കവാറും ഇതേമാതിരി കൗശലം തന്നെ പ്രയോഗിച്ചു; ചെറിയവ ചേർന്നു വലിയ വലിയ വ്യവസായങ്ങൾ ഉണ്ടായി. ട്രെയിനിൽ റെഫ്രിജറേററർ വണ്ടി സംഘടിപ്പിച്ചതോടുകൂടി ഭക്ഷണ സാധനങ്ങൾ കെട്ടി അയയ്ക്കുന്ന വ്യവസായം പ്രധാനമായി ഗസ്റ്റവസ് സ്വിഫ്ററിന്റേയും പി. ഡി. ആർമറിന്റേയും സ്വാധീനത്തിലായി. പുകയിലക്കമ്പനി, പഞ്ചസാരക്കമ്പനി, വിസ്കിക്കമ്പനി, റബ്ബർക്കമ്പനി, ചെമ്പുകമ്പനി—ഇതെല്ലാം രൂപപ്പെട്ടു. ന്യൂയോർക്കിൽ വാൾസ്ട്രീററിലെ

ജെ. പി. മോർഗൻെറ ബാങ്കിംഗ്കമ്പനി ഇവയെല്ലാം വായ്പ കൊടുക്കുന്ന ട്രസ്റ്റുകളിൽ പ്രധാനപ്പെട്ടതായിരുന്നു.

വ്യവസായികൾ സമ്പത്തു കൊയ്തെടുത്തുകൊണ്ടിരിക്കുമ്പോൾ നിർമ്മാതാക്കൾ പുതിയ പുതിയ സാധനങ്ങൾ വിപണിയിലിറക്കുകയും മിക്കപ്പോഴും സ്വയം ധനം സമ്പാദിക്കയും ചെയ്തു. സ്റ്റീം ബോട്ട്, ആവിവണ്ടി, കമ്പിത്തപാൽ, കൊയ്ത്തുയന്ത്രം എന്നിവ 19-ാം നൂററാണ്ടിൻെറ ആരംഭത്തിൽത്തന്നെ നിർമ്മിച്ചു കഴിഞ്ഞിരുന്നു. പിന്നീട്, സ്കോട്ടിഷ്-അമേരിക്കനായ അലക്സാണ്ടർ ഗ്രഹാംബെൽ 1876 ൽ ടെലിഫോൺ കണ്ടുപിടിച്ചു. 1882 ൽ തോമസ് എ. എഡിസൺ ഇലക്ട്രിക്ബൾബും വിദ്യുച്ഛക്ത്യുൽപാദനയന്ത്രവും നിർമ്മിച്ചു. വീടുകൾക്കും പട്ടണങ്ങൾക്കും ദീപപ്രകാശം കൊടുത്തും, വീടുകളെ ടെലഫോൺ കൊണ്ടു ബന്ധിച്ചും, യന്ത്രത്തിനു ശക്തികൊടുത്തും ഇലക്ട്രിസിററി വമ്പിച്ച വ്യവസായങ്ങൾക്കു കാരണഭൂതമായി, നാടിൻെറ ജീവിത നിലവാരം ഉയർത്തി.

ഈ വ്യവസായപരിവർത്തനത്തിൻെറ ഫലം വിദൂരവ്യാപകമായിരുന്നു. മിക്ക വ്യവസായികളും അത്യാഗ്രഹികളെങ്കിലും കാര്യക്ഷമതയും ദൂരദൃഷ്ടിയുമുള്ളവരായിരുന്നു; വിപണിയിൽ അവർ സാധനങ്ങൾ കുമ്പാരം കൂട്ടി. സ്വയം പര്യാപ്തതക്കാലത്ത് എന്നപോലെ ഇപ്പോഴും ഗ്രാമീണകുടുംബങ്ങൾക്ക് വസ്ത്രങ്ങളോ വീട്ടുസാമാനങ്ങളോ സ്വയം നിർമ്മിക്കേണ്ടിവന്നില്ല. ഏതു സാധനവും ഒരു ദിവസത്തെ ട്രെയിൻ യാത്ര ചെയ്താൽ കിട്ടുമായിരുന്നു. യന്ത്രോതിലുള്ള ഉല്പാദനത്തിൻെറ യുഗം ആരംഭിച്ചു.

വ്യവസായവും അതിനാവശ്യമായ തൊഴിലാളികളും വർദ്ധിച്ചതോടുകൂടി അനസ്യൂതം വർദ്ധമാനമാ

യ ക്ഷേമത്തിൻെറ കാലഘട്ടം സമാഗതമായെന്നു തോന്നി. പക്ഷേ, ജാക്സൻെറ കാലത്തെന്നപോലെ രാജ്യം വാണിജ്യവികസന ജ്വരത്താൽ വിപണിയിൽ ആവശ്യത്തിൽ കവിഞ്ഞു് ചരക്കിറക്കി. റെയിൽറോഡുകൾ അമേരിക്കൻ നിക്ഷേപകരിൽ നിന്നും വിദേശ നിക്ഷേപകരിൽനിന്നും മൂക്കു മുട്ടെ കടം വാങ്ങിയിരുന്നു. അവരുടെ വമ്പിച്ച പദ്ധതികൾ വിജയിപ്പിക്കുന്നതിന് ഗതാഗതത്തിരക്ക് ആവശ്യമായി. ഭയാകുലരായ ബാങ്കറന്മാർ കൂടുതൽകടം കൊടുക്കാൻ തയാറായില്ല. 1873 ലെ സംഭ്രമകാലത്തു് നാടിൻെറ സാമ്പത്തികച്ചട്ടക്കൂട്ട് ഒന്നോടെ നിലം പതിച്ചു. അഞ്ചുകൊല്ലത്തേക്കു സാമ്പത്തികാധഃപതനവും തൊഴിലില്ലായ്മയും നടമാടി. 1880 നു മേൽ പത്തുകൊല്ലത്തേക്ക് ക്ഷേമം പുലർന്നെങ്കിലും വീണ്ടും 1890 കളിൽ ഗുരുതരമായ അധഃപതനം അനുഭവപ്പെട്ടു.

*   *   *   *

1873 ലെ സംഭ്രമാവസ്ഥ സംഭവിച്ചതു് പ്രസിഡണ്ട് ഗ്രാൻറ് വൈററ് ഹൗസിലെ രണ്ടാം ഉദ്യോഗഘട്ടത്തിൽ പ്രവേശിച്ചപ്പോഴാണു്. അഴിമതി നിർമ്മാർജ്ജനം ചെയ്യുന്നതിന് ഗ്രാൻറ് അപ്രാപ്തനെന്നു കണ്ടപ്പോൾ അദ്ദേഹത്തിൻെറ പാർട്ടിയിലെ ഏതാനും പേർ വേർപെട്ട് ലിബറൽ റിപ്പബ്ലിക്കന്മാർ എന്ന പേരിൽ പ്രത്യേകം സംഘടിച്ചു കഴിഞ്ഞിരുന്നു. ഇവർ ഒരു വലിയ സംഘം ഡെമോക്രാററുകളോടൊത്തു് ട്രിബ്യൂൺ പത്രാധിപരായ ഹൊറേസ് ഗ്രീലിയെ പ്രസിഡണ്ട് സ്ഥാനാർത്ഥിയായി നിർത്തിയിരുന്നു. എങ്കിലും ഗ്രീലിയോടു പലർക്കും അനുഭാവമില്ലായിരുന്നതിനാൽ ഗ്രാൻറ് തന്നെ വീണ്ടും തെരഞ്ഞെടുക്കപ്പെടുകയാണുണ്ടായതു്.

വർദ്ധിച്ചുവന്ന അപവാദവും സാമ്പത്തികക്കുഴപ്പങ്ങളും റിപ്പബ്ലിക്കന്മാർക്ക് 1876 ലെ തെരഞ്ഞെ

ടുപ്പിൽ പരാജയത്തിന്ന കാരണമായി. ഒന്നാം കിട അന്തസ്സുള്ള ഒരു സ്ഥാനാൎത്ഥിയെ നിൎത്തണമെന്നുള്ള പൊതുജന നിർബന്ധത്തിന് വഴങ്ങിക്കൊടുത്തു് റിപ്പബ്ലിക്കന്മാർ ഓഹിയോ ഗവർണ്ണരായ ജനറൽ റുതർഫോർഡ് ബി. ഹെയ്സിനെ നാമനിർദ്ദേശം ചെയ്തു. ഡെമോക്രാററുകൾ തുല്യയോഗ്യതയുള്ള ന്യൂയോർക്ക് ഗവർണ്ണർ സാമുവൽ ടിൽഡനെ എതിരു നിർത്തി. യന്ത്രരാഷ്ട്രീയത്തിൻെറ പരിഷ്കൎത്താവെന്നനിലയിൽ ന്യൂയോർക്കിൽ സുപ്രസിദ്ധനായിരുന്ന ടിൽഡൻ. പ്രസിഡണ്ടായാൽ രാജ്യവ്യാപകമായ തോതിൽ 'വീട്ടുവൃത്തിയാക്കാം' എന്ന് അദ്ദേഹം വാഗ്ദാനം ചെയ്തു.

തെരഞ്ഞെടുപ്പിൻെറ ഏററവും സംഭ്രമജനകമായ അംശം അതിൻെറ അവിചാരിതമായ അനന്തരരംഗമായിരുന്നു. ടിൽഡന് 2,50,000 വോട്ടു കൂടുതൽ കിട്ടി. ഇലക്ടറൽ കോളജിലും അദ്ദേഹമാണു ജയിച്ചു നിന്നതു്. എന്നാൽ ദക്ഷിണ കരോലിനാ, ഫ്ളോറിഡാ, ലൂയിസിയാനാ, എന്നീ തെക്കൻ സംസ്ഥാനങ്ങളിൽ നിന്ന് 'ചവുക്കാളസ്സഞ്ചി' ഗവൺമെണ്ടുകളിലെ തൎക്കം നിമിത്തം ഈരണ്ടു സംഘമായിട്ടാണ് ഇലക്ടറൽ വോട്ടുകൾ വന്നെത്തിയതു്. ഈ വോട്ടുകൾ ഹെയ്സിന്ന കിട്ടുകയും അങ്ങനെ സ്ഥാനാരോഹണദിവസത്തിന്ന തലേന്ന് അദ്ദേഹം തെരഞ്ഞെടുക്കപ്പെടുകയും ചെയ്തു. ഗ്രാൻറിൻെറ ഉദ്യോഗകാലം കഴിഞ്ഞതോടുകൂടി കുറെക്കാലത്തേക്ക് പ്രസിഡണ്ടേ ഉണ്ടായിരിക്കയില്ലെന്ന തോന്നിപ്പോയിരുന്നു.

അമേരിക്കൻ ചരിത്രത്തിലെ ഏററവും നീതിയുക്തവും അപവാദരഹിതവുമായ ഭരണങ്ങളിലൊന്നായിട്ടാണ് ഹെയ്സ്-ഭരണത്തെ കരുതിപ്പോരുന്നത്. എന്നാൽ അന്ന് അദ്ദേഹത്തിന് യാതൊരു പ്രശംസയും ലഭിച്ചിരുന്നില്ല. തെക്കൻ സംസ്ഥാനങ്ങളിൽ നി

ന്ന ഫെഡറൽ സൈന്യം പിൻവലിക്കയും അങ്ങനെ ഡെമോക്രാററുകൾക്ക് കൂടുതൽ സംസ്ഥാനങ്ങൾ നഷ്ട പ്പെടുത്തുകയും ചെയ്ത ഹെയ്സിനോട്ട് സ്വന്തം പാർട്ടിക്ക രസമില്ലാതായി. കൂടാതെ അദ്ദേഹം ഫെഡറൽ സിവിൽ സർവീസ് ശുദ്ധീകരിച്ചത് പാർട്ടിയുടെ അപ്രീതിക്ക വേറൊരു കാരണമായിരുന്നു. തെരഞ്ഞെടുപ്പിന് വോട്ടുണ്ടാക്കിക്കൊടുത്തതിന്ന പ്രതിഫലമായി ഉദ്യോഗം കിട്ടിയ അഴിമതിക്കാരായ പാർട്ടി മെമ്പറന്മാരാൽ നിറഞ്ഞിരുന്ന സിവിൽ സർവ്വീസ്. ഇന്ത്യൻ കാര്യങ്ങൾ കൈകാര്യം ചെയ്തുകൊണ്ടിരുന്ന ആഭ്യന്തര വകുപ്പ് പാവപ്പെട്ട ഇന്ത്യാക്കാരുടെ വസ്തുക്കളും അവകാശങ്ങളും കബളിപ്പിച്ചെടുത്ത് ലാഭമുണ്ടാക്കുന്ന ഏതാനും ദുഷിച്ച ഉദ്യോഗസ്ഥന്മാരുടെ നിയന്ത്രണത്തിലിരിക്കയായിരുന്നു. ഈ വകുപ്പ് പൂർണ്ണമായി ഉടച്ചു വാർത്തപ്പോൾ പാർട്ടിസ്നേഹമില്ലാത്തവനെന്ന് അഭിശപ്തനായ ഹേയ്സിന് രണ്ടാമത്തൊരു ഉദ്യോഗാവസരം നിഷേധിക്കപ്പെട്ടു.

ഇപ്പോഴും, ജി. ഒ. പി. യിലെ (ഗ്രാൻഡ്ഓൾഡ് പാർട്ടി—റിപ്പബ്ലിക്കന്മാർക്ക പിന്നീട കിട്ടിയ മറുപേരു് ) പരിഷ്ക്കരണ പ്രക്ഷോഭണം പുരോഗമിച്ചുകൊണ്ടിരുന്നു. 1880 ലെ സമ്മേളനത്തിൽ വച്ച് പാർട്ടി രണ്ടായി പ്പിരിഞ്ഞു. ഒരു കൂട്ടർ സ്റ്റാൾവാർട്ടുകൾ എന്നറിയപ്പെട്ടന്നു: ചവുക്കാളഗവമ്മെണ്ടും രാഷ്ട്രീയ രക്ഷാധികാരവും ചേർന്നുള്ള ഗ്രാൻറ് ഭരണരീതിയായിരുന്ന അവരുടെ ആവശ്യം. മറേറക്കൂട്ടർ ഹാഫ്ബ്രീഡുകൾ: അവർക്ക് സിവിൽ സർവീസ് പരിഷ്ക്കരിക്കണം. ഹാഫ്ബ്രീഡ് സ്ഥാനാർത്ഥിയായ ജനറൽ ജയിംസ് എ. ഗാർഫീൽഡിന്ന തന്നെ ഒടുവിൽ നോമിനേഷൻ കിട്ടി. അദ്ദേഹം ദേശീയത്തെരഞ്ഞെടുപ്പിൽ ഡെമോക്രാററ് സ്ഥാനാർത്ഥിയായ ജനറൽ വിൻഫീൽഡ് ഹാങ്കോക്കിനെത്തോല്പിച്ചു.

ഉദ്യോഗത്തിൽ പ്രവേശിച്ച് അധികം കഴിയും മുമ്പ് ഗാർഫീൽഡ് നിരാശനായൊരു ഉദ്യോഗാർത്ഥിയാൽ വധിക്കപ്പെട്ടു; വൈസ്പ്രസിഡണ്ട് ചെസ്റ്റർ എം. ആർതർ പ്രസിഡണ്ടായി. മുൻ സ്റ്റാൾവാർട്ടായ ആർതറിന്റെ ഭരണം പ്രശംസാവഹമായിരുന്നു. സിവിലുദ്യോഗങ്ങൾ കാര്യക്ഷമത അടിസ്ഥാനപ്പെടുത്തി നിർണ്ണയിക്കപ്പെട്ടു. മുൻപ് ഹെയ്സ് എന്നപോലെ ഇദ്ദേഹവും 'വിശ്വാസവഞ്ചനയ്ക്കു' പാർട്ടി നായകന്മാരുടെ ശകാരത്തിനു പാത്രമായി; ഉദ്യോഗപ്രവേശനത്തിനു വീണ്ടും നോമിനേഷൻ കിട്ടിയുമില്ല.

1884 ൽ റിപ്പബ്ലിക്കൻ സ്ഥാനാർത്ഥിയായിരുന്നതു മുൻ സ്പീക്കറും സ്റ്റെയ്റ്റ് സെക്രട്ടറിയുമായ ജെയിംസ് ജി. ബ്ലെയിൻ ആയിരുന്നു. ചുണയും ചൊടിപ്പുമുള്ള ബ്ലെയിൻ ജി. ഒ. പി. യുടെ ഏററവും പ്രിയപ്പെട്ട നേതാക്കളിലൊരാളായിരുന്നു; എന്നാൽ ഗ്രാൻറിന്റെ ഭരണത്തെക്കുറിച്ചുണ്ടായ അപവാദങ്ങളിൽ അദ്ദേഹവും ഉൾപ്പെട്ടിരുന്നു. ഇക്കാരണത്താൽ അദ്ദേഹത്തെ സ്ഥാനാർത്ഥിയാക്കാൻ പാർട്ടിക്ക് ആദ്യം ഭയമായിരുന്നു. ബ്ലെയിനിനെതിരായി ഡെമോക്രാററുകൾ ന്യൂയോക്കിലെ ഗവർണ്ണർ ഗ്രൂവർ ക്ലീവ്ലണ്ടിനെ നിർത്തി. ഇദ്ദേഹം സാമുവൽ ടിൽഡനെപ്പോലെ നിർഭയനും നീതിമാനുമായൊരു ഭരണനിപുണനെന്നു സുപ്രസിദ്ധനായിരുന്നു.

വീണ്ടും റിപ്പബ്ലിക്കന്മാരിൽ പരിഷ്കാരവാദികൾ പാർട്ടി സ്ഥാനാർത്ഥിയെ അവഗണിച്ച് ഡെമോക്രാററുകളുമായി ബന്ധത്തിനാഗ്രഹിച്ചു. അവർ ക്ലീവ്ലണ്ടിന്റെ പക്ഷത്തുനിന്ന്, ആഭ്യന്തരയുദ്ധത്തിനു ശേഷം ആദ്യമായി ഡെമോക്രാററുകളെ വൈററ് ഹൗസിൽ പ്രവേശിപ്പിക്കുവാൻ സഹായിച്ചു. മിക്കവാറും സമനിലയിൽ നിന്ന മത്സരത്തിൽ ഡെമോക്രാററുകൾക്കു

ജയമുണ്ടാക്കുവാൻ ബ്രയിനിന്നുവേണ്ടി പ്രസംഗിച്ച ഒരു പാതിരിയുടെ പ്രസ്താവനയും കാരണമായിരുന്നെന്നു പറയപ്പെടുന്നു. അദ്ദേഹം ഡെമോക്രാററുകളെ "മദ്യം, കത്തോലിക്കാമതം, രാജ്യദ്രോഹം" എന്നിവയുടെപാർട്ടിയാണെന്നു നിന്ദിച്ചു. ഈ പ്രസ്താവം കത്തോലിക്കാവോട്ടറന്മാരെ കോപിപ്പിക്കയും, അതു നിഷേധിക്കാൻ കൂട്ടാക്കാതിരുന്ന ബ്ലെയിനിനെ അവർ എതിക്കയും ചെയ്തു.

*  *  *  *  *

കുറച്ചു മുമ്പ് വിവരിച്ച റിപ്പബ്ലിക്കൻ ഭരണകാലത്തും അതിനു ശേഷം വളരെക്കൊല്ലത്തേക്കും വൻവ്യവസായികൾ തുടന്നു പുരോഗമിച്ചുകൊണ്ടിരുന്നു. അവർ സ്വയം വമ്പിച്ച സ്വത്തു സ്വാധീനപ്പെടുത്തുകയും, ദേശത്തിൻെറ ധനസ്ഥിതി വദ്ധിപ്പിക്കയും, കഴിവുള്ള വ്യാപാരികൾക്കു ധനികന്മാരാകാൻ അവസരമുണ്ടാക്കിക്കൊടുക്കുകയും, നാടിനെ കണ്ണഞ്ചിക്കുന്ന സമ്പൽക്കൊടുമുടികളിലേക്കു കയററുകയും, അതിനെ ഭയങ്കരമായ സമ്പൽപാതത്തിലേക്കു തള്ളിയിടുകയും ചെയ്ത് അമേരിക്കയെ ഒരു ആധുനികവ്യവസായ ഭീമനാക്കിച്ചമച്ചു. 1870 മുതൽ 1890 വരെ വൻ വ്യവസായികൾക്ക് ആരും പിടിച്ചാൽ നില്ക്കാത്ത ഭാഗ്യദശയായിരുന്നു. ഐക്യനാടു ഗവമ്മെണ്ട് അവരെ പിടിച്ചു നിർത്താൻ ശ്രമിച്ചില്ലെന്നു മാത്രമല്ല പുരോഗമിക്കാൻ സഹായിക്കുകൂടി ചെയ്തു. എന്നാൽ അവർ വരുത്തിവച്ച പരിവത്തനങ്ങൾ ജനങ്ങളെ കാൎയ്യമായി ബാധിക്കുന്നവയായിരുന്നു.

കുറെക്കൊല്ലങ്ങളായി അമേരിക്കൻ തൊഴിലാളികൾ വ്യവസായ ഉടമകളിൽ നിന്നു കൂടുതൽ സൗകൎയ്യങ്ങളും ശമ്പളവും വാങ്ങുന്നതിനുവേണ്ടി യൂണിയനുകൾ സംഘടിപ്പിക്കുവാൻ ശ്രമിച്ചുകൊണ്ടിരുന്നു. പൊതുവേ പറഞ്ഞാൽ തൊഴിലാളികൾക്ക് വായുസഞ്ചാരമില്ലാ

ത്തും ആറാംത്തിരക്കുള്ളതുമായ വ്യവസായശാലകളി ലും ഖനികളിലും ഏറെസ്സമയം കഠിനമായി പണി യെടുക്കേണ്ടിയിരുന്നു; കൂടുതൽ ജോലിസൗകര്യങ്ങൾ ക്കുവേണ്ടി പരിശ്രമിക്ക സ്വാഭാവികം മാത്രമായിരുന്നു.

ദേശീയ പ്രാധാന്യം നേടിയ ആദ്യത്തെ തൊഴി ലാളിസ്സംഘടന നൈററ്സ്ലേബർ ആയിരുന്നു. 1869 ൽ സ്ഥാപിതമായ ഈ സംഘടനയിൽ എല്ലാ തൊഴിലുകാർക്കും ചേരാമായിരുന്നു. ദിവസം എട്ടു മണി ക്കൂർമാത്രം ജോലി ചെയ്ക, ബാലരെക്കൊണ്ടു തൊഴിൽ ചെയ്യിക്കാതിരിക്കുക എന്നിവയായിരുന്നു നൈററുക ളുടെ അവകാശവാദങ്ങൾ. 1880 ൽഅതിൻെറ ഉച്ചാ വസ്ഥയിൽ സംഘടനയ്ക്കു് 7,00000 അംഗങ്ങളുണ്ടാ യിരുന്നു. ഫലവത്തായ പണിമുടക്കു നടത്തുന്നതിനു് കഴിയാതെ വന്നതിനാലും അതിരു വിട്ട പുരോഗമനാ ത്മകമെന്നു തൊഴിലാളികളിൽ പലർക്കും തോന്നിയ അ വകാശവാദങ്ങൾ പുറപ്പെടുവിച്ചതിനാലും, സഹജമായ സംഘടനാദോഷങ്ങളാലും അതു് ഒടുവിൽ പരാജയ പ്പെട്ടു.

കുടിയേറിവന്ന സാമുവൽ ഗോംപേഴ്സ് എന്നു പേരായ ചുരുട്ടുതെറുപ്പുകാരൻ കുറെക്കൂടി വിജയിച്ചു. അന്നു് ഉടലെടുത്തുതുടങ്ങിയിരുന്ന പല തൊഴിൽ യൂ ണിയനുകളേയും ഒന്നിച്ചൊരു ഫെഡറേഷനാക്കി തൊ ഴിലാളിക്കു് ഇന്നും ആദരിക്കപ്പെടുന്ന അഭിപ്രായസ്വാ തന്ത്ര്യം സമ്പാദിച്ചു കൊടുത്തു. ഈ ഫെഡറേഷന്റെ ലക്ഷ്യങ്ങൾ നൈററ്സിൻെറ ലക്ഷ്യങ്ങളെക്കാൾ പ്രാ യോഗികവും യാഥാസ്ഥിതികവുമായിരുന്നു. ട്രേഡ്യൂ ണിയൻ തത്വങ്ങളെ മാത്രം ആധാരമാക്കിയുള്ള ഈ ഫെഡറേഷൻ പുരോഗമനവാദങ്ങളിൽ നിന്നൊഴി ഞ്ഞുമാറി, മുതലാളിത്തം വകവച്ചുകൊടുത്തു്, കൂടുതൽ ശമ്പളത്തിനും കുറഞ്ഞ ജോലിസ്സമയത്തിനും മുതലാ

ളികളോടു സംഘമായി അവകാശവാദം നടത്തുന്നതി ന്നം മാത്രം ബദ്ധപ്പെട്ടു.

വൻറ്യവസായികളെ വെല്ലുവിളിച്ചതു് കേവലം തൊഴിലാളികൾ മാത്രമല്ലായിരുന്നു. പടിഞ്ഞാറൻ അതിത്തികളിലെ ആളുകൾ തങ്ങളുടെ ചെലവിൽ നടന്നിരുന്ന വ്യാപാരദുശ്ശീലങ്ങളോട്ടു് പ്രതിഷേധിച്ചിളകി.

1882 ലെ ഹോംസ്റ്റെഡ് ആക്റ്റ്മൂലം ഗവമ്മെണ്ട്, കുടിയേറി അഞ്ചുകൊല്ലം കൃഷിചെയ്യുന്നവന് 160 ഏക്കർ നിലം സ്വന്തമാക്കുവാനുള്ള അധികാരം കൊടുത്തു് കുടിപാർപ്പ് പ്രോത്സാഹിപ്പിച്ചിരുന്നു. കൊതിപ്പിക്കുന്നൊരു സമ്മാനമായിരുന്നു ഇതു്—റെയിൽ റോഡുകളും കമ്പനികളും വന്നുകേറി ഉപദ്രവിക്കുംവരെ. പടിഞ്ഞാറൻ ദിക്കിലെ പുതിയ കൃഷിക്കാരനോ വ്യാപാരിക്കോ ആകട്ടെ റെയിൽ റോഡു വഴി ചരക്കുകൾ കപ്പലിലെത്തിക്കുവാൻ ശ്രമിക്കവേ കുറഞ്ഞക്കൂലി അനുവദിക്കപ്പെട്ട വൻ വ്യവസായിയോടു മത്സരിച്ചു തോല്ക്കേണ്ടതായി വന്നു. പടിഞ്ഞാറൻ കുടിയേററക്കാരൻ ക്രൂരനായ ഇന്ത്യാക്കാരനേക്കാൾ സ്വന്തം വർഗ്ഗക്കാരനായ റ്യവസായിയെ ഭയപ്പെട്ടു.

1870 കളിൽ ഗ്രേഞ്ച് എന്ന പേരായൊരു കർഷക സംഘടന റെയിൻകൂലി കുറയ്ക്കുന്നതിന്നം, പക്ഷപാതവും തിരിച്ചടയ്ക്കലും ഇല്ലായ്മചെയ്യാനം കഠിനമായിപ്പോരാടി. 20 ലക്ഷത്തോളം അംഗങ്ങളുള്ള ഈ സംഘടന സംസ്ഥാനനിയമസഭകളോടു് നടപടിയെടുക്കാൻ അപേക്ഷിക്കയും അവ ചില നിയന്ത്രണങ്ങളേപ്പെടുത്തുകയും ചെയ്തു. പക്ഷേ ഇതുകൊണ്ടു വലിയ ഫലമില്ലായിരുന്നു; സംസ്ഥാനങ്ങൾക്കു് തങ്ങളുടെ അതിർത്തിക്കുള്ളിൽ മാത്രമേ നിയന്ത്രണം സാദ്ധ്യമായിരുന്നുള്ളു. സംസ്ഥാനങ്ങൾ തമ്മിലുള്ള വാണിജ്യത്തിന്റെ നിയന്ത്രണം ഫെഡറൽ അധികാരത്തിൽപെട്ട

ത്തായിരുന്നു. 1887 ൽ മാത്രമേ ഫെഡറൽ ഗവമ്മെണ്ട് ഈ വിഷയത്തിൽ പ്രവേശിച്ചുള്ളൂ. അന്ന് ഇന്റർസ്റ്റേററ് കൊമേഴ്സ് ആക്ട്മൂലം റെയിലഴിമതികളിൽ ചിലവ പരിഹരിക്കപ്പെട്ടു.

നാണയക്ഷാമം പടിഞ്ഞാററൻ പ്രതിഷേധത്തിനു വേറൊരു കാരണമായിരുന്നു. പൗരസ്ത്യർ, ബാങ്കുകാരുടെ തണലിൽ, സ്വർണ്ണംകൊണ്ടു മാററാവുന്നത്ര കടലാസ്സനോട്ടുകൾ മാത്രമേ ആകാവൂ എന്നു ശഠിച്ചു. ആഭ്യന്തര സമരകാലത്തു് അധികം പുറപ്പെടുവിച്ച നോട്ടുകൾ പിൻവലിച്ചു നശിപ്പിക്കണമെന്ന് അവർ ആശ്യപ്പെട്ടു.

പടിഞ്ഞാറുകാർ കിഴക്കക്ക് പണം കൊടുക്കാനുണ്ടായിരുന്നു. അവർ തങ്ങളുടെ കൃഷിയും വ്യാപാരവും തുടങ്ങുന്നതിന് നാണയക്ഷാമകാലത്തു കടമെടുത്തിരുന്നു. പെരുത്തുകിടന്നതും ക്രയശക്തിയില്ലാത്തതുമായ കടലാസ്സനോട്ടുകൊണ്ട് കടം വീട്ടാമായിരുന്നെങ്കിൽ അവരുടെ ഭാരം ദുർവഹമാകയില്ലായിരുന്നു. എന്നാൽ കൂടുതൽ വിലയുള്ള സ്വർണ്ണനാണയം കൊണ്ട് കടം വീട്ടണമെങ്കിൽ സാമ്പത്തികവൈഷമ്യം അങ്ങേ അററത്തെത്തും.

പണത്തിന്റെ സഹായവില പാലിക്കുന്നതിനു വേണ്ടിയുള്ള മാർഗ്ഗങ്ങളന്വേഷിച്ച കൂട്ടത്തിൽ പാശ്ചാത്യർ ഒരു പോംവഴി കണ്ടു. പണ്ട് ഐക്യനാട്ടുനാണയം സ്വർണ്ണമെന്നപോലെ വെള്ളി അടിസ്ഥാനമാക്കിയും ആയിരുന്നു. 16 ഔൺസ് വെള്ളി ഒരൗൺസ് സ്വർണ്ണത്തിനു തുല്യമായിരുന്നു. എന്നാൽ അവയുടെ വ്യാപാരനിലവാരത്തിൽ ഏററക്കുറവു വന്നതോടുകൂടി ഈ അനുപാതം പാലിക്കാൻ പ്രയാസമായി. ഏതെങ്കിലുമൊന്നിന്റെ വില കൂടുമ്പോൾ അതു് ആഭരണ വ്യാപാരിക്കു വില്ക്കപ്പെടും. 1873ൽ വെള്ളി ചുരുക്കമായി;

അതിൻെറ വില കൂടി. ഗവമ്മെണ്ട് വെള്ളി ഉപേക്ഷിച്ച് സ്വൎണ്ണനാണയം മാത്രം അടിച്ചിറക്കി.

അധികം താമസിയാതെ പടിഞ്ഞാറ് വലിയ വെള്ളിഖനികൾ കണ്ടു പിടിക്കപ്പെട്ടു. വെള്ളിവില കുറഞ്ഞു. ഒന്നിനു പതിനാറ് എന്ന പഴയ നിരക്കിനു വെള്ളിനാണയം അടിക്കുവാൻ പാശ്ചാത്യ ഖനി ഉടമകൾ ഗവമ്മെണ്ടിനോട് ആവശ്യപ്പെട്ടു തുടങ്ങി. ഇങ്ങനെ സഹായത്തിനു കിട്ടിയ വെള്ളി കൊടുത്ത് വിലയുള്ള സ്വൎണ്ണം വാങ്ങാമെന്ന് അവർ ആഗ്രഹിച്ചു. അവരോടു ചേൎന്ന് അവിടുത്തെ കൃഷിക്കാരും വെള്ളിക്കുവേണ്ടി ശബ്ദമുയൎത്തി. വെള്ളിയുടെ അടിസ്ഥാനത്തിൽ പെരുകുന്ന കടലാസ്സുനോട്ടായിരുന്നു അവൎക്കു കടം വീട്ടാൻ പററിയ നാണയം.

ഹെയ്സ് ഭരണകാലത്ത് കോൺഗ്രസ്സ് കൊല്ലംതോറും 20 ലക്ഷം മുതൽ 40 ലക്ഷം വരെ ഡോളർ വിലയ്ക്കുള്ള വെള്ളി വാങ്ങുവാൻ സമ്മതിച്ച് 'വെള്ളിവാദക്കാരെ' തൃപ്തിപ്പെടുത്തിയിരുന്നു. 1890 ൽ ഷെർമാൻ സിൽവർ പർച്ചേയ്സ് ആക്റ്റ്, മൂലം വെള്ളിനാണയത്തിനു വേണ്ടിയുള്ള പാശ്ചാത്യരുടെ അപേക്ഷ വീണ്ടും ശ്രദ്ധിക്കപ്പെട്ടു. എന്നാൽ പ്രതീക്ഷിച്ചിരുന്നപോലെ സ്വൎണ്ണനാണയം പൂഴ്ത്തി വയ്ക്കയും അതിൻെറ പ്രചാരം നിലയ്ക്കയുമുണ്ടായി. സ്വൎണ്ണം തീൎത്തും അപ്രത്യക്ഷമാകാതെ കാക്കുവാൻ വേണ്ടി കോൺഗ്രസ് ഷെർമാൻ ആക്റ്റ് പിൻവലിച്ചു.

1890 കാലമായപ്പോഴേക്കും വെള്ളിവാദം അമേരിക്കൻ ജനതയെ സംബന്ധിച്ചു നോക്കിയ ഏററവും വലിയ പ്രശ്നമായിത്തീൎന്നു. മുപ്പതു കൊല്ലം മുമ്പ് അടിമത്തവാദം വടക്കും തെക്കും തമ്മിൽ ഭിന്നിപ്പിച്ചതുപോലെ വെള്ളിവാദം ഇപ്പോൾ കിഴക്കും പടിഞ്ഞാറും തമ്മിൽ ഭിന്നിപ്പിച്ചു. ഇരുപ്രദേശങ്ങളും തമ്മിലുള്ള മത്സരമെന്നതിനും പുറമേ, ഈ പ്രശ്നം കർഷകരും വ്യവസാ

യികളും തമ്മിലും, അധമന്മാരും ഉത്തമന്മാരും തമ്മിലും, 'കൊച്ചുമനുഷ്യനും' 'വൻവ്യവസായിയും' തമ്മിലും ഉള്ള ഒത്തുതീർപ്പില്ലാത്ത സമരമായിത്തീൎന്നു. ചുരുക്കത്തിൽ ഈ വാദം വൻതോതിലുള്ള അമേരിക്കൻ വ്യവസായത്തിൻെറ അഭിവൃദ്ധിയുടെ നേരേ അതിൻെറ ഇരകളെന്നു ശരിയായോ തെററായോ കരുതിപ്പോന്ന ലക്ഷോപലക്ഷം ആളുകളുടെ വെല്ലുവിളിയായിപ്പരിണമിച്ചു.

*　　*　　*　　*　　*

ഡെമോക്രാററിക്പാർട്ടി 1884—8 വരെയും 1892 – 6വരെയും മാത്രമേ രാജ്യം ഭരിച്ചുള്ളു. രണ്ടു ഭരണകാലങ്ങളിലും ഗ്രൂവർ ക്ലീവ്‌ലണ്ട് തന്നെയായിരുന്നു പ്രസിഡണ്ട്. ഒരു ഉദ്യോഗാവധിക്കു ശേഷം എതിർപാർട്ടിയാൽ തോല്പിക്കപ്പെട്ട് നാലുകൊല്ലം കഴിഞ്ഞ് വീണ്ടും അതേ പ്രസിഡണ്ടുതന്നെ വൈററ് ഹൗസിൽ വരുന്നതിനു് ഇതേവരെ ഈ ഒരുദാഹരണം മാത്രമേയുള്ളു.

ക്ലീവ്‌ലണ്ട് നിശ്ചയദാർഢ്യവും കാര്യക്ഷമതയുമുള്ളൊരു എക്സിക്യൂട്ടീവ് ആയിരുന്നു. ആരെയും പ്രീതിപ്പെടുത്തുവാൻ അദ്ദേഹം ശ്രമിച്ചില്ല, ന്യായമെന്നു തനിക്കു തോന്നിയതു ചെയ്തു. തനിക്കു ശരിയെന്നു തോന്നുകയാൽ അദ്ദേഹം കാര്യശേഷിയുള്ള രണ്ടു തെക്കരെ ക്യാബിനററിൽ നിയമിച്ചു; റിപ്പബ്ലിക്കന്മാർ പ്രതിഷേധസ്വരമുയർത്തി: ശേഷിമാനായ ഒരു റിപ്പബ്ലിക്കനെ ഉയൎന്ന ശമ്പളമുള്ളൊരു സിവിൽ സർവീസ് ഉദ്യോഗത്തിൽ വീണ്ടും പ്രവേശിപ്പിച്ചു; ഡെമോക്രാററുകൾ പിണങ്ങി. ആഭ്യന്തരയുദ്ധത്തിലെ മുൻസൈനികൎക്കു നല്കുന്ന പെൻഷൻ വാസ്തവത്തിൽ അർഹിക്കുന്നവൎക്കു മാത്രമായി അദ്ദേഹം കുറവുചെയ്തു; രാഷ്ട്രീയ സ്വാധീനതയുള്ള സൈനികസംഘടനകൾ പ്രതികൂല

മായി. പാർട്ടി പ്രോഗ്രാമിന വിരുദ്ധമായി അദ്ദേഹം വെള്ളി വാങ്ങുന്ന പതിവു നിർത്തലാക്കി.

ആദ്യത്തെ ഉദ്യോഗകാലത്തിൽ ക്ലീവ്‌ലണ്ടിനെ അഭിമുഖീകരിച്ച പ്രശ്നങ്ങളിൽ ഏററവും വലുതു്, സമ്പത്തിൻെറ വേലിയേററത്താൽ ട്രഷറിയിൽ കുന്നുകൂടിയ നീക്കിയിരിപ്പു് എങ്ങനെ ചെലവാക്കണമെന്നതായിരുന്നു. ദേശീയക്കടം വീട്ടുക ഒരു വഴിയായിരുന്നു: എന്നാൽ ഗവമ്മെണ്ടുകടപ്പത്രങ്ങൾ വളരെ പ്രചാരത്തിലിരുന്നവയാകയാൽ അവ പിൻവലിച്ചാൽ നാണയക്ഷാമത്തിനിടയാകുമായിരുന്നു; നാണയക്ഷാമം അന്നത്തെ നിലയ്ക്കു ബുദ്ധിപൂർവകമായിരുന്നില്ല താനും. രണ്ടാമതു്, മിച്ചത്തുക വേണമെങ്കിൽ ആഭ്യന്തര പരിഷ്കാരങ്ങൾക്കു ചെലവഴിക്കാം; എന്നാൽ ഡെമോക്രാററായ ക്ലീവ്‌ലണ്ടിനു് അതു് ഇഷ്ടപ്പെട്ടില്ല. അതിനാൽ ഏററവും പററിയ ഉപായം ഗവമ്മെണ്ടുനികുതി കുറയ്ക്കുകയായിരുന്നു; ഉയർന്ന ചുങ്കനിരക്കുകൾ വെട്ടിക്കുറയ്ക്കുന്ന പക്ഷം വ്യവസായികൾ തൃപ്തിപ്പെടുകയും ചെയ്യും.

എന്നാൽ വളരെ ശ്രമിച്ചിട്ടും ചുങ്കനിരക്കു കുറയ്ക്കുവാൻ ക്ലീവ്‌ലണ്ടിന്നു സാധിച്ചില്ല. അദ്ദേഹത്തിന്റെ ഈ നിർബന്ധം 1888 ലെ തെരഞ്ഞെടുപ്പിൽ പ്രസിഡണ്ടുസ്ഥാനം നഷ്ടപ്പെടാൻ കാരണമാകയും ചെയ്തു. നികുതി അമിതമായിരുന്നാൽ നാട്ടിലുണ്ടാക്കുന്ന സാധനങ്ങൾക്കു നാട്ടുകാർ കൂടുതൽ വില കൊടുക്കേണ്ടിവരുമെന്നതായിരുന്നു ക്ലീവ്‌ലണ്ടിൻെറ വാദം. വിദേശമത്സരത്തിൽ നിന്നു് അമേരിക്കൻ വ്യവസായം രക്ഷിക്കയും പൂർണ്ണശക്തിയിൽ പുരോഗമിക്കാൻ അതിന്ന സ്വാതന്ത്ര്യം നൽകുകയും ചെയ്തു് നാട്ടുകാർക്കു ജോലിക്കും ഉയർന്ന ശമ്പളത്തിനും കാരണമായിരിക്കുന്നതു് നികുതിയാണെന്നു റിപ്പബ്ലിക്കന്മാർ വാദിച്ചു.

1888 ലെ ജനങ്ങളുടെ വോട്ട് ക്ലീവ്ലണ്ടിന് അനുകൂലമായിരുന്നെങ്കിലും സർവപ്രധാനമായ എലക്റ്ററൽ വോട്ട് റിപ്പബ്ലിക്കൻ സ്ഥാനാർത്ഥിയായ ബഞ്ചമിൻഹാരിസന്നു തന്നെ കിട്ടി. ഇദ്ദേഹം പ്രസിഡണ്ട് വില്യം ഹെൻറി ഹരിസൻെറ പൗത്രനായിരുന്നു.

തിരികെ അധികാരത്തിൽ വന്ന റിപ്പബ്ലിക്കന്മാർ നികുതി വീണ്ടും വർദ്ധിപ്പിക്കയും, നീക്കിയിരിപ്പ് യുദ്ധപെൻഷനും, പൊതുമരാമത്തിനും, കപ്പൽസൈന്യത്തിനുമായി ചെലവഴിക്കയും ചെയ്തു. എന്നാൽ ദേശീയ സുഭിക്ഷത്തിന്ന നേരിടാനിരുന്ന ആപത്തു തടയുവാൻ ഇതു പര്യാപ്തമായില്ല. ദേശീയ ധനത്തിൻെറ അടിസ്ഥാനമായ സ്വർണ്ണം കുറഞ്ഞു. ബാങ്കുകൾ പരാജയപ്പെട്ടു; കമ്പനിസ്റ്റോക്കുകൾക്കു വില യിടിഞ്ഞു. 1892 ൽ ജനങ്ങൾ ക്ലീവ്ലണ്ടിനെ അഭയം പ്രാപിച്ചു.

ഇപ്രാവശ്യം മൂന്നാമതൊരു പാർട്ടികൂടി രംഗപ്രവേശം ചെയ്തു. അതിന് പത്തുലക്ഷത്തിൽ പരം വോട്ടുകൾ കിട്ടിയപ്പോൾ റിപ്പബ്ലിക്കന്മാരും ഡെമോക്രാററുകളും ഭയപ്പെട്ടു. പീപ്പിൾസ് പാർട്ടിയെന്നോ പോപ്പുലിസ്റ്റുകൾ എന്നോ പേരായ ഈ സംഘടനയിലെ അംഗങ്ങൾ അസംതൃപ്തരായ പടിഞ്ഞാറൻ കൃഷകരും കടക്കാരുമായിരുന്നു. അയോവായിലെ ജനറൽ ജയിംസ് ബിവർ ആയിരുന്നു അവരുടെ സ്ഥാനാർത്ഥി. വെള്ളി വാങ്ങിക്കുക, ദേശീയബാങ്ക് ഉടച്ചുവാക്കുക, റെയിൽറോഡുകളും പൊതുജനോപയോഗവസ്തുക്കളും ഗവമ്മെണ്ട് ഏറെറടുക്കുക എന്നിവയായിരുന്നു അവരുടെ പ്രോഗ്രാം. കാൻസാസ്, ഇഡാഹോ, കോളറേഡാ, നെവാദാ എന്നീ നാലു സംസ്ഥാനങ്ങൾ അവർക്കു സ്വാധീനപ്പെട്ടു. മററു രണ്ടു പാർട്ടികളും

ജനങ്ങളുടെ യഥാൎത്ഥാഭിലാഷം സാധിച്ചുകൊടുക്കുന്ന വരല്ലെന്ന് പോപ്പുലിസ്റ്റുകൾ പ്രഖ്യാപിച്ചു.

1892-6 കാലത്ത് ക്ലീവ്ലണ്ട് ദേശം വീണ്ടും ഒരുറച്ച അടിസ്ഥാനത്തിലേക്കാനയിക്കുവാൻ സധൈൎയ്യം പ്രവൎത്തിച്ചു. വാൾസ്ട്രീററുമായി പ്രത്യേകമമത യൊന്നുമില്ലായിരുന്നെങ്കിലും അദ്ദേഹം ജെ. പി. മോൎഗ്ഗനോടും മററു ബാങ്കറന്മാരോടും ഡിസ്കൗണ്ടോടുകൂടി ഗവൎമ്മെണ്ടു കടപ്പത്രങ്ങൾ വാങ്ങി പകരം ട്രഷറിക്കു സ്വൎണ്ണം കൊടുക്കുവാൻ അപേക്ഷിച്ചു. ഇതു് പോപ്പുലിസ്ററുകളും അനേകം ഡെമോക്രാററുകളും അദ്ദേഹത്തിൻെറ നേരെ കോപിക്കുവാൻ കാരണമായി. ക്ലീവ്ലണ്ടിനെ അവർ വാൾസ്ട്രീററിൻെറ ദാസനും ഉപകരണവുമായി മുദ്രയടിച്ചു.

ഇപ്പോൾ പൂൎണ്ണമായും പ്രബുദ്ധരായ കൎഷകൎക്കും തൊഴിലാളികൾക്കും ഗവൎമ്മെണ്ടിൻെറ ഓരോ പ്രവൃത്തിയിയും സാധാരണ ജനങ്ങളുടെ ചെലവിൽ കമ്പനികളേയും ബാങ്കുകളേയും സഹായിക്കുന്നതാണെന്നു തോന്നി. ഫെഡറൽകോൎട്ടുകൾ തുടരെച്ചെയ്ത ഏതാനും തീൎപ്പുകൾ ഇതിന് ഉപോദ്ബലകമായിരുന്നു. ഉദാഹരണമായി "സംസ്ഥാനങ്ങൾ നിയമാനുസൃതമല്ലാതെ ഒരാളുടേയും ജീവനോ സ്വാതന്ത്ര്യമോ വസ്തുവകയോ നശിപ്പിക്കാൻ പാടില്ല" എന്ന 14-ാം ഭേദഗതിപ്രകാരം കമ്പനികൾ ആളുകളാണെന്നും അതിനാൽ ഫെഡറൽ അനുമതി കൂടാതെ സംസ്ഥാനങ്ങൾ കമ്പനികളെ നിയന്ത്രിക്കാൻ പാടില്ലെന്നും കോടതി വിധിച്ചു. ഫെഡറൽ ഗവൎമ്മെണ്ട് ഒരിക്കലും കമ്പനിക്കാൎയ്യത്തിൽ കൈകടത്താൻ അഭിലഷിക്കാഞ്ഞതിനാൽ ഈ കോടതിവിധി അവയ്ക്കു് അനിയന്ത്രിതാധികാരം അനുവദിക്കുന്നതായിരുന്നു.

1896-ലെ തെരഞ്ഞെടുപ്പിൽ സംഗതികൾ മൂൎദ്ധന്യാവസ്ഥയിലെത്തി. ക്ലീവ്ലണ്ടും മിതവാദിക

ളായ ഡെമോക്രാററുകളും രാജ്യം പാപ്പരത്തത്തിൽ നിന്നു രക്ഷിക്കുവാൻ പ്രാപ്തരല്ലെന്നു പ്രത്യക്ഷമായിരുന്നു. റിപ്പബ്ലിക്കന്മാർ സെൻറ് ലൂയിയിൽ സമ്മേളിച്ച് എതിരാളികളുടെ നേട്ടങ്ങളെപ്പററി സസന്തോഷം പരാമർശിച്ചതിനുശേഷം, സ്ഥിതിഗതികൾ ഭേദപ്പെട്ടുംവരെയെങ്കിലും, സ്വർണ്ണംമാത്രം അടിസ്ഥാനമാക്കി ഉറപ്പുള്ളൊരു നാണയം വാഗ്ദാനം ചെയ്തുകൊണ്ടു ഓഹിയോയിലെ ഗവർണർ വില്യം മാക്ക്കിൻലിയെ സ്ഥാനാർത്ഥിയായി നിർത്തി. വെള്ളി, ദേശീയനാണയത്തിൻേറയും സ്വദേശത്തും വിദേശത്തുമുള്ള ആസ്തികളുടേയും വില കുറച്ചുകളഞ്ഞുവെന്നും തൽഫലമായി വ്യാപാരമാന്ദ്യം സംഭവിച്ചുവെന്നും അവർ പരാതിപ്പെട്ടു. ഈ ദുരവസ്ഥ നീങ്ങിക്കഴിഞ്ഞാൽ നാട്ടു ക്ഷേമത്തിലേക്കുയരും എന്ന് അവർ പ്രസ്താവിച്ചു.

ഡമോക്രാററുകളാകട്ടെ ഷിക്കാഗോവിൽ സമ്മേളിച്ച് ക്ലീവ്ലണ്ട്ഭരണത്തേയും അതിൻെറ സ്വർണ്ണനാണയം നിലനിർത്താനുള്ള ശ്രമത്തേയും സാഗ്രഹം അധിക്ഷേപിച്ചു. ഒന്നിനു പതിനാറു വച്ചുള്ള അനിയന്ത്രിതമായ വെള്ളിനാണയത്തിനുവേണ്ടി വാദിച്ചുകൊണ്ട് അസംഖ്യം പ്രതിനിധികൾ, പീടികത്തൊഴിലാളിയും, കർഷകനും, ഫാക്ടറിത്തൊഴിലാളിയുമായിരുന്ന "കൊച്ചുമനുഷ്യനെ" ഞെരുക്കിക്കൊണ്ടിരുന്ന വാൾസ്ട്രീററ് കമ്പനികളേയും ബാങ്കുകളേയും ശകാരിച്ചു. വൻതാല്പര്യങ്ങൾക്കെതിരെ നടന്ന ധർമ്മയുദ്ധം നയിച്ചത് മുപ്പത്താറുകാരനായ വില്യം ജെന്നിംഗ്സ്ബ്രയൻ ആയിരുന്നു. നെബ്രാസ്കായിലെ കോൺഗ്രസ്സുകാരനായ ഇദ്ദേഹത്തിനു പ്രായവും പരിചയവും കുറവായിരുന്നെങ്കിലും തിളയ്ക്കുന്ന ഉത്സാഹവും കേമമായ വാഗ്വിലാസവും ആ കുറവു പരിഹരിച്ചു. തനിക്കു സ്ഥാനാർത്ഥിത്വം നേടിക്കൊടുത്ത ഒരു സ്തോഭജന

കമായ പ്രസംഗത്തിൽ റിപ്പബ്ലിക്കൻ എതിരാളികൾക്ക് അദ്ദേഹം ഇങ്ങനെ ഒരു താക്കീതു നല്കി; "തൊഴിലാളിയുടെ തലയ്ക്ക് നിങ്ങൾ ഈ മുൾക്കിരീടം വച്ചമത്തരുത്; സ്വർണ്ണക്കുരിശിന്മേൽ നിങ്ങൾ ജനങ്ങളെ ക്രൂശിക്കരുത്."

അനന്തരമുണ്ടായ തെരഞ്ഞെടുപ്പുസമരം അമേരിക്കൻ ചരിത്രത്തിൽ ഇതുവരെ ഉണ്ടായിട്ടുള്ളതിൽവച്ച് ഉഗ്രവും ഉത്സാഹഭരിതവുമായിരുന്നു. പോപ്പുലിസ്റ്റ് പാർട്ടി പെട്ടെന്ന് ഡെമോക്രാററ്പക്ഷത്ത് അണിനിരന്നു. "ഫലനദക്ഷിണദേശവും" ഡെമോക്രാററുകൾക്കു വോട്ടു വാഗ്ദാനം ചെയ്തു. തന്റെ പ്രസംഗവിഷയമായ വെള്ളിപോലെതന്നെ തിളങ്ങുന്ന വാഗ്വിലാസത്തിൽ ബ്രയൻ നാടിനെ പോരിനു വിളിച്ചു.

റിപ്പബ്ലിക്കന്മാർക്ക് ഈ സമരത്തിൽ പരാജയം സഹിക്കാറുന്നതല്ലായിരുന്നു. അവർ ലക്ഷക്കണക്കിനു ഡോളർ ചെലവാക്കി ബ്രയന്റെ മുന്നേററം ചെറുത്തുതുടങ്ങി. പ്രസന്നനും, ശേഷിമാനും, പരിചയസമ്പന്നനുമായ മാക്ക്കിൻലിയുടെ കാര്യം നടത്തുവാൻ, മാക്ക് 'ഡോളർമാക്ക്' ഹന്നാ എന്ന വ്യവസായി സമർത്ഥമായി ഉത്സാഹിച്ചു. ബ്രയൻ-ലഹരിയാൽ നാട്ടു് മതിമറന്നു പോകാതിരിപ്പാൻവേണ്ടി 18,000 പ്രസംഗകന്മാരെയാണ് അയാൾ ശമ്പളം കൊടുത്ത് സമരരംഗത്തിറക്കിവിട്ടത്.

തെരഞ്ഞെടുപ്പിൽ 130 ലക്ഷത്തിൽപരം വോട്ടർന്മാർ പങ്കെടുത്തു. 70 - 60 ആയി ഭാഗിക്കപ്പെട്ട വോട്ടിൽ മാക്ക്കിൻലി ജയിച്ചു. വാശിയോടെ പൊരുത ഒരു സാഹസികസമരമായിരുന്നു ഇത്.

പൗരസ്ത്യർ ശ്വാസം നേരേവിട്ട് തിരികെ ഫാക്റ്ററികളിലും സ്റ്റോറുകളിലും ജോലിക്കു പോയി.

പാശ്ചാത്യർ നെററി ചുളിച്ച് കൃഷിപ്പണി തുടൻ. എങ്കിലും 1896 ലെ സമരം വിസ്മരിക്കപ്പെട്ടില്ല. എതിരാളികളുടെ പ്രതിഷേധശക്തി ജേതാക്കൾക്ക നിസ്സാരമെന്നു തള്ളിക്കളയാവുന്നതല്ലായിരുന്നു. 'കൊച്ചുമനുഷ്യൻെറ' സ്വരം അമർത്തപ്പെടുകയല്ല ഭാവിയിൽ അമേരിക്കയുടെ ജനകീയഭരണം വികസിച്ചുവരും തോറും കൂടുതൽ കൂടുതൽ ആദരിക്കപ്പെടുകയാണുണ്ടായത്.

## അദ്ധ്യായം 8

## അമേരിക്ക ഒരു ലോകശക്തിയായിത്തീരുന്നു

1890 കളിൽ അമേരിക്കൻ നിരത്തിൽക്കൂടി ഇരമ്പിപ്പോകുന്ന പുതിയതരം 'കുതിരയില്ലാവണ്ടി'കൾ കണ്ടു് കുതിരകൾ ഭയപ്പെട്ട് അമറുകയും ജനങ്ങൾ വിസ്മയസ്തബ്ധരായി നില്ക്കുകയും ചെയ്തു. മന്ദഗതിയും അസുന്ദരവുമായ ഈ വാഹനം ഏതാനും ധനവാന്മാരുടെ കളിക്കോപ്പായി മാത്രമേ വിചാരിക്കപ്പെട്ടിരുന്നുള്ളു. വർഷങ്ങൾക്കുശേഷം മിന്നമിനുത്തു് സ്ഫടികാവൃതമായ മോട്ടോർകാറുകൾ ആണ്ടുതോറും ലക്ഷക്കണക്കിന് നിർമ്മിക്കപ്പെടുമെന്നും, നാലു് അമേരിക്കരിൽ ഒരാൾക്കു് ഒരു കാർ വീതമുണ്ടായിരിക്കുമെന്നും, സിമൻറു് റോഡുകൾ വലക്കണ്ണിപോലെ നാടാകെ നിരക്കുമെന്നും, നഗരങ്ങൾ അവയുടെ പ്രാന്തങ്ങളിലേക്ക വികസിച്ചു വലുതാകുമെന്നും, ഏററവും അകലെ ഒററപ്പെട്ടിരുന്ന കൃഷീവലന്മാർക്കുപോലും കാർവഴി ഏതാനും മണിക്കൂർകൊണ്ടു് പട്ടണത്തിലെത്താറാകുമെന്നും അന്നാരും സ്വപ്നം കണ്ടിരുന്നില്ല. അമേരിക്ക "ചാടിന്മേലൊരു നാടു്" ആയിക്കൊണ്ടിരുന്നു.

ശതാബ്ദത്തിൻെറ വഴിത്തിരിവിൽ വേറെയും അത്ഭുതകരമായ പരിഷ്ക്കാരങ്ങളുണ്ടായി. ഉത്തര കരോലിനയിലെ കിററിഹോക്കിൽ റൈററു് സഹോദരന്മാർ നിലംവിട്ടുയരുവാൻ മനുഷ്യനുണ്ടായിരുന്ന അതിപുരാതനമായ സ്വപ്നം സാക്ഷാത്ക്കരിച്ചു — പിന്നീട് എയാർപ്ലെയിൻ എന്നു പേരിട്ട ഒരു യന്ത്രം അവർ കണ്ടുപിടിച്ചു. ഏതാനും വർഷങ്ങൾക്കുശേഷം സമരസങ്കീർണ്ണമായ യൂറപ്പിൽ ഈ എയർപ്ലെയിനുകൾ പരസ്പരം ആകാശയുദ്ധം ചെയ്യുന്നതായും, കുറേക്കൂടികഴിഞ്ഞു് യാത്രക്കാരെ കടൽകടന്ന് ലോകത്തിൻെറ നാനാ ഭാഗങ്ങളിലേക്കും കൊണ്ടുപോകുന്നതായും കാണാം.

ഇററലിയിലെ ഒരു ചെറുപ്പക്കാരനായ ഗൂഗ്ലിൽമോ മാർക്കോണി യൂറപ്പിൽനിന്ന് അമേരിക്കയ്ക്കു് അററ്ലാൻറിക്കിൽക്കൂടി കമ്പിയില്ലാസ്സന്ദേശമയച്ചു; അങ്ങനെ റേഡിയോ ജന്മമെടുത്തു. തോമസ് എഡിസൻ നിമിഷച്ഛായാഗ്രഹണം പൂർത്തിയാക്കി അമേരിക്കയ്ക്കും ലോകത്തിനും ചലച്ചിത്രം സംഭാവനചെയ്തു. എലിവേററർ ഉണ്ടായതോടുകൂടി നഗരത്തിൽ ആകാശചുംബികളുയർന്നു. ഇവയും മററു നൂറുകണ്ടുപിടിത്തങ്ങളും (അമേരിക്കരുടേയും അല്ലാത്തവയും) 1900 ത്തിനുശേഷം അമേരിക്കയെ ആധുനികീകരിക്കയും അതിനു് ഇപ്പോഴത്തെ രൂപം കൊടുക്കയും ചെയ്തു.

* * * *

ഐക്യനാടുകളുടെ, ലോകശക്തിയെന്ന പദവിയിലേയ്ക്കുള്ള വളർച്ച സത്വരമെന്നപോലെ അനിവാര്യവുമായിരുന്നു. അമേരിക്കക്ക് വിശ്രമരഹിതമായ ഉന്മേഷമാണുള്ളതു്; ഒരു പക്ഷേ ഈ ഉന്മേഷം കിട്ടിയതു് വടക്കേ അമേരിക്കയുടെ ഭൂരിഭാഗത്തു കുടിയേറി അതിനെ ഫലഭൂയിഷ്ഠമായൊരു രാഷ്ട്രമായി വളർത്തിയെടുക്കാൻ ചെയ്ത ശ്രമത്തിൽ നിന്നാവണം. 1890

കളിൽ പശ്ചിമാതിർത്തി കടൽവരെ എത്തിയതിനു മുമ്പുതന്നെ അവരുടെ ഉന്മേഷം സ്വന്തം അതിർത്തികടന്നുള്ള ഉദ്യമങ്ങൾക്കും പ്രേരകമായിരുന്നു. ഉദാഹരണമായി 1853 ൽ അവർ ജപ്പാൻ ലോകവാണിജ്യത്തിനു തുറന്നുകൊടുത്തു; പശ്ചിമാർദ്ധഗോളത്തിലെ അയൽഭാക്ക് മൺറോ സിദ്ധാന്തമനുസരിച്ച് രക്ഷനൽകി.

കഴിഞ്ഞ നൂററാണ്ടിന്റെ അവസാനത്തോടടുത്ത് യൂറപ്പിലെ പ്രധാന രാജ്യങ്ങളെല്ലാം ലോകവിപണിയിൽ വാണിജ്യമത്സരത്തിലേർപ്പെട്ടു; അമേരിക്കയും അതിൽ ചേർന്നു. എന്നാൽ യൂറപ്പിൽനിന്നു വ്യത്യസ്തമായി അമേരിക്ക പുതിയ സ്ഥലങ്ങളിൽ കോളനി സ്ഥാപിക്കാൻ ആഗ്രഹിച്ചില്ല. ഏഷ്യ, ആസ്ത്രേലിയാ എന്നീ ഭൂഖണ്ഡങ്ങളിൽ വാണിജ്യത്തിനുവേണ്ടി സഞ്ചരിക്കുന്ന കപ്പലുകൾക്ക് താവളത്തിനാവശ്യമായ ദ്വീപുകൾ വേണമെന്നേ അമേരിക്ക ആഗ്രഹിച്ചുള്ളു. എന്നാൽ കരീബിയൻകടലിൽ വിദേശികൾ കൈകടത്തുന്നതുകണ്ട് ഐക്യനാടുകൾ സംഭ്രമിച്ചു; പനാമായിൽ അററ്ലാൻറിക്കും പസിഫിക്കുമായി യോജിപ്പിക്കുന്ന ഒരു തോടു വെട്ടുവാൻ ഫ്രാൻസ് ശ്രമിക്കയായിരുന്നു.

ലോകകാര്യങ്ങളിൽ തങ്ങളുടെ പദവിയെന്തെന്നു മനസ്സിലാക്കിയ അമേരിക്കർ ചോദിച്ചുതുടങ്ങി: "നമ്മുടെ ഗോളാർദ്ധത്തിലും പസിഫിക്കിലും വ്യാപിക്കുന്നതിന് യൂറപ്പിനെ അനുവദിച്ച് നാം വെറുതേ കാഴ്ചകണ്ടു നിൽക്കണമോ? ഒരു കാലത്ത് നമ്മുടെ ശത്രുക്കളായേക്കാവുന്ന സമരാസക്തശക്തികൾക്കായി കടലൊഴിഞ്ഞുകൊടുക്കുന്നത് നമ്മുടെ രക്ഷയ്ക്ക് പററിയതായിരിക്കുമോ?"

ഈ ചോദ്യങ്ങൾ ശക്തിപ്പെടുവാൻ, വാർദ്ധക്യത്താൽ ക്ഷീണിച്ച് കാലിടറി നടക്കുന്ന സ്പാനിഷ് സാമ്രാജ്യം കാരണമുണ്ടാക്കി. ഫ്ളോറിഡാ മുനമ്പിൽ

നിന്നു് 95 മൈൽ അകലെ കിടക്കുന്നതും വെസ്റ്റിൻഡീസ് ദ്വീപുകളിൽവച്ചു് ഏററവും വലുതും ഫലഭൂയിഷ്ഠവുമായ ക്യൂബാ അപ്പോഴും സ്പെയിനിന്റെ കൈവശമായിരുന്നു. 1895 ൽ അമേരിക്കൻ ജനതയ്ക്കു് ശ്വാസം വിടാൻ നേരംകിട്ടുന്നതിനുമുമ്പു് ഐക്യനാടുകളെ ലോകസാമ്രാജ്യത്തിലേയ്ക്കു തെറിപ്പിച്ചു വീഴ്ത്തുന്ന ഒരു സംഭവപരമ്പരയുണ്ടായി.

ക്യൂബായിലെ സ്പാനിഷ് ഭരണം ക്രൂരമായിരുന്നു. ആശവിട്ട നാട്ടുകാർ ഗത്യന്തരമില്ലാതെ പ്രക്ഷോഭണം കൂട്ടി. രണ്ടുലക്ഷം സ്പാനിഷ്കാർ ദ്വീപിൽവന്നിറങ്ങി, ഭയങ്കരമായ യുദ്ധം നടന്നു. നല്ലൊരു സംഖ്യ അമേരിക്കൻ തോട്ടമുടമകളും യുദ്ധത്തിൽ കുരുങ്ങി.

ധനപരവും ധാർമ്മികവുമായ കാരണത്താൽ പ്രസിഡണ്ട് മാക്കിൻലി രക്തച്ചൊരിച്ചിൽ അവസാനിപ്പിക്കുന്നതിനു ശ്രമിച്ചു. എന്നാൽ അമേരിക്കാ സ്വന്തം കാര്യം നോക്കിക്കൊണ്ടാൽ മതിയെന്നു് സ്പെയിൻ മുഖത്തടിച്ചു മറുപടി പറഞ്ഞു. അമേരിക്കൻ "മഞ്ഞപ്പത്രം"— വലിയ അക്ഷരത്തിൽ സ്തോഭജനകമായ കഥകൾ പ്രസിദ്ധീകരിക്കുന്ന ഒരു വിശേഷപ്പെട്ട വർത്തമാനപത്രം-കോപം തിളയ്ക്കുംവരെ ചൂടാക്കി. ഹവാനാ തുറമുഖത്തുവച്ചു് മെയിൻ എന്ന അമേരിക്കൻ യുദ്ധകപ്പൽ 260 നാവികന്മാരോടൊപ്പം നശിപ്പിക്കപ്പെട്ടു എന്ന വാർത്ത പത്രങ്ങളിൽ കണ്ടപ്പോൾ നാടു മുഴുവനും അരിശപ്പെട്ടു് യുദ്ധത്തിനു മുറവിളികൂട്ടി. മെയിൻ നശിപ്പിച്ചതാരു്, എങ്ങനെ, കപ്പലിൽത്തന്നെ അവിചാരിതമായുണ്ടായ സ്ഫോടനം കൊണ്ടു നശിച്ചതാണോ, എന്ന ചോദ്യങ്ങൾക്കൊന്നും ഇന്നുവരെ ഉത്തരം കിട്ടീട്ടില്ല.

അവസാനനിമിഷം, ക്യൂബായിൽ യുദ്ധവിരാമസന്ധിയുണ്ടാകണമെന്ന അമേരിക്കൻനിർബന്ധത്തിനു

കീഴടങ്ങുവാൻ സ്പെയിൻ തയാറായി. പക്ഷേ സൗജന്യങ്ങളെല്ലാം അവഗണിക്കപ്പെട്ടു. "മെയിൻ കപ്പലിനെ സ്മരിക്കുക" എന്ന പോർവിളിയോടുകൂടി അമേരിക്കൻ ജനത ക്യൂബൻമാരെ ക്രൂരഭരണാധിപന്മാരിൽ നിന്നു മോചിപ്പിച്ച് അവക്കു സ്വാതന്ത്ര്യം നല്കുവാനായി ഒരു ധർമ്മയുദ്ധത്തിനിറങ്ങി.

1898 ലെ സ്പാനിഷ്–അമേരിക്കൻ യുദ്ധം അത്ഭുതകരമാം വണ്ണം വേഗത്തിലും ഒരു പക്ഷത്തിനുമാത്രം വിനാശകരമായും നടന്നു. ഒന്നാം സംഘട്ടനത്തിൽ അഡ്മിറൽ ജോർജ്ജ് ഡ്യൂയി ഒരു അമേരിക്കൻ കപ്പൽസൈന്യവുമായി ചീനയിലെ ഹോങ്കോങ്ങിലുള്ള ബ്രിട്ടീഷ് നാവികത്താവളത്തിൽ നിന്നു സ്പാനിഷ് ഉടമസ്ഥതയിലിരുന്ന ഫിലിപ്പീൻ ദ്വീപിലെത്തി മനിലായിലെ ഒരു സ്പാനിഷ് കപ്പൽപ്പട നിശ്ശേഷം നശിപ്പിച്ചു; ഡ്യൂയിക്കാകട്ടെ ഒററ ആളു പോലും നഷ്ടപ്പെട്ടുമില്ല. ഫിലിപ്പീൻസ് അമേരിക്കൻ പീരങ്കികളുടെ മുമ്പിൽ നിസ്സഹായമായിക്കിടന്നു.

പശ്ചിമാർദ്ധഗോളത്തിൽ അമേരിക്കൻ ഭടന്മാർ ക്യൂബായിൽ കടന്ന് ഏതാനും സത്വരയുദ്ധങ്ങളിൽ സ്പാനിഷ്കാരെ തോല്പിച്ചു. ന്യൂയോർക്കിലെ കർണൽ തിയോഡോർ റൂസ്‌വെൽററ് എന്ന യുവരാഷ്ട്രീയപ്രവർത്തകൻ സാൻജ്വാൻ ഹില്ലിൽ ഒരു വിജയം നേടി. ക്യൂബായിൽ വേറൊരു സ്പാനിഷ്കപ്പൽപ്പട നിശ്ശേഷം നശിപ്പിക്കപ്പെട്ടു. ഏതാനും ആഴ്ചകൾക്കുശേഷം സ്പാനിഷ്കാരുടെ പ്രതിരോധം നിലച്ചു. ആകെക്കൂടി യുദ്ധം മൂന്നു മാസമേ നിലനിന്നുള്ളു. കരീബിയൻ കടലിലെ സ്പാനിഷ് ദ്വീപുകളെല്ലാം അമേരിക്കയുടെ കൈവശമായി. ഐക്യനാട്ടുപതാക വിദൂരസ്ഥമായ മനിലായിലും പറന്നു.

സമാധാനസന്ധിയെപ്പററി ആലോചിക്കുമ്പോൾ ഐക്യനാട്ടുഗവമ്മെണ്ടിന് ഭാവിയെ ബാധിക്കുന്ന പ്രധാനപ്പെട്ടൊരു തീരുമാനമാണു ചെയ്യേണ്ടിയിരുന്നതു്. സ്വതന്ത്രമാക്കപ്പെട്ട ക്യൂബാ ഒഴിച്ചു് ബാക്കി പ്രദേശങ്ങൾ സ്പെയിനിന്നു തിരിച്ചുകൊടുക്കേണ്ടതാണോ? അതോ അവയെല്ലാം ഐക്യനാട്ടു കോളനികളാക്കി സാമ്രാജ്യാടിസ്ഥാനത്തിൽ ഭരിക്കേണ്ടതാണോ? ഇതിനെക്കുറിച്ചുവാശിയിൽ വാദപ്രതിവാദം നടന്നു. ഭാവിയിൽ സ്വതന്ത്രമാക്കപ്പെടുകയോ അമേരിക്കൻ സംസ്ഥാനങ്ങളായി അംഗീകരിക്കപ്പെടുകയോ ചെയ്യാനിടയില്ലാത്ത വിദൂരദേശങ്ങളെ സ്വായത്തമാക്കുന്നതു് അമേരിക്കൻ ഗവമ്മെണ്ടിൻെറ മൗലികതത്വങ്ങൾക്കു വിരുദ്ധമായിരിക്കുമെന്നു പലരും വാദിച്ചു. മററു ചിലരുടെ അഭിപ്രായത്തിൽ കോളനിസ്സമ്പാദനം ലോകശക്തിയായി ത്തീർന്ന അമേരിക്കയ്ക്കു് അനിവാര്യമായിരുന്നു; നിസ്സഹായരായ വെസ്റ്റിൻഡ്യാക്കാരെ സ്പെയിനിൻെറ കാരുണ്യത്തിനു വിട്ടുകൊടുക്കുന്നതു് ക്രൂരമായിരിക്കും. പ്രസിഡണ്ടു് മാക്ക്കിൻലി കോളനികൾ തിരിച്ചുകൊടുക്കേണ്ടെന്നു തീരുമാനിച്ചു.

തൽഫലമായി, പോർട്ടോറിക്കോ, ഗുവാം, ഫിലിപ്പീൻസ് എന്നിവ ഐക്യനാട്ടുകൾക്കു വിട്ടുകൊടുക്കുവാൻ സ്പെയിൻ നിർബദ്ധമായി. 1901 ലെ പ്ലാററ് അമെൻഡ്മെൻറ് പ്രകാരം ക്യൂബാ അമേരിക്കൻ സംരക്ഷണയിൽ ഒരു റിപ്പബ്ലിക്കായി പ്രഖ്യാപിക്കപ്പെട്ടു. അമേരിക്കൻ മിഷനറികളും വ്യാപാരികളും കുടിയേറിപ്പാർത്തിരുന്ന ഹവായി 1900 ൽ ഒരു ഉപരാജ്യമായി അമേരിക്കയോടു ചേർക്കപ്പെട്ടു.

അമേരിക്കയുടെ പുതിയ "സാമ്രാജ്യ" ത്തിൽ ഏററവും വലിയ സ്വത്തു് ഫിലിപ്പീൻസ് ആയിരുന്നു. 75 ലക്ഷമായിരുന്നു അവിടത്തെ ജനസംഖ്യ. എമി

ലിയോ അഗിനാൾഡോ എന്ന നേതാവിൻെറ കീഴിൽ ഫിലിപ്പീൻകാർ സ്പെയിനിൽ നിന്ന വിമുക്തരാക വാൻ പണ്ടേ ശ്രമിച്ചിരുന്നു. ഇപ്പോൾ അവരുടെ സമരം പുതിയ എജമാനന്മാരുടെ നേക്കു തിരിഞ്ഞു. വനങ്ങളിലും പർവതങ്ങളിലും നിന്ന് അവർ ഒളി പ്പോരുകൾ നടത്തി. ഫിലിപ്പീൻ പ്രക്ഷോഭണം അ വസാനമായി അമർത്തുന്നതിന് അമേരിക്കയ്ക്ക് അമ്പ തിനായിരത്തിൽ പരം ഭടന്മാരെ അയയ്ക്കേണ്ടിവന്നു.

കൂടാതെ, ഐക്യനാടുകൾക്ക് അചിരേണ ചീ നയുമായി സംഘട്ടനത്തിനിടയായി. നിർഭാഗ്യമായ ചീന വാണിജ്യതൽപരരായ അനേകം യൂറോപ്യൻ രാജ്യങ്ങളുടെ സ്വാധീനതാവൃത്തങ്ങൾകൊണ്ടു വലയി തമായിരുന്നു. കോപവിജൃംഭിതരായ ചീനക്കാർ 'ബോ ക്സന്മാർ' എന്ന പേരിൽ ഒരു സംഘടനയുണ്ടാക്കി പരദേശികളെക്കൊല്ലുകയോ നാടുകടത്തുകയോ ചെയ്തു കൊണ്ടിരുന്നു. 1900 ത്തിലെ ബോക്സർ പ്രക്ഷോ ഭണത്തിൽ പെക്കിംഗിലുള്ള ബ്രിട്ടീഷ്സ്ഥാനപതിമ ന്ദിരം ആക്രമിക്കപ്പെട്ടു. ഒടുവിൽ ഫിലിപ്പീൻസിൽ നിന്നു വന്ന അമേരിക്കൻ ഭടന്മാരുൾപ്പെടെയുള്ള ഒരു അന്താരാഷ്ട്രസൈന്യം ചീനക്കാരെ ഓടിച്ചു. മററു രാ ജ്യങ്ങളെ അപേക്ഷിച്ച് ഐക്യനാടുകളായിരുന്നു ചീ നയോട് ദാക്ഷിണ്യം കാണിച്ചത്: എന്തെന്നാൽ ചീന ബോക്സർ പ്രക്ഷോഭണം മൂലമുണ്ടായ നഷ്ടത്തി ന പരിഹാരം ചെയ്തപ്പോൾ ഐക്യനാടുകൾ തങ്ങ ൾക്കു കിട്ടിയ പണം അമേരിക്കൻ കോളേജുകളിൽ പഠിപ്പിക്കുന്ന ചീനവിദ്യാർത്ഥികൾക്കായി മാററിവച്ചു. എന്നു മാത്രമല്ല, ഒരു 'തുറന്ന വാതൽ' നയം പുലരു വാൻ അമേരിക്ക സഹായിക്കയും ചെയ്തു. ചീനയെ വെട്ടിമുറിക്കുന്ന പതിവ് അവസാനിപ്പിക്കാനും ചീന യുടെ പ്രാദേശികവും ഭരണപരവുമായ അസ്തിത്വം ബ

ഛമാനിക്കാനും മററു രാഷ്ട്രങ്ങളെ ഉദ്ബോധിപ്പിച്ച ത് അമേരിക്കയാണ്.

*　　　*　　　*　　　*

1900 ാ മാണ്ടു് ഐക്യനാടുകളിൽ ഐശ്വര്യം തുളുമ്പി നില്ക്കയായിരുന്നു. കല്ക്കരി, ഇരുമ്പ്, ഉരുക്ക്, ധാന്യം ഇവയുടെ ഉല്പാദനം വദ്ധിച്ചുകൊണ്ടിരുന്നു. കയററുമതി ഇറക്കുമതിയേക്കാരം വളരെക്കൂടി; അലാസ്ക്കായിൽ ധാരാളം സ്വർണ്ണം കണ്ടെത്തുകയാൽ നാണയം ഉറച്ചു. ഈ അവസ്ഥയിൽ വീണ്ടും ഡെമോക്രാററ് സ്ഥാനാത്ഥിയായി മത്സരിച്ച വില്യം ജെന്നിംഗ്സ് ബ്രയനെത്തോല്പിച്ച് പ്രസിഡണ്ടാകുവാൻ മാക്കിൻലിക്കു പ്രയാസം നേരിട്ടില്ല. വൻവ്യവസായികളുടെ ശ്രമത്താൽ നാട്ടിൽ ഐശ്വര്യം വേലിയേറി.

1900 ത്തിലെ തെരഞ്ഞെടുപ്പിൽ വൈസ്പ്രസിഡണ്ടായത് തിയോഡോർ റൂസ്വെൽററ് ആയിരുന്നു. സാൻജ്വാൻഹിൽ യുദ്ധത്തിലെ വീരനേതാവായ ഇദ്ദേഹം അമേരിക്കൻ ചരിത്രത്തിലെ മഹാപുരുഷന്മാരിൽ ഒരാളാണ്. സമ്പന്നരായ മാതാപിതാക്കരെക്കു ജനിച്ച 'ടെഡി' റൂസ്വെൽററ് ഹാർവാർഡിൽപഠിച്ചു ബിരുദം നേടി; ആരോഗ്യം ദൃഢപ്പെടുത്തുന്നതിനു് ഏറെക്കാലം ഒരു പടിഞ്ഞാറൻ ഗോപാലകനായി ജീവിച്ചു; സ്പാനിഷ്—അമേരിക്കൻ യുദ്ധത്തിനുശേഷം ന്യൂയോർക്ക്ഗവർണ്ണറായി. ഈ ഉദ്യോഗത്തിൽ അദ്ദേഹത്തിൻെറ സത്യസന്ധതയും പരിഷ്ക്കാരങ്ങളും റിപ്പബ്ളിക്കൻ രാഷ്ട്രീയ പ്രവത്തകരേയും വ്യവസായികളേയും വെറുപ്പിച്ചു; അതിനാൽ അവരെ ഉപദ്രവിക്കാൻ അദ്ദേഹത്തിനു കഴിയാത്ത ഒരു സ്ഥാനത്തേക്ക്—വൈസ്പ്രസിഡണ്ട്സ്ഥാനത്തേക്ക് — റൂസ്വെൽററിനെ 'തട്ടിക്കയററാൻ' അവർ സഫലമായി ശ്രമിച്ചു.

ഈ ബാണം പെട്ടെന്നു തിരിച്ചുവന്ന് എയ്തവർക്കുതന്നെ കൊണ്ടു. പ്രസിഡണ്ട് മാക്ക്കിൻലി രണ്ടാമത്തു് ഉദ്യോഗത്തിൽ പ്രവേശിച്ച് ആറു മാസത്തോളം കഴിഞ്ഞപ്പോഠം ഒരു കൊലപാതകിയുടെ വെടിയേററു മരിച്ചു. 42 കാരനായ റൂസ്‌വെൽററ് രാജ്യത്തിൻെറ അമരം കൈയ്യേററു. കമ്മകുശലനായ റൂസ്‌വെൽററിൻെറ ശ്രദ്ധ വൻ വ്യവസായികളെ നിയന്ത്രിക്കുക, വിദേശനയം ഉറപ്പിക്കുക, നാനാവിധപ്പെട്ട തുടങ്ങിയ പടിഞ്ഞാറൻ പ്രദേശങ്ങളെ വ്യവസ്ഥപ്പെടുത്തുക എന്നീ കാര്യങ്ങളിലേക്കു തിരിഞ്ഞു. സമുദായത്തിൻെറ എല്ലാ നിലകളിലുമുള്ളവരുടെ പ്രയോജനമുദ്ദേശിച്ചുകൊണ്ടുള്ള ഈ പ്രോഗ്രാമിന് സ്ക്വയർ ഡീൽ (സമമായി വീതിക്കൽ) എന്നു പേരായിരുന്നു.

റൂസ്‌വെൽററിനു കേവലം കമ്പനികളോടും ട്രസ്റ്റുകളോടുമായിരുന്നില്ല വിരോധം; അവ അമേരിക്കൻ മുതലാളിത്ത വ്യവസ്ഥിതിക്ക് ആവശ്യമായ സ്ഥാപനങ്ങളാണെന്ന് അദ്ദേഹം വിശ്വസിക്കയും ചെയ്തു. നിയമലംഘകന്മാരായിരുന്നു അദ്ദേഹത്തിൻെറ ശരവ്യം; കൈക്കൂലികൊണ്ടും വഞ്ചനകൊണ്ടും പൊതുജന താല്പര്യത്തിനു വിപരീതമായി സ്വാത്ഥ്യം കാണുന്ന ശിക്ഷാർഹരായ ധനികന്മാരോടായിരുന്നു അദ്ദേഹത്തിൻെറ വിരോധം.

റൂസ്‌വെൽററ് ഉദ്ദേശദാർഢ്യമുള്ളവനായിരുന്നെന്ന് ഉദ്യോഗസ്വീകരണത്തോടുകൂടിത്തന്നെ വ്യക്തമായി. 1890 ലായിരുന്നല്ലൊ കമ്പനികഠം സംയോജിപ്പിക്കുന്നതു നിരോധിച്ചുകൊണ്ട് ഷെർമാൻ ആൻറി-ട്രസ്റ്റ് ആക്ട് പാസ്സാക്കിയത്. വ്യാപാരസംയോജനം നിയന്ത്രിക്കുന്നതിനു പകരം ഈ ആക്ട് മററുള്ളവരെ നിയന്ത്രിക്കുന്നതിനു വ്യാപാരികളെ സഹായിയ്ക്കുകയാണു ചെ

യ്യരുത്; എന്തെന്നാൽ തൊഴിലാളികൾക്കു പണി മുട
ക്കാൻ അവകാശമില്ലെന്ന് ഈ ആക്ട പ്രകാരം വ്യാ
ഖ്യാനിക്കപ്പെട്ടു. എന്നാൽ റൂസ്വെൽററിൻെറ അഭി
പ്രായം മറെറാന്നായിരുന്നു.

നോർതേൺ പസിഫിക്ക്, ഗ്രേററ് നോർതേൺ
എന്നീ റെയിൽവേക്കമ്പെനികൾ സംയോജിക്കയും പടി
ഞ്ഞാറൻ റെയിൽ മാർഗ്ഗത്തിൻെറ ഏറിയ ക്രമം ഒററ
ഭരണത്തിൻ കീഴിലാകയും ചെയ്തപ്പോൾ റൂസ്വെൽ
ററ് ഷെർമാൻ ആക്ടിനെ അഭയം പ്രാപിച്ച് ഈ കൂത്ത
ക റദ്ദാക്കിക്കിട്ടുവാൻ കോർട്ടിനെസ്സമീപിച്ചു. ഈ കേ
സ്സിൽ ഗവമ്മെണ്ടു ജയിക്കയും പൊതുജനങ്ങൾ സന്തോ
ഷിക്കയും ചെയ്തു. തൽക്കാലം ഷെർമാൻ ആക്ടിനു ദം
ഷ്ട്രങ്ങൾ ഉണ്ടെന്നു തെളിഞ്ഞു.

1902 ലെ വേനൽക്കാലത്ത് ആശാസ്യമായ സേ
വനവ്യവസ്ഥകൾക്കു വേണ്ടി ദേശമാകെ കൽക്കരി
ത്തൊഴിലാളികൾ പണി മുടക്കി. ഖനി ഉടമകൾ മ
ദ്ധ്യസ്ഥ തീരുമാനത്തിനു സമ്മതിച്ചില്ല. ശൈത്യകാലം
വന്നപ്പോൾ കല്ക്കരി കുറവായി, ഉള്ളതിനു വില കൂടി,
പൊതുജനങ്ങൾക്കു വിലക്കയററംകൊണ്ടും ശൈത്യം
കൊണ്ടും പീഡ അനുഭവിക്കേണ്ടിവന്നു. ഖനി ഉടമ
കൾ നിഷ്പക്ഷമായൊരു കമ്മീഷൻെറ മാദ്ധ്യസ്ഥ്യത്തിൽ
തൊഴിലാളിയൂണിയനുമായി ഒത്തുതീർപ്പിലെത്താത്ത
പക്ഷം ഫെഡറൽ പട്ടാളത്തെക്കൊണ്ട് ഖനി നടത്തി
ക്കുമെന്ന് റൂസ്വെൽററ് പ്രഖ്യാപിച്ചു. കുപിതരായ
ഉടമകൾ ഒടുവിൽ കീഴടങ്ങി, ഖനിപ്പണി തുടന്നു; ക
മ്മീഷൻ തൊഴിലാളികൾക്കു 10% ശമ്പളം കൂട്ടി.

പടിഞ്ഞാറൻ ദേശത്തു റൂസ്വെൽററ് വീണ്ടും
സ്വകാര്യ വ്യവസായത്തെ എതിർത്തു. വില്പനയ്ക്കു വച്ചി
രുന്ന വിശാലമായ പൊതുസ്ഥലങ്ങൾ ഗവമ്മെണ്ടു സം

രക്ഷണത്തിലാക്കി പടിഞ്ഞാറൻ തടിക്കച്ചവടക്കാരേയും കാലിക്കൃഷിക്കാരേയും അദ്ദേഹം വെറുപ്പിച്ചു. രാജ്യത്തെ പ്രകൃതിവിഭവങ്ങൾ ചൂഷകന്മാരുടെ കൈയിൽ നിന്നു രക്ഷിക്കാൻ ചെയ്യോരു കരുതൽ നടപടിയായിരുന്നു ഇത്. പിന്നീട് വളർത്തിയെടുക്കാനുദ്ദേശമില്ലാതെ അനേകം വനങ്ങൾ വെട്ടിത്തെളിച്ചും അനേകം മേച്ചിൽ സ്ഥലങ്ങൾ നശിപ്പിച്ചും ചൂഷകന്മാർ വേണ്ടത്ര ദ്രോഹം ചെയ്തു കഴിഞ്ഞിരുന്നു. അണകെട്ടി മരുപ്രദേശങ്ങളെ ഫലഭൂയിഷ്ഠമാക്കുവാനും റൂസ്‌വെൽററ് ഉത്സാഹിച്ചു.

ആഭ്യന്തരാഭിവൃദ്ധിയിൽ കാണിച്ചത്ര താല്പര്യം റൂസ്‌വെൽററ് വിദേശനയത്തിലും കാണിച്ചു. സാമ്രാജ്യവാദത്തിൻെറ എതിരാളികൾ അദ്ദേഹത്തിൻെറ പോക്ക് എടുത്തുചാട്ടമായും നയവൈകല്യമായും വ്യാഖ്യാനിച്ചു. റൂസ്‌വെൽററിൻെറ "മൃദുവായി സംസാരിക്കുക, കൈയിൽ വലിയൊരു ദണ്ഡു ധരിക്കുക" എന്ന മുദ്രാവാക്യം അദ്ദേഹത്തിൻെറ വഞ്ചക മനോഭാവത്തിനു തെളിവായി ഉദ്ധരിക്കപ്പെട്ടു. എങ്കിലും റൂസ്‌വെൽററ് ലോകപ്രസിദ്ധനായി, വിദേശങ്ങളിൽ അദ്ദേഹം അത്യന്തം ബഹുമാനിക്കപ്പെട്ടു.

അമേരിക്കൻ താല്പര്യം പസിഫിക്ക് കടന്നു വിദൂര പൂർവദേശത്തിൽച്ചെന്നതോടുകൂടി കരയിടുക്കു വെട്ടിത്തുറന്നൊരു തോടുണ്ടാക്കേണ്ടതു് അത്യാവശ്യമായിത്തീൎന്നു. മുമ്പ് ഫ്രഞ്ചുകാർ ഒരു തോടു വെട്ടാൻ ചെയ്ത ശ്രമം പരാജയപ്പെട്ടിരുന്നു. യൂറപ്പിൽ നിന്നും അമേരിക്കയുടെ കിഴക്കൻ കരയിൽനിന്നും പൗരസ്ത്യ ദേശങ്ങളിലേക്കു പോകണമെങ്കിൽ കപ്പലുകൾക്ക് തെക്കേ അമേരിക്കയുടെ മുനമ്പു ചുററി ബഹുദൂരം സഞ്ചരിക്കണമായിരുന്നു. 1902 ൽ കൊളംബിയായുടെ ഒരു പ്രോവിൻസായിരുന്ന പനാമായിൽക്കൂടെയോ, അതൊക്കാത്ത പക്ഷം നിക്കാറാഗ്വായിൽക്കൂടെയോ ഒരു തോടു വെട്ട

ണമെന്ന് കോൺഗ്രസ്സ് നിശ്ചയം പാസ്സാക്കി. പ്രവൎത്തനം നിലച്ചുപോയ തങ്ങളുടെ കമ്പനിയും സാമഗ്രികളും വിലയ്ക്കെടുക്കണമെന്ന് ഫ്രഞ്ചുകാർ റൂസ്‌വെൽററിനോട് അപേക്ഷിച്ചു. ആ സ്ഥിതിക്ക്, കൊളംബിയായെക്കൊണ്ട് വ്യാപാര ഉടമ്പടി പുതുക്കിക്കുവാൻ കഴിയുമെങ്കിൽ പനാമാത്തോടു വെട്ടുവാൻ റൂസ്‌വെൽററിനു മററു തടസ്സമൊന്നുമില്ലായിരുന്നു.

അമ്പതുമൈൽ വീതിയുള്ള പനാമാക്കരയിടുക്കിൽ തോടിനു് ആവശ്യമായ ഒരു ഇടുങ്ങിയ പ്രദേശത്തിനു് ഒരു കോടി ഡോളർ രൊക്കവും പ്രതിവൎഷം വാടകയും കൊടുക്കാമെന്ന് റൂസ്‌വെൽററ് പറഞ്ഞെങ്കിലും കൊളംബിയായ്ക്കു തൃപ്തിയായില്ല. സൗത്ത് അമേരിക്കൻ റിപ്പബ്ലിക്കിന് ഈ വില വളരെ തുച്ഛമായിത്തോന്നി. എന്നാൽ റൂസ്‌വെൽററ് കൊടുക്കാമെന്നു പറഞ്ഞതു നിരസിക്കയാൽ കൊളംബിയായ്ക്കു പനാമാ ഒന്നോടെ നഷ്ടപ്പെട്ടു; പനാമായിൽ കൗശലപൂർവം സംഘടിപ്പിച്ച ഒരു പ്രക്ഷോഭണം നടന്നു; അമേരിക്കൻ പടക്കപ്പലുകൾ അടുത്തു കിടന്നിരുന്നതുകൊണ്ട് ലഹള അമൎത്തപ്പെട്ടില്ല. ഇപ്രകാരമൊരു ചെപ്പടിവിദ്യയിൽ ഐക്യനാടുകൾ പനാമാറിപ്പബ്ലിക്കുമായി കാൎയ്യാലോചന നടത്തി; കൊളംബിയായ്ക്കു വാഗ്ദാനം ചെയ്ത പ്രതിഫലം പുതിയ ഗവൎമ്മെണ്ടിനു കൊടുത്തു; പനാമാത്തോടു വെട്ടാൻ ആരംഭിച്ചു. ലോകത്തിൽ ഇതേവരെയുണ്ടായിട്ടുള്ള മരാമത്തുപണികളിൽ ഏററവും വലിയവയിൽ ഒന്നാണ് പനാമാത്തോടുവെട്ടൽ.

ഇപ്രകാരമുള്ള അന്തസ്സു കുറഞ്ഞ നയം അന്യായമാണെന്നു പഴിക്കുകയോ, വലിയൊരു ലക്ഷ്യത്തിനു വിലങ്ങിടുവാൻ ചെയ്ത ശ്രമം പരാജയപ്പെടുത്തുന്നതിനാവശ്യമായിരുന്ന എന്ന നിലയ്ക്കു ക്ഷന്തവ്യമാണെന്നു

കരുതുകയോ ആവാം. ന്യായമോ അന്യായമോ ആയ്കട്ടെ ഈ നയം അമേരിക്കയെപ്പററി തെക്കൻ അയൽ രാജ്യങ്ങൾക്കുണ്ടായിരുന്ന അവിശ്വാസവും ഭയവും വർദ്ധിപ്പിച്ചു. റൂസ്വെൽററ് മൺറോസിദ്ധാന്തത്തിന് ഒരു ഉപസിദ്ധാന്തം പ്രഖ്യാപിച്ചു;തോട്ടുകൂടി ഈ ആശങ്ക കുറെയൊക്കെ ശരിയെന്നു തെളിയുകയും ചെയ്തു.

പല ലത്തീൻ അമേരിക്കൻ രാജ്യങ്ങളും തെക്കേ അമേരിക്കൻ രാജ്യങ്ങളും ആഭ്യന്തരപരിഷ്കാരങ്ങൾക്കുവേണ്ടി യൂറപ്പിൽ നിന്നും പണം വായ്പ എടുത്തിരുന്നു. പല കാരണങ്ങളാൽ കടം വീട്ടാൻ അവക്കു നിവൃത്തിയില്ലാതെ വന്നു. വിദേശക്കപ്പലുകൾ അവരുടെ തുറമുഖങ്ങളിലെത്തി കടം വീട്ടാൻ ആവശ്യപ്പെട്ടു. ഇത്തരം സംഭവങ്ങളും, കടക്കാരായ രാജ്യങ്ങൾ വിദേശീയരുടെ കൈയിലകപ്പെട്ടേക്കുമെന്ന ഭയവും നിവാരണം ചെയ്യാനായി, കടം ഐക്യനാട്ടുകൾ പിരിച്ചെടുക്കാമെന്നും കുടിശികക്കാരായ രാജ്യങ്ങളിൽ സാമ്പത്തികത്തകർച്ച വരാത്തവണ്ണം അവരുടെ ആഭ്യന്തരകാര്യങ്ങൾ ഐക്യനാട്ടുകൾതന്നെ നോക്കിക്കൊള്ളാമെന്നും റൂസ്വെൽററ് പ്രഖ്യാപിച്ചു. ഇത്തരത്തിലുള്ള അമേരിക്കൻ കൈകടത്തൽ മൺറോസ്സിദ്ധാന്തത്തിൻെറ വ്യാപ്തിയിൽപ്പെട്ടിരുന്നില്ല. അതിനാൽ റൂസ്വെൽററിൻെറ ഉപസിദ്ധാന്തം ലാററിൻ അമേരിക്കർക്ക് ഇഷ്ടപ്പെട്ടില്ല. എങ്കിലും അത് പശ്ചിമാർദ്ധഗോളത്തിനു സമാധാനവും ഉറപ്പും കൈവരുത്തി.

തെരഞ്ഞെടുപ്പുവർഷമായ 1904 ൽ ടെഡി റൂസ്വെൽററിൻെറ പ്രസിദ്ധി മൂർദ്ധന്യത്തിലെത്തിയിരുന്നതിനാൽ യാഥാസ്ഥിതിക ഡെമോക്രാററുകളുടെ സ്ഥാനാർത്ഥിയായ ആൽററൻപാർക്കറെ തോല്പിച്ച് വീണ്ടും പ്രസിഡണ്ടാവാൻ അദ്ദേഹത്തിനു പ്രയാസമു

ണ്ടായില്ല. റൂസ്‌വെൽററിൻെറ രണ്ടാം ഉദ്യോഗഘട്ടം വിദേശനയത്തിൽ രണ്ടു പ്രധാന സംഭവങ്ങൾ കൊണ്ടു പ്രകീൎത്തിക്കപ്പെട്ടു. റസ്സോ-ജപ്പാൻ യുദ്ധം അവസാനിപ്പിക്കാനും, മൊറോക്കോയിലുണ്ടായ ഒരു തർക്കം കാരണമായി ഫ്രാൻസും ജൎമ്മനിയുമായുണ്ടാകുമായിരുന്ന യുദ്ധം തടയുവാനും റൂസ്‌വെൽററിനു സാധിച്ചു. സ്വദേശത്ത്, റൂസ്‌വെൽററ് കമ്പനികളുമായുള്ള ഗുസ്തി തുടർന്നുകൊണ്ടിരുന്നു; റെയിൽ റോഡുകളെ ബാധിക്കുന്ന കുറെ നിയമങ്ങൾ കൂടി അദ്ദേഹം പസ്സാക്കി.

എവിടെയും പരിഷ്ക്കാരത്തിൻെറ അന്തരീക്ഷം പ്രത്യക്ഷമായിരുന്നു. 'മക്ക്റേയ്ക്കർ'മാർ എന്നു വിളിക്കപ്പെട്ടിരുന്ന ഒരു സംഘം ലേഖകന്മാർ ഭക്ഷ്യവ്യവസായത്തിലെ ശുചിത്വമില്ലായ്മ തെളിയിച്ചുകൊടുത്തു. ഇതു പരിഹരിക്കുവാൻ കോൺഗ്രസ് നിയമം പാസ്സാക്കി. പടിഞ്ഞാറ്, സ്ത്രീകൾക്കു വോട്ടവകാശം ലഭിക്കണമെന്നും, ഐക്യനാട്ടു സെനററുമെമ്പറന്മാരെ വൻവ്യവസായികളുടെ നിയന്ത്രണത്തിലിരുന്ന സംസ്ഥാന നിയമസഭയുടെയല്ല നേരിട്ടു ജനങ്ങളുടെ തന്നെ വോട്ടുകൊണ്ടു തെരഞ്ഞെടുക്കണമെന്നും വാദമായി. ക്രമേണ ഈ വാദത്തിനു് അനുകൂലനായിത്തീർന്ന റൂസ്‌വെൽററിനു് വേണമെങ്കിൽ 1908 ൽ വീണ്ടും പ്രസിഡണ്ടാവാമായിരുന്നു. എന്നാൽ മൂന്നാം തവണ ഉദ്യോഗത്തിൽ പ്രവേശിക്കേണ്ടെന്നു് ടെഡിക്കു നിർബന്ധമായിരുന്നു. അതിനാൽ ആവൎത്തിച്ചു പരാജിതനായ വില്യം ജെന്നിംഗ്സ് ബ്രയനെത്തോല്പിച്ചു് വില്യം ഹൊവാർഡ് ടാഫ്ററ് പ്രസിഡണ്ടായി.

ഭീമോത്സാഹനായ റൂസ്‌വെൽററിനു ശേഷം, ഏതു പ്രസിഡണ്ടും എത്രതന്നെ ശേഷിമാനായിരുന്നാലും താരതമ്യേന ദുർബലനും അസമൎത്ഥനുമായിട്ടേ തോ

ന്നമായിരുന്നുള്ളു. പ്രസന്നനം സ്ഥൂലകായനുമായ ടാഫ്ററിൻെറ അനുഭവം അങ്ങനെയായിരുന്നു. അഭിഭാഷകനും രാഷ്ട്രീയ നേതാവുമെന്ന നിലയ്ക്കു് ടാഫ്ററ് പ്രസിദ്ധനായിരുന്നു, എന്നാൽ ജനങ്ങളുടെ ക്രീതദാസനാകുവാൻ അദ്ദേഹം ഒരുക്കമായിരുന്നില്ല. കമ്പനികളെ പൂർവാധികം കർശനമായി ശിക്ഷിച്ചു് ടാഫ്ററ് റൂസ്‌വെൽററിൻെറ നയം തുടർന്നെങ്കിലും നിയന്ത്രണാതീതമായ തടസ്സങ്ങൾ നേരിട്ടു. റിപ്പബ്ലിക്കൻ പാർട്ടി രണ്ടു ചേരികളായിത്തിരിഞ്ഞു. പുരോഗമനവാദികളായ 'വിപ്ളവകാരികൾ'ളുടേതായിരുന്ന ഒരു ചേരി: അവർ റൂസ്‌വെൽററിൻെറ ആഭ്യന്തര പരിപാടികളോടനുകൂലിക്കയും അവ എത്രയും വേഗത്തിൽ നടപ്പാക്കണമെന്നാവശ്യപ്പെട്ടുകയും ചെയ്തു: ചുങ്കം ഉടനെ കുറയ്ക്കണം, തൊഴിലാളികൾക്കനുകൂലമായ നിയമം പാസാക്കണം, ധനികന്മാരിൽ നിന്നു് ആദായനികുതി ഈടാക്കണം. യഥാസ്ഥിതികന്മാരായ 'മക്കടമുഷ്ടി'കളുടേതായിരുന്ന രണ്ടാം ചേരി. റൂസ്‌വെൽററിൽ വിശ്വാസമില്ലാത്ത ഈ കൂട്ടർ 'വൻവ്യവസായി'കളുടെ ഭരണം തിരിച്ചുവരണമെന്നാഗ്രഹിച്ചു.

പ്രസിഡണ്ട് ടാഫ്ററിൻെറ ചുണയില്ലാത്ത പോക്കു കണ്ടു് ജി. ഒ. പി. പുരോഗമനവാദികൾ അക്ഷമരായി, അദ്ദേഹത്തെ പിന്തിരിപ്പനെന്നു കുററപ്പെടുത്തി. അദ്ദേഹം ചുങ്കം കുറയ്ക്കുവാൻ കൂട്ടാക്കാതിരിക്കയും റൂസ്‌വെൽററിൻെറ ചില പ്രധാന പാർശ്വവർത്തികളുടെ സ്ഥാനത്തു് 'മക്കടമുഷ്ടി'കളെ നിയമിക്കയും ചെയ്തപ്പോൾ വിപ്ളവകാരികൾ ഭരണകൂടത്തെ എതിരിട്ടിളകി. അവർ വിസ്കൻസിനിലെ സെനററർ റോബർട്ട് എം. ലഫോലെററിൻെറ നേതൃത്വത്തിൽ നാഷനൽ റിപ്പബ്ലിക്കൻ പ്രോഗ്രസ്സീവ് ലീഗ് എന്നൊരു സംഘടന രൂപീകരിച്ചു.

ആ സംസ്ഥാനത്തെ ഗവർണ്ണർ എന്ന നിലയിൽ ലഫോലെററ് പുരോഗമന തത്വങ്ങൾ നിർവചിച്ച് നടപ്പിലാക്കി. സാധ്യമായിടത്തോളം റെയിൽ റോഡുകളും വ്യവസായങ്ങളും പൊതുജനതാൽപ്പര്യമടിസ്ഥാനപ്പെടുത്തി അദ്ദേഹം നിയന്ത്രിച്ചു; തൊഴിലാളികളുടെ അവകാശങ്ങൾ സുരക്ഷിതമാക്കി, സാംസ്ഥാനികാദായനികുതി ഏർപ്പെടുത്തി. ഇതിനുപരിയായി, ഈ പുരോഗമനവാദം സംസ്ഥാന നിയമസഭയുടെ നിയന്ത്രണം വോട്ടറന്മാരെ ഏല്പിക്കുന്ന ജനകീയഭരണം പ്രോത്സാഹിപ്പിച്ചു. ഒരു പൗരസംഘത്തിന് തങ്ങൾക്കാവശ്യമായ ഏതെങ്കിലുമൊരു നിയമം നിർമ്മിച്ചു നടപ്പാക്കണമെന്ന് നിയമസഭയോടപേക്ഷിക്കുവാൻ സ്വാതന്ത്ര്യമുണ്ടായിരിക്കണം; പാസ്സാക്കപ്പെട്ട നിയമങ്ങൾ അംഗീകരിക്കുന്നതിനോ റദ്ദാക്കുന്നതിനോ വോട്ടറന്മാർക്ക് അവസരം കിട്ടണം; വേണ്ടത്ര പൗരന്മാരുടെ അപേക്ഷയിന്മേൽ ഉദ്യോഗസ്ഥന്മാരെ നീക്കം ചെയ്യാൻ സാധിക്കണം; രാജ്യത്തെ വിശേഷാൽ രാഷ്ട്രീയ സമ്മേളനങ്ങളിലേക്ക് പ്രതിനിധികളെ തെരഞ്ഞെടുക്കുവാനുള്ള അവകാശം രാഷ്ട്രീയവമ്പന്മാക്കല്ല, വോട്ടറന്മാക്കുതന്നെ കിട്ടണം.— ഈ ജനകീയ സിദ്ധാന്തങ്ങൾകൂടി റിപ്പബ്ലിക്കൻ പാർട്ടിയുടെ പ്രോഗ്രാമിൽ ചേർക്കണമെന്ന് പുരോഗമന വാദികൾ ആവശ്യപ്പെട്ടു.

ഈ പുരോഗമന വാദത്തിന് ശക്തി കൂടിക്കൊണ്ടിരുന്ന സമയം തിയഡോർ റൂസ്‌വെൽററ്, ആഫ്രിക്കയിൽ ഒരു മൃഗയാ യാത്രയും യൂറപ്പിൽ ഒരു പ്രസംഗയാത്രയും കഴിഞ്ഞു് അമേരിക്കയിലേക്ക മടങ്ങി. റൂസ്‌വെൽററിന്റെ രാഷ്ട്രീയാനുഭാവം ഏതുവശത്തേക്ക്, സ്നേഹിതനായ ടാഫ്ററിനോടോ പുരോഗമന വാദികളോടോ, എന്നു ചോദിച്ചപ്പോൾ രണ്ടാമത്തവ

രോടെന്നായിരുന്നു അദ്ദേഹത്തിൻെറ മറുപടി. ലാ ഫോലെററ് അസ്തമിച്ചു; റൂസ്‌വെൽററിസ് ടാഫ്ററിനേക്കാൾ അല്പമെങ്കിലും പുരോഗമന പ്രവണതയുള്ളതായി അദ്ദേഹം വിചാരിച്ചിരുന്നില്ല. അതിനാൽ പുരോഗനമന വാദികൾ മുൻ പ്രസിഡണ്ടിൽ വിശ്വാസമർപ്പിക്കയും അദ്ദേഹത്തെ മൂന്നാമത്തും ഉദ്യോഗത്തിൽ പ്രവേശിപ്പിക്കുവാൻ തീരുമാനിച്ച് 1912 ലെ റിപ്പബ്ലിക്കൻ സമ്മേളനത്തിൽ പങ്കെടുക്കുകയും ചെയ്തു.

ഒരിക്കൽ അടുത്ത ചങ്ങാതികളായിരുന്ന റൂസ്‌വെൽററും ടാഫ്ററും ഇപ്പോൾ സ്ഥാനാർത്ഥികളായി മത്സരിക്കവേ ബദ്ധവൈരികളായി. റൂസ്‌വെൽററിന്റെ പ്രസിദ്ധിക്കും ആകർഷണശക്തിക്കുമെതിരായി പാർട്ടിയുടെ ഔദ്യോഗിക ശക്തി ഉപയോഗിച്ച് ആദ്യത്തെ വോട്ടിംഗിൽ ടാഫ്ററ് വിജയിച്ചു. ഈ നടപടിയിൽ കുപിതനായ റൂസ്‌വെൽററ് മൂന്നാമതൊരു പാർട്ടി സംഘടിപ്പിക്കുമെന്ന് ശപഥം ചെയ്ത് സഭ വിട്ടിറങ്ങിപ്പോന്നു. 1860 ൽ ഡെമോക്രാററുകൾ എന്നപോലെ ജി. ഒ. പി. പാകത്തിനു പിളന്നു.

രണ്ടു മാസം കഴിഞ്ഞ് റൂസ്‌വെൽററിൻെറ അനായായികൾ സമ്മേളിച്ച് തങ്ങളുടെ പ്രിയപ്പെട്ട നേതാവിനെ പ്രോഗ്രസ്സീവ് അഥവാ 'ബുൾമൂസ്'' പാർട്ടിയുടെ സ്ഥാനാർത്ഥിയായി ഭക്തിപൂർവം തെരഞ്ഞെടുത്തു. വീണ്ടും ഉദ്യോഗത്തിനു മത്സരിക്കയില്ലെന്ന തീരുമാനം അനുസ്മരിപ്പിച്ചവരോട്, രണ്ടു ഘട്ടങ്ങളിൽകൂടുതൽ തുടർച്ചയായി മത്സരിക്കയില്ലെന്നേ ശപഥമുള്ളൂ എന്നു റൂസ്‌വെൽററ് മറുപടി പറഞ്ഞു. വിസ്കൻസിനിൽ ലഫോലെററ് സ്ഥാപിച്ച ജനകീയ ഭരണം, നേരിട്ടുള്ള സെനററർ തെരഞ്ഞെടുപ്പ്, കമ്പനി നിയന്ത്രണം,

കർശനമായ സംരക്ഷണവ്യവസ്ഥകൾ എന്നിവയായി
രുന്നു ബുൾമൂസ് പാർട്ടിയുടെ ലക്ഷ്യങ്ങൾ.

നാടാകയുള്ള ഡെമോക്രാററുകൾ റിപ്പബ്ലിക്കൻ
പിളർപ്പിൽ സന്തോഷിച്ചു. ഇരുപതു കൊല്ലത്തിനിട
യ്ക്കു് അധികാരത്തിൽ വരാൻ ഇതാ ഒരു സുവർണ്ണാവസ
രം. ബ്രയനെത്തന്നെ വീണ്ടും സ്ഥാനാർത്ഥിയാക്കണോ
ആ വാഗ്മി കൂടെക്കൂടെത്തോററവനാണല്ലോ. ബാൾട്ടി
മൂർ സമ്മേളനത്തിൽ വച്ചു് സ്പീക്കർ ചാംപ്ക്ലാക്ക്
ന്യൂജഴ്സി ഗവർണ്ണർ വുഡ്റോ വിൽസൻ എന്നീ സ്ഥ
നാർത്ഥികൾ മത്സരിച്ചു. ജയം ഇരു വശത്തേക്കും ആട
യാടി 46-ാമത്തെ ബാലട്ടിൽ ബ്രയൻെറ സഹായ
ത്താൽ വിൽസനെ ആശ്ലേഷിച്ചു.

പുതിയ ഡെമോക്രാററിക് സ്ഥാനാർത്ഥി വെർജ
നിയായിൽ ജനിച്ചു. പ്രിൻസ്റ്റനിൽനിന്നു ബിരുദം നേടി
ന്യൂ ജഴ്സിയിൽ ഗവർണ്ണരാകുംമുമ്പു് അദ്ദേഹം ഒര
കോളേജ് പ്രൊഫസരും അവിടുത്തെ പ്രസിഡണ്ടും ആ
യിരുന്നു. പണ്ഡിതനും ആദർശവാദിയുമായ അദ്ദേഹ
വൻ വ്യവസായികളുടേയും കമ്പനികളുടേയും കഴുത്ത
ഞെക്കൽ പ്രസ്ഥാനത്തിനു് വിപരീതമായിരുന്നു. ഒര
ഉടച്ചുവാക്കൽ വാഗ്ദാനം ചെയ്തുകൊണ്ടു് അദ്ദേഹം ശ
ക്തിയുക്തം പ്രസ്താവിച്ചു: "ഐക്യനാടുഗവമ്മെണ്ട
സ്വകാര്യ വ്യവസായത്തിൻെറ വളർത്തുപുത്രനായിരിക്ക
യാണു്, അതിനു സ്വന്തമായ ഇച്ഛാശക്തി അനുവദി
ക്കപ്പെടുന്നില്ല." പുരോഗമന പ്രവണതയുള്ള ഡെമോ
ക്രാററുകൾ പ്രോഗ്രസ്സീവ്പാർട്ടിക്കു വോട്ടു ചെയ്യുമെന്ന
ള്ള റൂസ്വെൽററു് പക്ഷത്തിൻെറ ആശ ഇങ്ങനെ ത
കർന്നു. നവമ്പറിൽ നടന്ന തെരഞ്ഞെടുപ്പിൽ വിൽസ
നവമ്പിച്ച വിജയമുണ്ടായി. വിൽസനു് 60 ലക്ഷ
റൂസ്വെൽററിനു 40 ലക്ഷം, ടാഫ്ററിനു് 35 ലക്ഷ

സോഷ്യലിസ്റ്റായ യൂജിൻ പി. ഡെബ്സിസ് 10 ലക്ഷം, ഇതായിരുന്നു വോട്ടിന്റെ നില.

പുതിയ 'കോളേജ് പ്രഫസർ' പ്രസിഡണ്ട് കോൺഗ്രസ്സിലെ രാഷ്ട്രീയ കശപിശകൾ കൈകാര്യം ചെയ്യാൻ അശക്തനായിരിക്കുമെന്നു ഭയപ്പെട്ട അമേരിക്കൻ ഇപ്പോൾ വിസ്മയിക്കയൊണുണ്ടായത്. വിൽസൺ ഒരു 'ജനനേതാവു്' ആയിരുന്നില്ല. എന്നാൽ സ്വേച്ഛാശക്തിയുള്ളവനായിരുന്നു. "പുതിയ സ്വാതന്ത്ര്യം" എന്ന പേരിൽ പ്രസിദ്ധീകരിച്ച അദ്ദേഹത്തിന്റെ തെരഞ്ഞെടുപ്പുപ്രസംഗങ്ങളിൽ ചെയ്തിരുന്ന വാഗ്ദാനങ്ങൾ സത്വരം നിറവേററപ്പെട്ടു.

സ്ഥാനാരോഹണം കഴിഞ്ഞു് അധികം താമസിയാതെ കോൺഗ്രസ്സിന്റെ ഒരു വിശേഷാൽ സമ്മേളനം വിളിച്ചുകൂട്ടി നിയമ നിർമ്മാതാക്കളോട് വിൽസൺ പറഞ്ഞു: "വാണിജ്യനികുതികൾ വ്യത്യാസപ്പെടുത്തണം. പ്രത്യേകാവകാശത്തിന്റെ ലാഞ്ഛനമെങ്കിലുമുള്ള എല്ലാററിനേയും നിർത്തലാക്കണം." ഇതനുസരിച്ച് കോൺഗ്രസ് അണ്ടർവുഡ് നികുതി പാസ്സാക്കി. അമ്പതു കൊല്ലത്തിനിടയിൽ ആദ്യത്തെ കുറയ്ക്കലായിരുന്നു ഇത്. വിദേശ വ്യവസായികൾക്ക് അമേരിക്കൻ വിപണിയിൽ കുറഞ്ഞ വിലയ്ക്കു വ്യാപാരം നടത്തി മത്സരിക്കുവാനൊരവസരമുണ്ടായി. മുതലെടുപ്പിൽ വരുന്ന നഷ്ടം പരിഹരിക്കുവാൻ പ്രസിഡണ്ട് ആദായനികുതി നടപ്പാക്കുന്നതിനു തിടുക്കപ്പെട്ടു. ഭരണഘടനയുടെ 16-ാം ഭേദഗതിപ്രകാരം അനുവദിക്കപ്പെട്ട ആദായനികുതി ടാഫ്ററ് ഭരണത്തിന്റെ അവസാനത്തിൽ സംസ്ഥാനങ്ങൾ അംഗീകരിച്ചു കഴിഞ്ഞിരുന്നു.

മൂന്നു മാസം കഴിഞ്ഞു് സെനററന്മാരെ ജനങ്ങൾ നേരിട്ടു തെരഞ്ഞെടുക്കുന്നതിനു് അനുവദിക്കുന്ന 17-ാം ഭേദഗതി അംഗീകൃതമായി. രാജ്യമാകെ വ്യാപി

ച്ചുകൊണ്ടിരുന്ന പുരോഗമന പ്രവണതയ്ക്കനുകൂലമായി, നിയമസഭയിൽ സെനററന്മാരെ തെരഞ്ഞെടുക്കുന്ന കാര്യത്തിൽ സൂത്രധാരത്വം വഹിച്ച രാഷ്ട്രീയ നേതാക്കൾക്കും ഉപശാലാപ്രവർത്തകർക്കും ഇതൊരടിയായി ത്തീർന്നു.

രാജ്യത്തെ പഴഞ്ചൻ ബാങ്കിംഗ് വ്യവസ്ഥിതി ഉടച്ചുവാർക്കുനായിരുന്നു വിൽസൻെറ അടുത്ത ശ്രമം. ഇതേവരെ പ്രൈവററ് ബാങ്കുകളായിരുന്നു ഭൂരിഭാഗം ആസ്തിയും നിയന്ത്രിച്ചുകൊണ്ടിരുന്നത്. പ്രസിഡണ്ടു പറഞ്ഞു: "നിയന്ത്രണാധികാരം വ്യക്തികൾക്കല്ല, ഗവമ്മെണ്ടിനാണ്. വ്യവസായത്തിൻെറയും വ്യക്തി പരിശ്രമങ്ങളുടേയും നാഥന്മാരല്ല ബാങ്കുകൾ, കേവലം ഉപകരണങ്ങൾ മാത്രമാണ്." ഫെഡറൽ റിസർവ് ആക്റ്റ് അനുസരിച്ച് രാജ്യം 12 ഡിസ്ട്രിക്റ്റുകളായി വിഭജിക്കയും ഓരോന്നിലും വ്യാപാരപരിതഃസ്ഥിതി കളനുസരിച്ച് നാണയം പുറപ്പെടുവിക്കുന്നതിനും നി യന്ത്രിക്കുന്നതിനും അധികാരമുള്ള ഓരോ പ്രധാന ബാങ്കുവീതം ഏർപ്പെടുത്തുകയും ചെയ്തു. ദേശീയ ബാ ങ്കുകൾ മൂലധനമടച്ച് അംഗങ്ങളായി ച്ചേർന്നു. എല്ലാ ററിൻെറയും മേൽനോട്ടം വഹിക്കുവാൻ ട്രെഷറി സെ ക്രട്ടറി, നാണയക്കൺട്രോളർ, പ്രസിഡണ്ട് നിയമി ക്കുന്ന വേറെ ആറുപേർ എന്നിവർ ചേർന്നൊരു ഫെ ഡറൽ റിസർവ്ബോർഡ് ഉണ്ടായിരുന്നു. കൂടുതൽ സാമ്പത്തിക ഭദ്രതയുള്ള ഈ പുതിയ ബാങ്കിംഗ് വ്യ വസ്ഥിതി ഐക്യനാടുകളുടെ നാണയപരിമാണവും മൂല്യവും നിയന്ത്രിക്കുന്ന ഭരണയന്ത്രത്തിൻെറ സ്ഥിര വിഭാഗമായിത്തീർന്നിരിക്കയാണ്.

പ്രസിഡണ്ടിൻെറ അപേക്ഷയനുസരിച്ച് കോ ൺഗ്രസ്സിൽ നിന്ന് 'കൊച്ചുമനുഷ്യന്' ഉപകാരപ്രദ

മായ നിയമങ്ങൾ ധാരമുറിയാതെ ഒഴുകിക്കൊണ്ടിരു ന്നു. ക്ലേയ്റ്ററൺ ആൻറിട്രസ്റ്റ് ആക്റ്റ് തൊഴിലാളി ക്കു പണിമുടക്കാനുള്ള അവകാശം അംഗീകരിക്ക യും, വ്യവസായികൾ ഡയറക്ടർ ബോർഡുകളിൽ പര സ്പരം അംഗങ്ങളായിരിക്കുന്ന ഏർപ്പാടു് നിയന്ത്രിക്ക യും ചെയ്തു. പണ്ടു് വമ്പിച്ച സംയോജനങ്ങൾ നട ന്നിരുന്നതു് ഡയറക്ടറന്മാരുടെ ഈ പരസ്പര കൂട്ടി ക്കെട്ടലുമൂലമായിരുന്നു. വ്യവസായത്തിൽ നടക്കുന്ന അ നീതികളെപ്പററി അന്വേഷിക്കുന്നതിനും പരിഹാരമാ ർഗ്ഗങ്ങൾ നിർദ്ദേശിക്കുന്നതിനും ഫെഡറൽ ട്രേഡ്ക മ്മീഷൻ നിയമിക്കപ്പെട്ടു. കർഷകർക്കു കുറഞ്ഞ പലി ശയ്ക്കു കടം കൊടുക്കുന്ന ഭൂസ്വത്തുബാങ്കുകൾ സ്ഥാപി തമായി. നാവിക വണിക്കുകൾക്കു കൂടുതൽ ശമ്പളവും സൗകര്യമുള്ള സേവനവ്യവസ്ഥകളും അനുവദിക്ക പ്പെട്ടു.

* * * *

വിൽസൻ ഒരിക്കൽ അഭിപ്രായപ്പെട്ടു: "എൻെറ ഭരണത്തിനു് പ്രാധാന്യേന വിദേശകാര്യങ്ങളുമായി ഇടപെടേണ്ടിയിരുന്നെങ്കിൽ അതു് വിധിയുടെ പരി ഹാസമായിരുന്നേനെ." പ്രസിഡണ്ടു് അമേരിക്കൻ ഭ രണഘടനാചരിത്രത്തിൽ വിദഗ്ധനെങ്കിലും അന്താ രാഷ്ട്രീയനയത്തിൽ പരിചയമില്ലാത്തവനായിരുന്നു. ലോകമൊട്ടാകെ അഭിവൃദ്ധ്യുന്മുഖമായിരുന്ന ഒരു കാല ഘട്ടത്തിൽ ദേശസേവനത്തിനവസരം കൊടുത്തു് വി ധി അദ്ദേഹത്തെ പരിഹസിക്കതന്നെയായിരുന്നു.

മെക്സിക്കോവിൽ നടന്ന ഒരു പ്രക്ഷോഭണമാണു് ആദ്യമായി പ്രസിഡണ്ടിനെ ശല്യപ്പെടുത്തിയതു്. ഹ്യൂ വെർട്ടാ എന്ന മർദ്ദകമേധാവി ജനറൽ കാറൻസാ യിൽ നിന്നു് ഗവമ്മെണ്ടു പിടിച്ചു വാങ്ങി. മെക്സി

ക്കോവിൽ ധാരാളം നിക്ഷേപങ്ങളുള്ള യൂറപ്യൻ ഗവൺമെണ്ടുകൾ നിയമസമാധാനം പുനഃസ്ഥാപിച്ച ഹ്യൂവെർട്ടാ ഗവർമ്മെണ്ടിനെ അംഗീകരിച്ചു. മെക്സിക്കോവിൻെറ ശക്തി സ്ഥിരപ്പെടുത്തുന്നതിനുവേണ്ടി ഐക്യനാടുകളും അങ്ങനെ ചെയ്യണമെന്ന് അപേക്ഷയുണ്ടായി.

എന്നാൽ ആദർശ വാദിയായ വിൽസൻ ഹ്യൂവെർട്ടായുടെ ക്രൂരനയത്തിൽ ഞെട്ടുകയും അയാൾ രാജിവയ്ക്കണമെന്നാവശ്യപ്പെടുകയും ചെയ്തു. സംഭവങ്ങൾ ഒന്നിനുമേൽ ഒന്നായി കടന്നുപോയി. ഒടുവിൽ അമേരിക്കൻ സൈന്യം വെറാക്രൂസ് തുറമുഖം പിടിച്ചടക്കി. ഹ്യൂവെർട്ടാ അപ്പോൾ കാറൻസായ്ക്കു സ്ഥാനമൊഴിഞ്ഞുകൊടുത്തു. എങ്കിലും അമേരിക്കാ വെറാക്രൂസ് പിടിച്ചടക്കിയതു് പശ്ചിമാർദ്ധഗോളത്തിലെ ചെറുകിട രാജ്യങ്ങളെ ഭയപ്പെടുത്തി.

അമേരിക്കൻ സൈന്യത്തിൻെറയും അമേരിക്കൻ സാധനങ്ങളുടേയും സഹായത്തോടുകൂടി പുതിയ ഗവൺമെണ്ട് മെക്സിക്കോവിൽ സൈ്വരം സ്ഥാപിക്കാൻ ശ്രമിച്ചു. ഈ നടപടി കാറൻസായുടെ പുതിയ എതിരാളിയായ പാൻഖോ വില്ലായെ കുപിതനാക്കി. അയാൾ ആക്രമണകാരികളുടെ ഒരു സൈന്യം ശേഖരിച്ചു് "അമേരിക്കർ ചാകട്ടെ" എന്ന പോർവിളിയോടുകൂടി അതിർത്തി കടന്ന് അമേരിക്കൻ മണ്ണിലെത്തി കുറെ ഏറെ പട്ടാളക്കാരേയും അല്ലാത്തവരേയും കൊന്നു. ഐക്യനാടുകൾ വില്ലായെ പിടികൂടാൻ പല മാസങ്ങളായി മെക്സിക്കോ മുഴുവൻ തിരഞ്ഞെങ്കിലും ഫലമുണ്ടായില്ല; ഒടുവിൽ അന്വേഷണം അവസാനിപ്പിച്ചു.

മെക്സിക്കൻ പ്രശ്നം ഗുരുതരമായിരുന്നെങ്കിലും യൂറപ്പിൽ വിൽസൺ അഭിമുഖീകരിച്ച വിഷമതകളുമായിത്തട്ടിച്ചുനോക്കുമ്പോൾ അതു നിസ്സാരമായിരുന്നു. 1914 ആഗസ്റ്റിൽ പ്രബലമായ ജർമ്മനി, ഫ്രാൻസും ഇംഗ്ലണ്ടും റഷ്യയും കൂടി അതിനെ വികസിക്കുവാൻ സമ്മതിക്കാതെ ഞെരുക്കുകയാണെന്നു പരാതിപ്പെട്ടു് ആസ്ത്രിയാ-ഹംഗറിയോടു കൂട്ടുചേർന്നു് ശക്തികളുടെ സമനില ഭഞ്ജിക്കുന്നതിനു് വമ്പിച്ചൊരു സംരഭത്തിലേർപ്പെട്ടു. ഒരു സേർബിയൻ ദേശസ്നേഹി ആസ്ത്രിയൻ സിംഹാസനാവകാശിയെ വധിച്ചതായിരുന്നു ഒന്നാം ലോകയുദ്ധത്തിനു പെട്ടെന്നു കാരണമായിത്തീർന്നതു്. ആസ്ത്രിയ സേർബിയയെ ശിക്ഷിച്ചു, ബാൾക്കൻ സ്ലാവ് ചങ്ങാതികളെ രക്ഷിക്കുവാൻ റഷ്യ വന്നെത്തി, ജർമ്മനി ആസ്ത്രിയൻ പക്ഷത്തും ചേർന്നു. യുദ്ധം തുടങ്ങി. ഇററലിയും ഫ്രാൻസും ഇംഗ്ലണ്ടും റഷ്യയോടു ചേർന്നു. ടർക്കിയും ബൾഗേറിയായും ജർമ്മനിയുടെ ഭാഗത്തായിരുന്നു. ഐക്യനാടുകൾ മൺറോ സിദ്ധാന്തപ്രകാരമുള്ള "യൂറപ്പിൻെറമേൽ നിന്നു കൈയെടുക്കുന്ന" നയം പാലിച്ചു് നിഷ്പക്ഷത പ്രഖ്യാപിച്ചു.

ആരംഭത്തിൽ ജർമ്മനിക്കായിരുന്നു നേട്ടം. നിസ്സഹായമായ കൊച്ചു ബൽജിയം ചവുട്ടിക്കടന്നു് പാരീസിൻെറ വാതിൽക്കലോളമെത്തിയ ജർമ്മനി അവിടെവച്ചു് തടയപ്പെട്ടു. ധിക്കാരിയായ ജർമ്മൻ കൈസറെ സഖ്യകക്ഷികൾ സധീരം എതിർത്തു നില്ക്കുന്നു എന്ന വാർത്ത പത്രങ്ങളിൽ വായിച്ച അമേരിക്കൻ ജനത പൂർവ ബന്ധങ്ങൾ വച്ചുകൊണ്ടു് ഇംഗ്ലണ്ടിനോടും ഫ്രാൻസിനോടും സഹതപിച്ചു.

നെപ്പോളിയോണിക്ക് യുദ്ധത്തിലെന്നപോലെ ഇപ്പോഴും സമരകക്ഷികളുടെ തുറമുഖങ്ങളിൽ കപ്പല

ടുക്കവാൻ നിവൃത്തിയില്ലായിരുന്നു. അവർ യുദ്ധമേഖലയിലേക്ക് യുദ്ധസാമഗ്രികളും ഭക്ഷ്യവും കൊണ്ടുചെന്ന അമേരിക്കൻ കപ്പലുകൾ പിടിച്ചുതുടങ്ങി. കടൽ കൈയടക്കം ചെയ്തിരുന്ന ബ്രിട്ടിഷ്കാർ, ശത്രുവിൻെറ തുറമുഖത്തേക്കുപോകുന്ന കപ്പലുകൾ പിടിച്ചുവച്ചതേയുള്ളു, നശിപ്പിച്ചില്ല; എന്നാൽ ജമ്മനിയാകട്ടെ ജലാന്തരയുദ്ധം ചെയ്തു് കപ്പലുകൾ നശിപ്പിച്ചുതുടങ്ങി. യു ബോട്ടുകൾ വെള്ളത്തിനടിയിൽ നിന്നു് നിശ്ശബ്ദമായി ഉയർന്നു വന്നു് ഇരയുടെ നേരേ ടോർപിഡോ എറിഞ്ഞു് ആസന്നമരണരായ യാത്രക്കാരേയും നാവികന്മാരേയും സംഭവസ്ഥലത്തു വിട്ടുകളഞ്ഞു് സാവധാനം പിൻവലിഞ്ഞിരുന്നു.

അമേരിക്കൻ കപ്പലുകൾ താരതമ്യേന വളരെക്കുറച്ചുമാത്രമേ ഇത്തരത്തിൽ നശിപ്പിക്കപ്പെട്ടിരുന്നുള്ളു, എന്നാൽ ഈ നാശം പോലെ തന്നെ ഗൌരവമുള്ളതായിരുന്നു മററു രാജ്യക്കാരുടെ കപ്പലുകളിൽ സഞ്ചരിച്ചിരുന്ന അമേരിക്കരുടെ ജീവനാശം. ഇംഗ്ലണ്ടിൻെറ ലൂസിററാനിയാ എന്ന കടൽ റാണി പുരുഷന്മാരും സ്ത്രീകളും കുട്ടികളുമായി 1250 പേരോടുകൂടി വെള്ളത്തിൽ താഴ്ത്തപ്പെട്ടു: ഇവരിൽ 114 പേർ അമേരിക്കരായിരുന്നു. ടോർപിഡോ പ്രയോഗത്തിൽ ജമ്മനി ഖേദം പ്രകടിപ്പിച്ചു, എങ്കിലും ലൂസിററാനിയാ യാത്രക്കാരെ മാത്രമല്ല സഖ്യകക്ഷികൾക്കുവേണ്ടി യുദ്ധസാമഗ്രികളും വഹിച്ചിരുന്നു എന്നു് അവർ ഓർമ്മിപ്പിച്ചു.

പ്രസിഡണ്ട് വിൽസൻ ജമ്മനിയുടെ ജലാന്തരയുദ്ധത്തെ ആവത്തിച്ചാവത്തിച്ചു പ്രതിഷേധിച്ചു. അവ്യക്തമായ ക്ഷമാപണങ്ങളും കൂടുതൽ പ്രകോപനങ്ങളുമായിരുന്നു മറുപടി. അമേരിക്ക സഖ്യകക്ഷികൾക്കു് ഭക്ഷ്യവും യുദ്ധസാമഗ്രികളും വാങ്ങുവാൻ വൻതു

കകൾ കടം കൊടുക്കുന്നതറിഞ്ഞു് ജർമ്മനി കോപിച്ചു. ജർമ്മനിക്കും കൂട്ടുകാർക്കും നിഷ്പക്ഷമായ സ്കാൻഡിനേവിയൻ തുറമുഖത്തു നിന്നു് ഐക്യനാടുസാധനങ്ങളിൽ വല്ലതും അല്പം മാത്രമേ കിട്ടിക്കൊണ്ടിരുന്നുള്ളു. ജർമ്മനിയുടെ കടൽ യുദ്ധം തീവ്രമാകുന്ന കണക്കനുസരിച്ചു് അമേരിക്കൻ ജനതയുടെ ജർമ്മനിവിരോധവും വർദ്ധിച്ചു. എങ്കിലും 1916 ൽ ചാൾസ് എവാൻസ് ഹ്യൂസിനെ വിട്ടു് വിൽസനെത്തന്നെ ജനങ്ങൾ പ്രസിഡണ്ടാക്കി: കാരണം "അദ്ദേഹം നമ്മെ യുദ്ധത്തിൽ നിന്നൊഴിച്ചു നിർത്തി."

എന്നാൽ ഐക്യനാടിനു വളരെക്കാലം ഒഴിഞ്ഞു നില്ക്കാൻ സാധിച്ചില്ല. അമേരിക്ക യുദ്ധത്തിൽ പ്രവേശിച്ചാൽ അതിനെതിരായി മെക്സിക്കോവിനേയും ജപ്പാനേയും ഇളക്കിവിടാൻ ജർമ്മനിക്കുദ്ദേശമുണ്ടെന്നു വെളിവായി. കൂടാതെ അമേരിക്കൻ ആയുധനിർമ്മാണശാലയിൽ ജർമ്മനിയുടെ ചാരവൃത്തിയും നശീകരണവും കണ്ടുപിടിക്കപ്പെട്ടു. ഇംഗ്ലണ്ടിനെ മുട്ടുകുത്തിക്കുവാൻ ജർമ്മനി ജലാന്തരയുദ്ധം ഉഗ്രതരമാക്കിയതോടുകൂടി പ്രസിഡണ്ട് വിൽസൻ കോൺഗ്രസ്സിനോടു് ഗൗനിക്കാനാവശ്യപ്പെട്ടു; 1917 ഏപ്രിൽ 6-ാംനു- കോൺഗ്രസ്സ് യുദ്ധം പ്രഖ്യാപിച്ചു.

യുദ്ധത്തിൽ കടന്നു ചെല്ലുവാൻ പെട്ടെന്നുണ്ടായ ഈ കാരണങ്ങൾക്കു പുറകിൽ പ്രസിഡണ്ടിന്റെ ജനാധിപത്യപ്രേമം ശക്തിമത്തായൊരു പ്രേരണയായിരുന്നു. മദ്ധ്യശക്തികൾ പ്രതിനിധീകരിക്കുന്ന അക്രമപ്രസക്തമായ ഏകാധിപത്യത്തിനെതിരെ ലോകജനാധിപത്യത്തിന്റെ ജീവസന്ധാരണ ശ്രമമായിത്തീർന്നിരിക്കയാണു് ഈ യുദ്ധം എന്നു പ്രസിഡണ്ടിനു ബോദ്ധ്യമായി. ഒരു രാജ്യവും വെട്ടിപ്പിടിക്കാതെയും

ആരെയും വെറുപ്പിക്കാതെയും ജനാധിപത്യത്തിനു വിജയമുണ്ടാക്കിക്കൊടുക്കേണ്ടതു് അമേരിക്കയുടെ കത്തവ്യമാണെന്നു് അദ്ദേഹം നിശ്ചയിച്ചു. അനന്തരം ജയിച്ചവരേയും തോററവരേയും ജനാധിപത്യസാഹോദര്യത്തിൽ സംഘടിപ്പിച്ചു് ഒരു സർവരാജ്യസഖ്യം രൂപീകരിക്കണം. ഇപ്രകാരമൊരു സംഘടനമൂലം യുദ്ധങ്ങളുടെ അടിസ്ഥാന കാരണങ്ങൾ—ദേശപ്രേമം, സാമ്രാജ്യപ്രേമം, ശക്തിസമീകരണത്തിനുവേണ്ടിയുള്ള സഖ്യങ്ങൾ എന്നിവ—എന്നേക്കുമായി ഒഴിവാക്കാം. 1918 ൽ സമാധാനസന്ധിക്കുവേണ്ടി വിൽസൻ ഉന്നയിച്ച പതിന്നാലു കാര്യങ്ങൾക്കു് ഇതായിരുന്നു അടിസ്ഥാനം.

ഈ ഉന്നതാദർശങ്ങളാൽ പ്രേരിതമായി ഐക്യനാടുകൾ സഖ്യകക്ഷികളുടെ പക്ഷത്തിൽ യുദ്ധത്തിനിറങ്ങി. റഷ്യ തോററു പിന്മാറിക്കൊണ്ടിരുന്നതിനാൽ സഖ്യകക്ഷി അല്പം പരുങ്ങലിൽ ആയിരുന്നു. വിൽസനു് ഉല്പാദനം കൊണ്ടു പിടിച്ചു നടത്താനാവശ്യമായ വിപുലാധികാരങ്ങൾ അനുവദിക്കപ്പെട്ടു. വ്യവസായികൾ വില നിയന്ത്രണവും മററും അംഗീകരിച്ചും തൊഴിലാളികൾ പണിമുടക്കവകാശം ഉപേക്ഷിച്ചും പരസ്പരം സഹകരിച്ചു.

അമേരിക്കയ്ക്കു കോടിക്കണക്കിനു വായ്പയും കപ്പൽക്കണക്കിനു സാധനസാമഗ്രികളും കൊടുത്തു് കൂട്ടുകാരെ സഹായിക്കാൻ കഴിയുമായിരുന്നെങ്കിലും, പട്ടാളക്കാരെ അയച്ചുകൊടുക്കുക കുറച്ചു വിഷമമായിരുന്നു. അവരുടെ സൈന്യം ചെറുതായിരുന്നു. പുതിയ സൈന്യം ശേഖരിച്ചു് പരിശീലിപ്പിച്ചു് മൂവായിരം മൈൽ ദൂരത്തിൽ അയച്ചുകൊടുക്കുക മിക്കവെറും അസാദ്ധ്യമായിരുന്നു. എങ്കിലും അത്ഭുതകരമായ വേഗത്തിലും ഉത്സാഹത്തിലും ഇക്കാര്യവും അവർ നിർവഹിച്ചു.

ജർമ്മൻ-ആസ്ത്രിയൻ-ഹംഗേറിയൻ വംശക്കാരായ അമേരിക്കൻ പൗരന്മാരും നാട്ടിലെ ഒഴുക്കിനൊത്തു നീന്തിയതേയുള്ളു. ഒരു കൊല്ലംകൊണ്ടു് ജനറൽ പെർഷിംഗിൻെറ കീഴിൽ ഫ്രാൻസിൽ താവളമുറപ്പിച്ച അമേരിക്കൻ സൈന്യത്തിൻെറ സംഖ്യ ഏഴുലക്ഷമായിരുന്നു; ആറുമാസം കഴിഞ്ഞു് അതു 20 ലക്ഷമായി.

അമേരിക്കയുടെ സൈന്യശേഖരണത്തിൽ അത്ഭുതപ്പെട്ട മദ്ധ്യശക്തികൾ 1918 ലെ വസന്തത്തിൽ പെട്ടെന്നു യുദ്ധമവസാനിപ്പിക്കാൻ വേണ്ടി എല്ലാവശത്തു കൂടിയും ആക്രമണമാരംഭിച്ചു. സഖ്യകക്ഷികളുടെ പ്രധാന സേനാനിയായ ഫ്രാൻസിലെ മാർഷൽ ഫോക്ക് ആവശ്യമുള്ളേടത്തെല്ലാം അമേരിക്കൻ ഭടന്മാരെ അയച്ചുകൊടുത്തു. ഈ ഭടന്മാർ വിദേശസഹോദരന്മാരെ വിസ്മയിപ്പിക്കുംവിധം പോരാടി.

ജർമ്മൻ മുന്നേററം തടഞ്ഞു കഴിഞ്ഞതോടുകൂടി അമേരിക്കൻ സൈന്യത്തെ ഒരു പ്രത്യേക വിഭാഗമാക്കി, അതിനു പ്രത്യേകം ചുമതലയും കൊടുത്തു. പരാക്രമത്തോടെ ചീറിയടുത്ത ഈ സൈന്യം ജർമ്മൻകാരുടെ സെൻറ് മിഹിയൽ കോട്ട തകർത്തു മുന്നേറി; അനന്തരം യന്ത്രത്തോക്കിനിടയിൽക്കൂടി 12 ലക്ഷം പേർ മൂസ് ആർ ഗോണി മേഖലയിലേക്കു തള്ളിക്കയറി. ജർമ്മൻകാർ പിൻവാങ്ങി; 1918 നവംബർ 11-ാംനു- യിലെ സന്ധിയോടുകൂടി യുദ്ധമവസാനിച്ചു. യുദ്ധത്തിൽ താമസിച്ചു വന്ന രാജ്യമാണു് അമേരിക്ക, അതിൻെറ ആൾനഷ്ടം താരതമ്യേന കുറവുമായിരുന്നു; എങ്കിലും അതിൻെറ ആളും പണവും സാധനവും ചേൎന്ന ഭാരം യൂറപ്പിലെ യുദ്ധത്തുലാസ് ചായിക്കയും ജനങ്ങൾ അന്നാശിച്ചതുപോലെ ജനായത്തഭരണത്തിനു് ലോകം സുരക്ഷിതമാക്കിക്കൊടുക്കയും ചെയ്തു.

*   *   *   *

സന്ധി ലോകയുദ്ധമവസാനിപ്പിക്കയും ആക്രമിച്ച ടക്കിയ രാജ്യങ്ങളിൽ നിന്നു പിൻവാങ്ങാൻ ജർമ്മിനിയെ നിർബന്ധിക്കയും ചെയ്തു എങ്കിലും ശരിയായ സമാധാന സ്ഥാപനം ഇനിയും സാധിക്കേണ്ട കാര്യമായിരുന്നു. സമാധാന ഉടമ്പടിയിൽ തൻെറ പതിന്നാലു വ്യവസ്ഥകൾ ഉൾപ്പെടുത്തുന്നതിന്ന പ്രസിഡണ്ട് വിൽസൺ തീരുമാനിച്ചു. രാഷ്ട്രങ്ങൾ തമ്മിൽ രഹസ്യ ഉടമ്പടികളുണ്ടാക്കുന്ന പതിവ് നിർത്തലാക്കുക, നിരായുധീകരണം, കടൽ സ്വാതന്ത്ര്യം, ഏററവും പ്രധാനമായി ഒരു സർവരാജ്യസഖ്യം—ഇത്രയുമായിരുന്നു പ്രസിഡണ്ടിൻെറ ലക്ഷ്യം. 1919 ൻെറ ആദ്യഘട്ടത്തിൽ സന്ധിസംഭാഷണത്തിൽ നേരിട്ടു ഹാജരാകാനായി വിൽസൻ പാരീസിലെത്തി.

അമേരിക്കൻ ഭരണഘടനയനുസരിച്ച് സെനററിൻെറ മൂന്നിൽ രണ്ടു ഭാഗം സമ്മതിച്ചാൽ മാത്രമേ പ്രസിഡണ്ടിന്ന സന്ധികളുണ്ടാക്കാനധികാരമുള്ളൂ. 1918 ലെ കോൺഗ്രസ് തെരഞ്ഞെടുപ്പിൽ തൻെറ ജോലി ലഘൂകരിക്കാൻ വേണ്ടി ഒരു ഡെമോക്രാററിക് സെനററിന് വോട്ടു ചെയ്യണമെന്ന് വിൽസൺ രാജ്യത്തോടപേക്ഷിച്ചു. എന്നാൽ സ്വരത്തിൻെറ കാക്കശ്യം കൊണ്ടാവാം, അദ്ദേഹത്തിൻെറ അപേക്ഷ മാനിക്കപ്പെട്ടില്ല. റിപ്പബ്ലിക്കന്മാർ തന്നെ പ്രബലപ്പെട്ടു: സമാധാനദൗത്യസംഘത്തിൽ സെനററിന്ന പ്രാതിനിധ്യം കൊടുക്കാൻ വിസമ്മതിക്കയാൽ പ്രസിഡണ്ട് റിപ്പബ്ലിക്കന്മാരെ ഒന്നുകൂടി വെറുപ്പിച്ചു.

വിദേശത്തു് വിൽസൻ "വൻ നാല്വരിൽ" മററു മൂന്നു പേരുമായി—ഇംഗ്ലണ്ടിലെ ലോയ്ഡ് ജോർജ്ജ്, ഫ്രാൻസിലെ ക്ലെമൻകോ, ഇററലിയിലെ ഒർലാൻഡോ എന്നീ നേതാക്കളുമായി—സമ്പക്കത്തിലേർപ്പെട്ടു. ത

ങ്ങളുടെ രാജ്യം ശത്രുവിനാൽ കഠോരമായി മർദ്ദിക്കപ്പെട്ടിരുന്ന നിലയ്ക്കു് ഈ മൂന്നു നേതാക്കളുടെ അഭിപ്രായം, തോററവരോടു ദാക്ഷിണ്യപൂർവ്വം പെരുമാറണമെന്ന വിൽസൻെറ അഭിപ്രായത്തിനു വിപരീതമായിരുന്നു. ജർമ്മനി കുററത്തിനു പിഴയൊടുക്കണമെന്നവർ ശഠിച്ചു: കല്ക്കരിഖനികളും ഇരുമ്പു മററും കോളനികളും ജർമ്മനി വച്ചൊഴിയണം. തൻെറ പ്രധാനപ്പെട്ട ലക്ഷ്യമായ സർവരാജ്യ സഖ്യം സാധിക്കാനായി വിൽസൺ കൂട്ടുകാരുടെ മിക്ക അഭിപ്രായങ്ങൾക്കും വഴങ്ങിക്കൊടുത്തു.

വെഴ്സെയിൽസിൽവച്ചു തീരുമാനിച്ച സമാധാന ഉടമ്പടിപ്രകാരം സഖ്യത്തിനു് ഒമ്പതു് അംഗങ്ങളുള്ള ഒരു എക്സിക്യൂട്ടീവ് കൗൺസിലുണ്ടായിരിക്കണം. ഇംഗ്ലണ്ട്, ഫ്രാൻസ്, ഐക്യനാടുകൾ, ഇററലി, ജപ്പാൻ എന്നിവയ്ക്കു സ്ഥിരാംഗത്വമുണ്ടായിരിക്കണം. കൗൺസിലിൻെറ മിക്ക തീരുമാനങ്ങൾക്കും ഒമ്പതുപേരുടേയും ഐകകണ്ഠ്യമായ സമ്മതം വേണം. ആക്രമണം നിയമവിരുദ്ധമാക്കി. അംഗരാജ്യങ്ങളെ ആക്രമിക്കുന്ന രാജ്യത്തിൻെറമേൽ എന്തു നടപടിയെടുക്കണമെന്നു് കൗൺസിൽ ശുപാശ് ചെയ്യണം. ഒമ്പതു രാജ്യങ്ങളും ഒത്തു ചേർന്നുള്ള സാമ്പത്തിക നിസ്സഹകരണം പരാജയപ്പെടുന്ന പക്ഷം യുദ്ധമാകാം അനന്തര നടപടി. കൗൺസിലിനും പുറമേ ഒരു ഉപദേശക സഭയും ഒരു അന്താരാഷ്ട്രത്തൊഴിലാളി ആഫീസും രാഷ്ട്രങ്ങൾ തമ്മിലുള്ള തക്കങ്ങൾ തീരുമാനിക്കുവാൻ ഒരു അന്താരാഷ്ട്ര നീതിന്യായക്കോടതിയുമുണ്ടായിരിക്കണം.

1919 ജൂണിൽ സഖ്യകക്ഷികളും ജർമ്മനിയും കൂടി സർവ്വരാജ്യസഖ്യമുൾക്കൊള്ളുന്ന വെഴ്സെയിൽസ് ഉടമ്പടിക്ക് ഒപ്പു വച്ചു. നീതിപൂർവ്വകമായ വ്യവ

സ്ഥകൾക്കു വേണ്ടിയുള്ള വിൽസൻെറ വാദം നിരാക രിക്കപ്പെട്ടതിൽ ജർമ്മനിക്കു പ്രതിഷേധമുണ്ടായിരുന്നു. പ്രസിഡണ്ടു തന്നെയായിരുന്നു ആദ്യം ഒപ്പു വച്ചത്. തനിക്ക് ആവുന്നിടത്തോളം ചെയ്തു കഴിഞ്ഞെന്നും ഉട മ്പടി ഭാവിയുദ്ധങ്ങളെത്തടയുമെന്നും അദ്ദേഹം വിശ്വ സിച്ചു. ഒപ്പു വച്ചശേഷം തൻെറ നടപടി അംഗീകരി ക്കുവാൻ അപേക്ഷിച്ച് പ്രസിഡണ്ട് സെനററിനു സ ന്ദേശമയച്ചു.

സെനററ് പ്രതികൂലമായിരുന്നു. വിൽസൺ ത ങ്ങളെ നിസ്സാരമാക്കുകയും അധിക്ഷേപിക്കയും ചെയ്തതു പോകട്ടെ, മിക്ക സെനററന്മാരും തത്വത്തിൻെറ പേ രിൽത്തന്നെ ഉടമ്പടിയുടെ പല ഭാഗങ്ങളോടും അനുകൂ ലിച്ചില്ല. സർവരാജ്യ സഖ്യം ഒന്നോടെ എതിർത്തവരു മുണ്ടായിരുന്നു. പരമാധികാരത്തിൻെറ ഒരംശം ബലി കഴിക്കുന്ന ഏർപ്പാടല്ലേ ഈ സഖ്യം? അമേരിക്കയ്ക്കു് ഒരു വോട്ടു മാത്രമുള്ളപ്പോൾ ഇംഗ്ലണ്ടിനും അതിൻെറ പുത്രരാജ്യങ്ങൾക്കും കൂടി എന്തിന് ആറു വോട്ടു കൊടു ക്കണം? ഐക്യനാടുകൾ സഖ്യത്തിൽ ചേർന്നാൽ അ നേകം ലോക 'പോലീസ് നടപടികളിൽ' ഉൾപ്പെടേ ണ്ടിവരികയില്ലേ? മസാച്ചുസെററ്സിലെ ഹെൻറി ക്യാബട്ട് ലോഡ്ജിൻെറ നേതൃത്വത്തിൽ റിപ്പബ്ലിക്ക ന്മാർ, ഉടമ്പടി അംഗീകരിക്കണമെങ്കിൽ പല ഭേദഗ തികളും ചെയ്യണമെന്നാവശ്യപ്പെട്ടു.

വിൽസൻ എള്ളോളം ഇളച്ചില്ല. എന്തെങ്കിലും മാററം വരുത്തിയാൽ ഉടമ്പടി ബലഹീനമാകുമെന്ന് അദ്ദേഹം പ്രസ്താവിച്ചു. സെനററന്മാരെ വക വയ്ക്കാ തെ തൻെറ അഭിപ്രായം ജനങ്ങളെ അറിയിക്കുവാൻ അദ്ദേഹം പാരീസ് വിട്ടു. അമിതമായ ജോലിത്തിരക്കി നാൽ ഒരു പ്രസംഗയാത്രയിൽ പ്രസിഡണ്ടിൻെറ ആ

രോഗ്യം തകൎന്നു; കാൎയ്യമായ പൊതുജീവിതത്തിലേക്ക് പിന്നീടദ്ദേഹം തിരിച്ചു പോയില്ല. ഒത്തുതീൎപ്പിനു സമ്മതിക്കാത്ത വിൽസനെ സെനററ് കുററപ്പെടുത്തി. മററു സഖ്യാംഗങ്ങൾ അംഗീകരിച്ചു കഴിഞ്ഞെങ്കിലും അമേരിക്കൻ സെനററ് ഉടമ്പടി നിരാകരിക്കയാണു ണ്ടായതു്. രണ്ടുകൊല്ലം കഴിഞ്ഞു് ഐക്യനാടുകൾ ജൎമ്മനിയുമായി വേറൊരുടമ്പടിയുണ്ടാക്കി.

അന്താരാഷ്ട്രസമാധാനം പുലൎത്തുന്നതിനുള്ള ബദ്ധപ്പാടുകൾ അമേരിക്കൻ ജനതയെ മുഷിപ്പിച്ചു എന്നു തോന്നുന്നു. ആസന്ന മരണനായ വുഡ്റോ വിൽസൻെറ താഴെക്കാണുന്ന വിലാപം ആരുംഗൗനിച്ചില്ല: "ലോകനേതൃത്വം നേടുവാൻ നമുക്ക് ഒരവസരം കിട്ടിയതായിരുന്നു. നമുക്കതു നഷ്ടപ്പെട്ടു, ഇതിൻെറയെല്ലാം ദുരന്തഫലം അചിരേണ നമുക്കു കാണാറാകും."

## അദ്ധ്യായം 9

## സ്വാസ്ഥ്യതയിലേക്കു തിരിച്ചുവരവും, 'പുതിയ പങ്കുവയ്ക്കലും'

1918 ലെ യുദ്ധവിരാമസന്ധിക്കുശേഷം ക്ലേശഭൂയിഷ്ഠമായ ഒരു യുദ്ധാനന്തര ലോകത്തെയാണു് അമേരിക്കക്കാർ അഭിമുഖീകരിച്ചതു്. യുദ്ധാവശ്യങ്ങൾക്കായി ധനം ശേഖരിച്ചപ്പോൾ ദേശീയബാദ്ധ്യതകൾ നൂറുകോടി ഡോളറിൽ നിന്നു് അശ്രുതപൂൎവമായ 2500 കോടിയായി വൎദ്ധിച്ചു. ഇതിൽ സഖ്യകക്ഷികൾക്കു കടം കൊടുത്തിരുന്ന 1000 കോടി തിരിച്ചു കിട്ടുമ്പോൾ അത്രയും കടം വീട്ടമെന്നു പ്രതീക്ഷിച്ചിരുന്നു.

ജനങ്ങൾക്ക റഷ്യയെപ്പററി ഭയമായി. 1917ൽ ക്രെംലിൻ കൈയടക്കിയ കമ്മ്യൂണിസ്റ്റുകൾ ഇപ്പോൾ റഷ്യയുടെ മേൽ പിടിമുറുക്കിക്കഴിഞ്ഞിരുന്നു. കൗശലപൂർവം സംഘടിപ്പിക്കപ്പെട്ട ഭൂഗർഭസംഘങ്ങൾമൂലം കമ്മ്യൂണിസ്റ്റ് പ്രവത്തനം ലോകമാകെ വ്യാപിച്ചു. ആരെല്ലാം കമ്മ്യൂണിസ്ററു പ്രവത്തകന്മാരാണ്, ആരെല്ലാമല്ല എന്നു നിർണ്ണയിക്കു പ്രയാസമായിരുന്നു; I.W.W (ലോകവ്യവസായത്തൊഴിലാളികൾ) എന്ന പേരിൽ വേറൊരു ഇടതുപക്ഷസംഘടന പ്രാബല്യത്തിലെത്തിയ കാലമായിരുന്നതിനാൽ പ്രത്യേകിച്ചും. സമാധാന കാലത്തേ ഉൽപാദനവ്യവസ്ഥയിലേക്ക പരിവർത്തനം ചെയ്തുകൊണ്ടിരുന്ന അമേരിക്കയെ ബാധിച്ച തൊഴിലാളി പ്രക്ഷോഭണത്തിൽ കുററക്കാരെന്നു സംശയിക്കപ്പെട്ട പല പ്രക്ഷോഭകരും പുരോഗമനവാദികളും ജയിലിലടയ്ക്കപ്പെടുകയോ നാടുകടത്തപ്പെടുകയോ ഉണ്ടായി.

യുദ്ധകാലത്തു് സാധനക്ഷാമം മൂലം നേരിട്ട വിലക്കയററമായിരുന്നു തൊഴിൽ രംഗത്തേ അസ്വാസ്ഥ്യതയുടെ പ്രധാന കാരണം. തൊഴിലാളികൾ ജീവിതച്ചെലവു വദ്ധിച്ചതനുസരിച്ച് ശമ്പളക്കൂടുതലാവശ്യപ്പെട്ടു. ജോൺ എൽ. ഡ്യൂയിയുടെ നേതൃത്വത്തിൽ ഒരു കൽക്കരിപ്പണിമുടക്ക് തുടങ്ങിയിട്ട് മാസങ്ങൾ കഴിഞ്ഞാണ് ഗവമ്മെണ്ട് ഒരു തീരുമാനമുണ്ടാക്കിയതു്.

1919 ലെ ഈ സാമ്പത്തിക ക്രമീകരണകാലത്തു് ഐക്യനാടുകൾ മദ്യനിർമ്മാണവും മദ്യവില്പനയും നിരോധിക്കുന്ന 18-ാമതു ഭരണഘടനാ ഭേദഗതി പാസ്സാക്കി. ഇതിൻെറ ഉദ്ദേശം എത്രതന്നെ ആശാസ്യമായിരുന്നാലും മദ്യപാനത്തിന് ഒരു വിരാമമിടുവാൻ ഇതിനു കഴിഞ്ഞില്ല. രഹസ്യത്തിൽ നടത്തേണ്ടതാക

യാൽ മദ്യപാനം ആകർഷകമായിത്തീർന്നതേയുള്ളു. കള്ളച്ചന്തയുടെ മേലുള്ള അധികാരത്തിനു വേണ്ടി പരസ്പരം മല്ലിടുകയും കൊല്ലുകയും ചെയ്തുകൊണ്ടിരുന്ന നിയമലംഘകന്മാരുടെ ഇടയിൽ മദ്യവ്യാപാരം ഒളിവിൽ അഭിവൃദ്ധിപ്പെട്ടുകൊണ്ടിരുന്നു.

രാജ്യം ധാർമ്മികാധഃപതനത്തിൽ കിടന്നു വിഷമിക്കുന്നതായി അനുഭവപ്പെട്ടു. യുദ്ധം കഴിഞ്ഞു വന്ന ഭടന്മാർ നഷ്ടപ്പെട്ട ഒരു തലമുറയുടെ അംഗങ്ങളായി സ്വയം വിചാരിച്ച് ആ നഷ്ടത്തിനു പരിഹാരം കാണുമെന്നു ശപഥം ചെയ്തു. യുദ്ധാനന്തരം ഒരു ഹ്രസ്വകാലത്തേക്കുണ്ടായ സാമ്പത്തികാധഃപതനത്തിന് ജനങ്ങളെ വളരെക്കാലം നിരുത്സാഹരാക്കാൻ സാധിച്ചില്ല. എങ്കിലും കൃഷിക്കാർ അതിൻെറ ദുഷ്ഫലം കുറെ ഏറെക്കാലമനുഭവിച്ചു.

1920 ലെ പ്രസിഡണ്ട് തെരഞ്ഞെടുപ്പ് വന്നപ്പോൾ സ്വദേശത്തു 'പുതിയ സ്വാതന്ത്ര്യവും' വിദേശത്തു സർവ രാജ്യസഖ്യവും എന്ന വിൽസൻെറ നയമോ, സ്വസ്ഥതയിലേക്കു തിരിച്ചു വരിക എന്ന റിപ്പബ്ലിക്കൻ നയമോ ആശാസ്യം എന്നതായിരുന്നു വാദവിഷയം. സ്വസ്ഥതയിലേക്കു തിരിച്ചു വരിക എന്നു വച്ചാൽ യുദ്ധത്തിനുമുമ്പുള്ള കാലത്തിലേക്കു തിരിച്ചുവരിക, അമേരിക്കൻ വ്യവസായം സംരക്ഷിക്കുന്നതിനു വലിയ ചുങ്കം ഏർപ്പെടുത്തുക, ലോകകാര്യങ്ങളിൽ ശ്രദ്ധകുറയ്ക്കുക, സ്വന്തം കാര്യത്തിലും ഒററയ്ക്കുള്ള പ്രവർത്തനത്തിലും കൂടുതൽ ശ്രദ്ധിയ്ക്കുക എന്നെല്ലാമായിരുന്നു. ഇപ്രാവശ്യം വോട്ടറന്മാരുടെ കൂട്ടത്തിൽ സ്ത്രീകളുമുണ്ടായിരുന്നു. വളരെക്കാലത്തെ പ്രക്ഷോഭണത്തിനുശേഷം 19-ാം ഭേദഗതിപ്രകാരം സ്ത്രീകൾക്കു വോട്ടവകാശം അനുവദിച്ചു കഴിഞ്ഞിരുന്നു.

തെരഞ്ഞെടുപ്പുഫലം ജനങ്ങളുടെ ജനകീയാദർശവും ലോകരക്ഷാ വ്യഗ്രതയും ആറിക്കഴിഞ്ഞു എന്നു തെളിയിച്ചു. റിപ്പബ്ലിക്കൻ സ്ഥാനാർത്ഥിയായ ഓഹിയോവിലെ വാറൻ ജി. ഹാർഡിംഗ് എതിരാളിയായ ഓഹിയോവിലെ ഗവർണ്ണർ ജയിംസ് എം. കോക്സിനെ ബഹുഭൂരിപക്ഷത്തോടെ തോൽപ്പിച്ചു. സുമുഖനും, പ്രസന്നനും, ഒരു ചെറിയ നഗരത്തിലെ വർത്തമാനപ്പത്രത്തിൻെറ അധിപനുമായ ഹാർഡിംഗ് സുരക്ഷിതമായൊരു ക്ഷേമമാർഗ്ഗത്തിൽക്കൂടി നാടു നയിക്കാൻ പോരുന്ന തനി അമേരിക്കൻ ആയിരുന്നു.

റിപ്പബ്ലിക്കന്മാർ അധികാരത്തിൽ വന്നതോടെ ചുങ്കം വർദ്ധിപ്പിക്കുമെന്നുള്ള തങ്ങളുടെ വാഗ്ദാനം നിറവേററി. ഐക്യനാടുകളെ ബലമേറിയ ഒരു സാമ്പത്തികക്കോട്ടകൊണ്ടു സുരക്ഷിതമാക്കി. ആഭ്യന്തരമായി ഇതിൻെറ ഫലം ആശാസ്യമായിരുന്നു. വ്യവസായം ലാഭകരമായി; വ്യവസായശാലകൾ തിരക്കിട്ടു ജോലി ചെയ്തു; പലക്കും ജോലി കിട്ടി. എന്നാൽ യൂറോപ്യൻ രാജ്യങ്ങൾക്ക് അമേരിക്കൻ വിപണിയിൽ പ്രവേശിക്കുന്നതിനും കടം വീട്ടുന്നതിനാവശ്യമായ ഡോളർ സമ്പാദിക്കുന്നതിനും പ്രയാസമായി. സാമ്പത്തിക വിദഗ്ധന്മാർ കടം തിരികെ കിട്ടണമെങ്കിൽ അമേരിക്ക നികുതി കുറയ്ക്കണമെന്നു ആവർത്തിച്ചാവർത്തിച്ച് താക്കീതു നൽകി.

കൂടാതെ ലോകസമ്പർക്കം കുറയ്ക്കുക എന്ന നയം പ്രാബല്യത്തിൽ വന്നതോടുകൂടി അമേരിക്കയിലേക്കുള്ള കുടിപാർപ്പ് നിയന്ത്രിക്കപ്പെട്ടു. കുടിയേററം നിയന്ത്രിച്ചാൽ അമേരിക്കർക്ക് ജോലി സുലഭമാകുമെന്നായിരുന്നു സിദ്ധാന്തം. മുൻപ് ന്യൂയോർക്കു തുറമുഖത്ത് ഉണ്ടായിക്കൊണ്ടിരുന്ന കുടിയേററ പ്രവാഹം ഇപ്പോൾ തുള്ളി തുള്ളിയായി ശോഷിച്ചു. വൈദേശികമായ

എല്ലാററിനോടും തോന്നിയ വിരക്തി കൂടിയേററ നിയമങ്ങളെ കൂട്ടതൽ കർശനമാക്കുവാൻ സഹായിച്ചു.

എങ്കിലും പ്രത്യേക ചുമതല ഒന്നും ഏറെറടുക്കാതെ യുദ്ധോപകരണങ്ങൾ കുറയ്ക്കുകയും ലോകസമാധാനം പുലർത്തുകയും ചെയ്യുന്നതിന് മററു വൻശക്തികളോടൊപ്പം ഐക്യനാട്ടുകളും പരിശ്രമിക്കാതിരുന്നില്ല. പ്രസിഡൻറ് ഹാർഡിങ്ങിൻെറ ശേഷിമാനായ സ്റ്റേററു സെക്രട്ടറി ചാൾസ് ഇവാൻസ്ഹ്യൂസ് സർവരാജ്യസഖ്യവുമായി ബന്ധമില്ലാത്ത 1921-1922 ലെ വാഷിംഗ്ടൺ കോൺഫറൻസിലേക്ക് വിദേശ പ്രതിനിധികളെ ക്ഷണിച്ചു. ഈ കോൺഫറൻസിൽ വച്ച് പ്രധാന ശക്തികൾ സമ്മതിച്ച തോതിൽ കപ്പൽ സൈന്യങ്ങൾ കുറവു ചെയ്തു. അനേകം ഉടമ്പടികൾ എഴുതിയുണ്ടാക്കി മേലിൽ അവകാശത്തർക്കങ്ങൾക്കിടയാകാത്ത വണ്ണം ചൈനയിലും ദൂരപൂർവ്വദേശത്തുമുള്ള താൽപ്പര്യങ്ങൾ തിട്ടപ്പെടുത്തി. കൂടാതെ യുദ്ധകാലത്തു അന്തർവാഹിനികൾ കച്ചവടക്കപ്പലുകളെ ആക്രമിക്കുന്നതു് നിയമവിരുദ്ധമെന്ന് അംഗീകരിക്കപ്പെട്ടു.

ഈ വാഷിംഗ്ടൺ കോൺഫറൻസ് ഹാർഡിങ്-ഭരണകാലത്തെ പ്രധാനപ്പെട്ട നേട്ടമായിരുന്നു. എങ്കിലും പിൽക്കാലത്തു അതിൻെറ ഗുണങ്ങളെക്കാൾ അതിനെക്കുറിച്ചുള്ള അപവാദങ്ങളാണ് ജനങ്ങളുടെ സ്മരണയിൽ നിലനിന്നതു്. ആഭ്യന്തരയുദ്ധത്തിനുശേഷം ഉള്ള ഗ്രാൻറ് ഭരണകാലത്തെ അപവാദങ്ങൾ പോലും ഇവയെ അതിശയിച്ചിരുന്നില്ല. പൂർവസൈനിക സംഘടനയുടെ ഡയറക്ടർ 2 ലക്ഷം ഡോളർ മോഷ്ടിച്ചെടുത്തതായി വെളിപ്പെടുകയാൽ അയാളെ ദുർഗ്ഗുണ പരിഹാരശാലയിലേക്ക് അയച്ചു. അഴിമതിക്കാരായ മററു രണ്ടു ഗവൺമെൻറുദ്യോഗസ്ഥ

ന്മാർ അന്വേഷണത്തെ അഭിമുഖീകരിക്കുവാൻ ധൈര്യമില്ലാതെ ആത്മഹത്യചെയ്തു. ഏററവും ലജ്ജാകരമായിരുന്ന ററീപ്പോട്ട്ഡോം അപവാദം. ആഭ്യന്തര സെക്രട്ടറിയായ ആൽബർട്ട്ഫാൾ നാവികസൈന്യത്തിൻെറ വകയായ എണ്ണക്കുളങ്ങൾ ആഭ്യന്തരവകുപ്പിന് കൈമാററം ചെയ്യുവാൻ പ്രസിഡണ്ടിനെ പ്രേരിപ്പിച്ചു എന്ന രഹസ്യം പുറത്തായി. ററീപ്പോട്ട്ഡോം എന്ന സ്ഥലത്തും മററുമുള്ള ഏതാനും പ്രദേശങ്ങൾ ഫാൾ എണ്ണഖനി ഉടമകൾക്ക് കൈക്കൂലി വാങ്ങി പാട്ടത്തിന കൊടുത്തു. പൊതുമുതൽ ഇങ്ങനെ ദുർവിനിയോഗം ചെയ്തതിന് ഫാളിനെ ഒരു കൊല്ലത്തെ ജയിൽ വാസത്തിനും ഒരു ലക്ഷം ഡോളർ പിഴയ്ക്കും ശിക്ഷിച്ചു.

1923 ൽ അലാസ്കായാത്ര കഴിഞ്ഞു് മടങ്ങുംവഴി പ്രസിഡൻറ് ഹാർഡിംഗ് പെട്ടെന്ന് അന്തരിക്കയും അങ്ങനെ തൻെറ പേരുമായി ബന്ധപ്പെട്ട അഴിമതികളെക്കുറിച്ച് ക്ലേശിക്കാതെ രക്ഷപ്പെടുകയും ചെയ്തു. വൈസ്പ്രസിഡണ്ട് കാൽവിൻക്രൂലിഡ്ജ് ആയിരുന്നു അദ്ദേഹത്തിൻെറ പിൻഗാമി. ചിന്താശീലനും മൗനിയും സത്യസന്ധതയ്ക്കു സുപ്രസിദ്ധനും ന്യൂ ഇംഗ്ലണ്ട് 'യാങ്കി'യും ആയ ക്രൂലിഡ്ജിന് യാഥാസ്ഥിതികൻെറ നയങ്ങളാണുണ്ടായിരുന്നതു്.

1920—30 സമൃദ്ധിയുടെ കാലമായിരുന്നു. ആദായനികുതി നിരക്ക് വളരെക്കുറച്ചിട്ടും ഗവമെൻറിൻെറ മുതലെടുപ്പു കുന്നുകൂടി ഖജനാവു നിറഞ്ഞു കവിഞ്ഞു; ദേശീയബാദ്ധ്യതകൾ 2500 കോടി ഡോളറായിരുന്നതു് 1600 കോടിയായിക്കുറഞ്ഞു. ഈ സ്ഥിതിഗതിയിൽ തൃപ്തിപ്പെട്ട് പ്രസിഡണ്ട് ക്രൂലിഡ്ജ് ചാരിക്കിടന്ന് "അമേരിക്കയുടെ വ്യാപാരം വ്യാപാരമാണ്" എന്നൊരു സംക്ഷിപ്ത പ്രസ്താവന ചെയ്തു് സാമ്പ

ത്തിക സംഭവങ്ങളെ അവയുടെ വഴിക്കു വിട്ടതേയുള്ളൂ.

ഈ സുവർണ്ണാലട്ടത്തിൻെറ പ്രത്യേകത അന്നത്തേ നിലയ്ക്കു് ഭീമമെന്നു പറയേണ്ട തോതിലുള്ള ഉല്പാദനമായിരുന്നു. മോട്ടോർകാറുകൾ, റെഫ്രിജറേറററുകൾ; അലക്കു യന്ത്രങ്ങൾ, റേഡിയോകൾ, മുതലായവ വൻ തോതിൽ നിർമ്മിക്കപ്പെട്ടു. ഒരു ചലനമാകട്ടെ ഒരു നിമിഷമാകട്ടെ നഷ്ടപ്പെടുത്താതെ ഉല്പാദനം ശാസ്ത്രീയമായ സമ്പൂർണ്ണതയിലെത്തി.

ഈ സാധനങ്ങൾ വിററഴിഞ്ഞതധികവും അവ നിർമ്മിച്ച തൊഴിലാളികളുടെ ഇടയിൽത്തന്നെയാണു്. വിപണി വിപുലമാക്കുന്നതിന് തൊഴിലാളികൾ കൂടുതൽ സാധനം വാങ്ങിക്കത്തക്കവണ്ണം അവരുടെ ശമ്പളം വർദ്ധിപ്പിച്ചാൽ മതിയെന്നായിരുന്നു വിശ്വസിക്കപ്പെട്ടിരുന്നതു്. സാധനങ്ങൾ കൂടുതൽ ചെലവാകുന്തോറും ഉല്പാദനം വർദ്ധിച്ചുകൊണ്ടേയിരിക്കുമെന്നും ഓരോ വണ്ടിപ്പുരയിലും ഈരണ്ടു കാറുകൾ വീതം വിശ്രമിക്കുന്നൊരു കാലം വന്നു ചേരുമെന്നും പ്രതീക്ഷിക്കപ്പെട്ടു.

അഭിവൃദ്ധിയുടെ മുന്നേററത്തിനു കൂടുതൽ ശക്തി കൊടുക്കുവാൻ വ്യവസായികൾ തങ്ങളുടെ സാധനങ്ങൾ വൻപിച്ച തോതിൽ പരസ്യം ചെയ്തു. സോപ്പുകട്ടകളുടേയും സിഗരററുകളുടേയും ഗുണഗണങ്ങൾ റേഡിയോവിൽക്കൂടിയും പത്രങ്ങളിൽക്കൂടിയും പരസ്യം ചെയ്തു് പൊതുജനങ്ങളുടെ ക്രയ കൗതുകം കഴിയുന്നത്ര ഉണർത്തി വിട്ടു. കൂടാതെ വലിയ വലിയ സാധനങ്ങൾക്കു് ഒരൊററ പണം കൊടുക്കേണ്ടതില്ലെന്നും തവണകളായി കൊടുത്താൽ മതിയെന്നും വിജ്ഞാപനം ചെയ്യപ്പെട്ടു.

എന്നാൽ അമേരിക്കൻ വിപണി വളരെ വമ്പിച്ചതായിരുന്നെങ്കിലും അവിടെ നിർമ്മിക്കുന്ന സാധനങ്ങൾ വാങ്ങുവാൻ ആളുകൾ പോരാതെയാണിരുന്നതു്. വ്യവസായികൾക്കു് കൂടുതൽ ലാഭമുണ്ടാകണമെങ്കിൽ

സാധനം കപ്പൽ കയററി വിദേശ വിപണികളിൽ എത്തിക്കേണ്ടിയിരുന്നു. എന്നാൽ വില എങ്ങനെ ഈടാക്കും? ഒരു വഴി, ചുങ്കനിരക്ക കുറച്ച് വിദേശരാജ്യങ്ങളെ തങ്ങളുടെ സാധനങ്ങൾ അമേരിക്കയിൽ വിററു പകരം അമേരിക്കൻസാധനങ്ങൾ വാങ്ങിക്കുവാൻ അനുവദിക്കുകയായിരുന്നു. അല്ലെങ്കിൽ കടക്കാരായിരുന്ന വിദേശികൾക്ക് കൂടുതൽ കടം കൊടുത്ത് അവരേക്കൊണ്ട് അമേരിക്കൻസാധനങ്ങൾ വാങ്ങിപ്പിക്കാം. സ്വന്തം വ്യവസായം സംരക്ഷിക്കുക എന്നത് ഇപ്പോഴും പ്രധാനമായിഗണിച്ചിരുന്ന ഐക്യനാടുകൾ രണ്ടാമത്തെ മാർഗ്ഗം സ്വീകരിച്ചു. സാധനങ്ങളും അവ വാങ്ങിക്കുവാനുള്ള ആസ്തിയും വിദേശങ്ങളിലേക്ക് അയച്ചുകൊടുത്തു.

1924-ലെ തിരഞ്ഞെടുപ്പിൽ റിപ്പബ്ലിക്കന്മാർക്ക് ഗണ്യമായ എതിരില്ലായിരുന്നു. ഡെമോക്രാററായ ജോൺഡബ്ലിയു. ഡേവിസിനെ തോല്പിച്ച് കാൽവിൻ കൂലിഡ്ജ് പ്രസിഡൻററായി. മേൽപ്പറഞ്ഞ രണ്ടു പാർട്ടികളുടേയും പ്രോഗ്രാമിൽ അതൃപ്തരായിട്ട് പ്രോഗ്രസ്സീവ് പാർട്ടി എന്നു മൂന്നാമതൊരു കൂട്ടർ ലാഫോലററിന്റെ നേതൃത്വത്തിൽ മത്സരിച്ചിരുന്നു. എങ്കിലു അവരുടെ പ്രോഗ്രാം അൻപതു ലക്ഷം വോട്ടുകളേ നേടിയുള്ളു. കൂലിഡ്ജിനു നൂററിരുപതു ലക്ഷവും ഡേവിസിനു എൺപതു ലക്ഷവും വോട്ടുകളാണു് കിട്ടിയതു്.

കാര്യം ഇങ്ങനെയെല്ലാമിരുന്നിട്ടും നാടാകെ അതൃപ്തിയുടെ സ്വരം ഉച്ചത്തിൽ കേൾക്കാമായിരുന്നു. കർഷകരുടെ നില ശോചനീയമായിരുന്നു. യുദ്ധകാലത്തു് ഉല്പാദനം കഴിയുന്നത്ര വർദ്ധിപ്പിക്കുവാൻ അവരെ പ്രോത്സാഹിപ്പിച്ചിരുന്നു. യന്ത്രങ്ങളും ശാസ്ത്രീയ സമ്പ്രദായവും കൊണ്ടു് ഉല്പാദനം വാസ്തവത്തിൽ വളരെ വർദ്ധിക്കുകയും ചെയ്തു. എന്നാൽ സമാധാന കാലം വന്ന

പ്പോൾ അവരുടെ ധാന്യവും മാംസവും വിദേശവിപ ണികളിൽ കുറഞ്ഞ വിലയ്ക്കു് കൊണ്ടുനടക്കേണ്ടി വ ന്നു. അവരുടെ നീക്കിയിരിപ്പു് വാങ്ങിക്കുന്നതിനു് ഗവ ണ്മെൻറ് ക്രുട്ടാക്കിയില്ലതാനും. മാക്ക്നാരി-ഹോജൻ ബില്ലിൽ ഇപ്രകാരമൊരു ഗവണ്മെണ്ടുസഹായം വി ഭാവനം ചെയ്തിരുന്നു; എന്നാൽ പ്രസിഡണ്ട് ക്രൂലിഡ് ജ് അതിനെ നിരാകരിച്ചുകൊണ്ടു് കൃഷിക്കാർക്ക് സ്വ ന്തം കാലിൽ നിൽക്കാനുള്ള പണം വായ്പ കൊടുക്കാ മെന്നു് സമ്മതിക്കുകയും ഗവണ്മെൻറ് സാധനങ്ങൾ വിലയേറ്റുകൂട്ടത്താൽ ആവശ്യവും ഉല്പാദനവും തമ്മിലുള്ള സ്വാഭാവിക ബന്ധം തകരുമാറാകുമെന്നു് മുന്നറിയിപ്പു നല്കുകയും ചെയ്തു.

ക്രൂലിഡ്ജ്ഭരണത്തിൻെറ അവസാനഘട്ടത്തിൽ രണ്ടു സുപ്രധാന സംഭവങ്ങളുണ്ടായി. ഒന്നു്, കന്നൽ ചാൾസ് എ. ലിൻഡ്ബർഗ് ന്യൂയോർക്കിൽ നിന്നു പാരീസ്സിലേക്ക് ഇടയ്ക്കു നില്ക്കാതെ വിമാനത്തിൽ പറ ന്നു; രണ്ടു്, യുദ്ധം നിയമവിരുദ്ധമാക്കുന്ന കെല്ലോഗ്- ബ്രിയൻഡ് ഉടമ്പടി ഒപ്പു വയ്ക്കപ്പെട്ടു. ഫ്രാൻസിൻെറ യും അമേരിക്കയുടേയും സംയുക്താഹ്വാനം അനുസരി ച്ചു് അൻപത്തിൻെറപതോളം രാഷ്ട്രങ്ങൾ സ്വയരക്ഷ യ്ക്കല്ലാതെ ആയുധങ്ങൾ എടുക്കുകയില്ലെന്നു് ശപഥം ചെയ്തു. ഈ ഉടമ്പടിയോടു ക്രൂടി ശാശ്വതമായ ലോക സമാധാനത്തെക്കുറിച്ചു് ശുഭാപ്തിവിശ്വാസം പുലന്നു.

*   *   *   *   *

1927 ൽ രണ്ടാമതു് ഉദ്യോഗത്തിനു് ആഗ്രഹി ക്കുന്നുണ്ടോ എന്നു് റിപ്പോർട്ടറന്മാർ മൗനിയായ പ്രസി ഡണ്ടു് ക്രൂലിഡ്ജിനോടു ചോദിച്ചപ്പോൾ "ഇനിയും ഞാൻ മത്സരിക്കുന്നില്ല" എന്നായിരുന്നു അദ്ദേഹത്തി ൻെറ മറുപടി. റിപ്പബ്ലിക്കന്മാർ അദ്ദേഹത്തിൻെറ സ്ഥാനത്തു വാണിജ്യസെക്രട്ടറിയായ ഹെർബർട്ടു് സി

ഹൂവറിനെ നാമനിർദ്ദേശം ചെയ്തു. ഖനി എൻജിനീയറായ ഹൂവർ വളരെക്കാലം വിദേശങ്ങളിൽ അമേരിക്കൻവ്യാപാരം പുലത്തിപ്പോന്നവനും ലോക വിപണികളേ സംബന്ധിച്ച് നേരിട്ട് പരിചയപ്പെട്ടവനുമായിരുന്നു. അല്പം ആചാരപ്രിയനും ആക്കം വഴങ്ങാത്തവനമായ ഇദ്ദേഹം രാജ്യക്ഷേമം ഉയത്തിക്കൊണ്ടു പോകുവാൻ കഴിവുള്ളൊരു ഭരണദുരന്ധരനായി ബഹുമാനിക്കപ്പെട്ടിരുന്നു. ഡെമോക്രാററുകളുടെ സ്ഥാനാത്ഥി ന്യൂയോക്കിലെ ഗവർണ്ണർ ആൽഫ്രെഡ് ഈ. സ്മിത്തായിരുന്നു. പ്രസന്നതയും ചുണയുമുള്ള ഒരു രാഷ്ട്രീയ പ്രവത്തകനായ ഇദ്ദേഹം ന്യൂയോക്കിലെ ഒരു വിനീത കുടുംബത്തിൽ ജനിച്ചവനായിരുന്നു. "സന്തുഷ്ടനായ യോദ്ധാവ്" എന്നു വിളിക്കപ്പെട്ടിരുന്ന ആൽഫ്രഡ് ജലശക്തി, കേന്ദ്രം ഏറെറടുത്ത് വികസിപ്പിക്കണമെന്ന് അഭിപ്രായപ്പെട്ടു. എങ്കിലും തിരഞ്ഞെടുപ്പിനെ പ്രധാനമായി ബാധിച്ചിരുന്നത് അദ്ദേഹത്തിൻെറ റോമൻ കാത്തലിക്ക് മതവും മദ്യനിരോധന നിയമം പുതുക്കുന്നതിനോടുള്ള ആനുകൂല്യവുമായിരുന്നു. ഈ രണ്ടു കാര്യങ്ങളും തെക്കൻ സംസ്ഥാനങ്ങളെ ഞെട്ടിച്ചു. ആഭ്യന്തര യുദ്ധവും "ചവുക്കാളസ്സഞ്ചിക്കാരെയും" സ്മരിച്ച് അവരിപ്പോഴും ഡെമോക്രാററ് പക്ഷത്തു തന്നെ നിന്നിരുന്നു. പ്രോട്ടസ്റ്റൻറ് അമേരിക്കയുടെ മററു ഭാഗങ്ങളിലും സ്മിത്തിനേക്കുറിച്ച് ആശങ്കയുണ്ടായിരുന്നു. സ്മിത്ത് ജയിക്കുന്ന പക്ഷം ഇററലിയിലെ വത്തിക്കാനിൽ നിന്ന് പോപ്പ് പുറപ്പെടുവിക്കുന്ന ആജ്ഞകളനുസരിച്ചിരിക്കും ഐക്യനാടുകളിലെ നയം എന്നു പലരും പ്രവചിച്ചു.

തിരഞ്ഞെടുപ്പുദിവസം ബഹുഭൂരിപക്ഷം വോട്ടുകളും ഹൂവറിനു കിട്ടി. പുനസ്സംവിധാന കാലത്തിനുശേഷം ഇദംപ്രഥമമായി പല ദക്ഷിണസംസ്ഥാനങ്ങളും റിപ്പബ്ലിക്കിൻ പ്രസിഡൻറിന് വോട്ടു കൊടുത്തു. "രാ

ജ്യത്തിന്റെ ഭാവിയേക്കുറിച്ച് എനിയ്ക്കു് യാതൊരു ആശങ്കയുമില്ല. അതു് ആശകൾ നിറഞ്ഞു് ഭാസുരമായിരിക്കുകയാണു്" എന്നു പ്രഖ്യാപിച്ചുകൊണ്ടു് ആത്മവിശ്വാസത്തോടെ പ്രസിഡണ്ടു് സ്ഥാനാരോഹണം ചെയ്തു.

ആത്മവിശ്വാസം വാസ്തവത്തിൽ എല്ലായിടത്തുമുണ്ടായിരുന്നു. പണമുണ്ടാക്കുവാനുള്ള എളുപ്പവഴി പൊതുജനങ്ങൾ കണ്ടുപിടിച്ചിരുന്നു. ന്യൂയോക്ക് സ്റ്റോക്ക് എക്സ്ചെയിഞ്ചിലും വാൾ സ്ട്രീററിലെ മററു വിപണികളിലും വലിയ വലിയ കമ്പനികളുടെ കടപ്പത്രങ്ങൾ സുലഭമായിരുന്നു. വ്യാപാരം അഭിവൃദ്ധിപ്പെട്ടതോടുകൂടി കടപ്പത്രങ്ങളുടെ വിലയും കയറിത്തുടങ്ങി. ഒരെഴുത്തുകൊണ്ടോ ടെലിഫോണിൽ വിളിച്ചോ സ്റ്റോക്കു വാങ്ങുവാൻ ദല്ലാളിനോടു ആവശ്യപ്പെടാമായിരുന്നു. സ്റ്റോക്കുകളുടെ വില ദിവസംപ്രതി വദ്ധിച്ചുവന്നു. ദല്ലാളുകൾ കമ്മീഷനാഗ്രഹിച്ചു് ക്രയവിക്രയം വിനോദമാക്കിയിരുന്നവരേപ്പോലും പ്രോത്സാഹിപ്പിച്ചു. കുറഞ്ഞ കമ്മീഷൻ നിരക്കിൽ ധാരാളം കക്ഷികളെ അവരാകർഷിച്ചു. ചുരുക്കം പറഞ്ഞാൽ അമേരിക്കയിലെ പൊതുജനങ്ങൾ മാത്രമല്ല വിദേശത്തേ അനേക നിക്ഷേപകന്മാർ കൂടി ലഹരിപിടിച്ചു് ഈ ക്രയ കൗതുകത്തിൽ ഏർപ്പെട്ടു. സ്റ്റോക്കുകളുടെ വില അത്ഭുതകരമാംവണ്ണം വദ്ധിച്ചു.

ഈ കച്ചവടജ്വരമായിരുന്നു 1929 ഹേമന്തത്തിലെ പെട്ടെന്നുള്ള സാമ്പത്തികത്തകച്ചയുടെ കാരണം. സ്റ്റോക്കുകളുടെ വില അസാമാന്യമായി വദ്ധിച്ചപ്പോൾ വിലക്കയററമെവിടെച്ചെന്നവസാനിക്കുമെന്നു് ബാങ്കറന്മാരും പൊതുജനങ്ങളുമൊരുപോലെ ഭയപ്പെട്ടു. അതിനാൽ സ്റ്റോക്കുവിപണി തകരുകയും രാഷ്ട്രം ഐശ്വര്യത്തിൽ നിന്നു് അധഃപതനത്തിന്റെ വക്കിൽച്ചെ

ന്നൊത്തുകയും ചെയ്തു. ഒക്ടോബർ പത്തൊൻപതിലാ ണ് വിപണിയിൽ ആദ്യമായി തകച്ച് അനുഭവപ്പെട്ട ത്. അതിനേത്തുടന്ന് കച്ചവടക്കാർ സംഭ്രമിക്കുകയും ദ ല്ലാളികൾ കൂടുതൽ കമ്മീഷൻ ആവശ്യപ്പെടുകയും അ തു കിട്ടാതെ വന്നപ്പോൾ കിട്ടിയ വിലയ്ക്ക് കടപ്പത്ര ങ്ങൾ വില്ക്കുകയും ചെയ്തു. പത്തു ദിവസം കൊണ്ടു സ്റ്റോക്കുകളുടെ വില അഞ്ചിലൊന്നായിട്ടിടിഞ്ഞു. ലക്ഷ ക്കണക്കിലുള്ള സമ്പാദ്യം ശൂന്യമായി.

രാഷ്ട്രം ഈ ജലപ്രളയത്തിൻെറ ഫലങ്ങൾ അ നേഷിച്ചു തുടങ്ങി. പണം നഷ്ടപ്പെട്ടെന്നുള്ളതു തീർ ച്ച. എന്നാൽ ഐശ്വര്യത്തിൻെറ അടിസ്ഥാനമായ വ്യവസായത്തിനു തന്നെ ക്ഷതം സംഭവിച്ചിട്ടുണ്ടോ? ഫാക്ടറികളുടെ മേൽ ബോംബുകൾ വീണിട്ടില്ല. അവ പൂർവവൽ ജനസേവന തല്പരമായി നിലകൊണ്ടിരുന്നു. പിന്നെ തല്ക്കാലം കുറച്ചു സമ്പാദ്യം നഷ്ടപ്പെട്ടു എന്ന ല്ലാതെ ക്ലേശിക്കുവാൻ തക്ക കാര്യമൊന്നുമില്ലല്ലൊ.

ഇതായിരുന്നു ശുഭവിശ്വാസികളുടെ യുക്തി. വി തരണ വ്യവസ്ഥ തന്നെ തകരാറിലായിരുന്നു എന്നും വ്യവസായികളുടെ വിപണിയിൽ അനുഭോക്താക്കളു ടെ ക്രയശക്തി കുറഞ്ഞിരുന്നു എന്നും അവർ മനസ്സി ലാക്കിയിരുന്നില്ല. സ്റ്റോക്കു വിപണി തകർന്നതോടു കൂടി വ്യവസായ വിപണിയും താഴോട്ടുരുണ്ടുതുടങ്ങി. ജ നങ്ങൾ പുതിയ കാറുകൾക്കുവേണ്ടി അയച്ച ഓർഡ റുകൾ പിൻ വലിക്കുകയും വാങ്ങിക്കണമെന്ന് വിചാ രിച്ചു വച്ചിരുന്ന പുതിയ വസ്ത്രങ്ങൾ വാങ്ങിക്കാതെ കഴിക്കുകയും ചെയ്തപ്പോൾ വ്യവസായത്തിന് അടി യേററു. ഉല്പാദനം വളരെ വേഗത്തിൽ അധഃപതിച്ചു. ഫാക്ടറികൾ അടയ്ക്കപ്പെട്ടു. തൊഴിലില്ലാത്തവർ ലക്ഷ ക്കണക്കിനു സൗജന്യഭക്ഷണത്തിനു കാത്തുനില്പായി. 1932--ൻെറ അവസാനത്തോടുകൂടി നൂററിരുപതു ല

ക്ഷം ആളുകൾ തൊഴിലില്ലാതെ നിരാശരായിത്തീന്നു. ഈ അത്യാഹിതത്തിന് ഒരവസാനം ദൃശ്യമായിരുന്നില്ല.

വൻപിച്ച സാമ്പത്തികാധഃപതനം ലോകം മുഴുവൻ വ്യാപിച്ചു. കാരണം, കയ്യയച്ചു വായ്പ നൽകുന്ന 'സാം അമ്മാവൻ' വിദേശത്തിനു കടം കൊടുക്കാതായി. സ്മൂട്ട്-ഹാളി ആക്റ്റ് പ്രകാരം ചുങ്കം ആകുന്നത്ര വർദ്ധിപ്പിക്കുകയും ചെയ്തു. ജർമ്മനി പാപ്പരത്തത്തിലേക്കു വീണു. കരകയറാൻ ഫാസിസ്റ്റായ അഡോൽഫ് ഹിററ്ലറിനെ ശരണം പ്രാപിച്ചു. വിദേശീയക്ക് ഒരൗൺസ് സ്വർണ്ണത്തിനു പകരം കൂടുതൽ ഇംഗ്ലീഷ്നാണയം അനുവദിച്ച് കയററുമതി വർദ്ധിപ്പിക്കുവാൻ ചെയ്ത ശ്രമത്തിൽ ഇംഗ്ലണ്ടിന് വലിയ സ്വർണ്ണനഷ്ടം സഹിക്കേണ്ടിവന്നു. പസിഫിക്ക്സമുദ്രത്തിനപ്പുറത്ത് ജപ്പാൻ—നൂറുകോടി ജനങ്ങളുള്ള പ്രയത്നശാലികളുടെ രാജ്യം—ലോകത്തിൻെറ ഈ ക്ഷീണാവസ്ഥയിൽ മുതലെടുക്കുകയും മഞ്ചൂറിയായെ ആക്രമിച്ച് ചൈനയിൽ നിന്ന് വേർപെടുത്തിയെടുക്കുകയും ചെയ്തു. ഈ നടപടി കെല്ലോഗ്ബ്രിയൻഡ് ഉടമ്പടിക്കും മററു ഉടമ്പടികൾക്കും വിരുദ്ധമായിരുന്നു.

സാമ്പത്തികാധഃപതനത്തിൻെറ ആരംഭത്തിൽ പ്രസിഡണ്ട് ഹൂവർ കാര്യമായിട്ടൊന്നും സംഭവിച്ചിട്ടില്ലെന്ന് അമേരിക്കക്കാരെ ഉൽബോധിപ്പിക്കുവാൻ ശ്രമിച്ചു. ഇതിനു മുൻപും സാമ്പത്തികത്തകർച്ചയുണ്ടായിട്ടുണ്ടെന്നും ഒരു വളവു തിരിഞ്ഞു കഴിഞ്ഞാൽ ഐശ്വര്യമാർഗ്ഗത്തിൽ എത്തിച്ചേരുമെന്നും പറഞ്ഞ് അദ്ദേഹം അവരെ ആശ്വസിപ്പിക്കുവാൻ നോക്കി. എന്നാൽ ദാരിദ്ര്യവും കഷ്ടപ്പാടുകളും വർദ്ധിച്ചതോടുകൂടി ഹൂവർ സാമ്പത്തിക ശക്തികളെ പാട്ടിന് വിട്ടേക്കുന്ന റിപ്പബ്ലിക്കൻ പാരമ്പര്യത്തിൽ നിന്നും വ്യതി

ഫലിച്ച് അവയെ നിയന്ത്രിക്കാൻ തുടങ്ങി. വിദേശങ്ങളാക്ക ചെല്ലുവാനുള്ള സ്വദേശകാല ബാദ്ധ്യതകൾ തല്ക്കാലം കൊടുക്കേണ്ടെന്ന തീരുമാനിച്ചു. തകരുന്ന ബാങ്കുകൾക്കും റെയിൽ റോഡുകൾക്കും മററു വ്യവസായങ്ങൾക്കും പണം വായ്പ നൽകുവാൻ അദ്ദേഹം കോൺഗ്രസ്സിനെക്കൊണ്ട് 'പുനസ്സംവിധാന സാമ്പത്തിക സംഘം' സ്ഥാപിപ്പിച്ചു. വീട്ടിൽ നിന്ന് ഇറങ്ങിപ്പോകേണ്ടി വരുമെന്ന് ഭയപ്പെട്ടിരുന്ന പൗരന്മാരെ സഹായിക്കുന്നതിന് വീട്ടുടമ വായ്പസംഘം രൂപവൽകൃതമായി.

എങ്കിലും ഹൂവറുടെ പ്രോഗ്രാം ആത്മവിശ്വാസം പൊയ്പ്പോയി അനാഥത്വത്തിലേക്ക് വീണുകൊണ്ടിരുന്ന രാഷ്ട്രത്തിന് വേണ്ടത്ര വ്യാപകമാണെന്ന് തോന്നിയില്ല. 1932-ലെ തിരഞ്ഞെടുപ്പിൽ പ്രസിഡണ്ട് രണ്ടാമത്തും സ്ഥാനാർത്ഥിയായി നിന്നപ്പോൾ അദ്ദേഹത്തിനിനിയും അവസരമില്ലെന്ന് മുൻകൂട്ടി തീച്ച്പ്പെട്ടുകഴിഞ്ഞിരുന്നു.

*　　　　*　　　　*　　　　*

ന്യൂയോർക്കിലെ ഗവർണ്ണർ ഫ്രാങ്ക്ളിൻ ഡിലാനോ റൂസ്വെൽററ് പ്രസിഡണ്ടായതോടുകൂടി ഡിമോക്രാററുകൾ വീണ്ടും അധികാരത്തിൽ വന്നു. ഈ പ്രസിഡണ്ട് തിയഡോർ റൂസ്വെൽററിന്റെ ഒരകന്ന ബന്ധുവും, സമ്പന്നവും കുലീനവുമായ ഒരു കുടുംബത്തിലെ അംഗവുമായിരുന്നു. ഹാർവാർഡ് ബിരുദധാരിയായ ഇദ്ദേഹം വിൽസന്റെ കാലത്തു നാവികസൈന്യത്തിന്റെ അസിസ്റ്റന്റ് സെക്രട്ടറിയും 1920 ൽ ഡെമാക്രാററുകളുടെ വൈസ് പ്രസിഡണ്ടുമായിരുന്നു. 1920-30 കാലത്ത് വാതം പിടിപെട്ട് റൂസ്വെൽററിന്റെ കാലുകൾ തളർന്നിരുന്നു. വളരെ പ്രയാസപ്പെട്ടേ നടക്കാമായിരുന്നുള്ളു. ഡമോക്രാററുകളുടെ പ്രോഗ്രാം: പകരക്കച്ചവട ഉടമ്പടികൾ, കൃഷിക്കാർ

ക്കും തൊഴിലില്ലാത്തവക്കും കേന്ദ്രസഹായം, ബാങ്കുപ്രവത്തനത്തിന്റെയും സ്റ്റോക്കുവ്യാപാരത്തിന്റെയും ഗവമ്മെണ്ടു നിയന്ത്രണം, മദ്യനിരോധനം പിൻവലിയ്ക്കൽ, ചെലവു കുറയ്ക്കൽ എന്നിവയായിരുന്നു. ഒടുവിൽപ്പറഞ്ഞ രണ്ടെണ്ണം ഒഴിച്ച് ബാക്കി എല്ലാ വാഗ്ദാനങ്ങളും അത്ഭുതകരമായ ഉത്സാഹത്തോടെ നിറവേററപ്പെട്ടു. ഇപ്പോൾ വൻവ്യവസായിക്കു പകരം ഗവമ്മെണ്ടാണ് മുൻകൈ എടുത്തു നിന്നതു്. പൊതുജന ജീവിതത്തിലേക്ക് ഗവമ്മെണ്ട് നേരേ ഇറങ്ങിച്ചെന്നു. അവർക്കു പണം കടം കൊടുത്തു, നികുതിനിരക്ക് വർദ്ധിപ്പിച്ചു. വ്യവസായ രംഗത്തു് വിലയും കൂലിയും നിയന്ത്രിച്ചു. എത്ര ഏക്കർ കൃഷിചെയ്യണമെന്ന് കർഷകനു് നിർദ്ദേശം കൊടുത്തു. പ്രസിഡണ്ടു് വാഗ്ദാനം ചെയ്ത ന്യൂ ഡീലിന്റെ–പുതിയ പങ്കുവയ്ക്കലിന്റെ—ഒരു ഭാഗമായിരുന്നു ഇതു്.

1933-മാർച്ചിലെ സ്ഥാനാരോഹണ പ്രസംഗത്തിൽ റൂസ്‌വെൽററ് ജനങ്ങളോടു പറഞ്ഞതു് "നമുക്കു ഭയപ്പെടുവാനുള്ള ഒററ വസ്തു ഭയം മാത്രമാണ്" എന്നായിരുന്നു. അദ്ദേഹം ഇങ്ങനെ പറഞ്ഞ സമയത്തു് ഒരു പുതിയ സാമ്പത്തികഭയം രാജ്യത്തെ ഗ്രസിച്ചുകൊണ്ടിരിക്കയായിരുന്നു; നാടാകെയുള്ള ബാങ്കുകൾ അടയ്ക്കപ്പെട്ടിരുന്നു; പണമിടപാടുകൾക്ക് സ്ഥിരതയില്ലായിരുന്നു. വായ്പ ഏർപ്പാടു മുടങ്ങി. ഈ വിഷമഘട്ടത്തിൽ പ്രസിഡണ്ടു് സ്ഥിരനിശ്ചയത്തോടുകൂടി ബാങ്കുകൾക്ക് അവധി കൊടുത്തു് അവയുടെ സാമ്പത്തിക ഭദ്രത എത്രത്തോളമുണ്ടെന്ന് പരിശോധിച്ചു. പുനരുദ്ധരിക്കാവുന്ന ബാങ്കുകളെ വായ്പ കൊടുത്തു സഹായിച്ചു. തീരെ ശേഷിയില്ലാത്തവ നിത്തലാക്കി.

അധികം താമസിയാതെ സത്വരമായ പല നടപടികളിൽക്കൂടി നാട്ടിലെ സ്വർണ്ണവും വെള്ളിയും മുഴ

വൻ ശേഖരിച്ചു ഖജനാവിൽ സൂക്ഷിച്ചു. കടലാസു
നാണയം സ്വർണ്ണമാക്കി മാററുവാൻ സാധ്യമല്ലായിരു
ന്നു. നാട്ടിൽ നിന്നു് സ്വർണ്ണനാണ്യം അന്തർദ്ധാനം
ചെയ്തു. ഡോളറിന്റെ സ്വർണ്ണവില കുറയുകയും കൂടു
തൽ നോട്ടുകൾ അടിച്ചിറക്കുകയും ചെയ്തു എങ്കിലും
ഗവമ്മെണ്ടിന്റെ പക്കൽ ധാരാളം ലോഹമുണ്ടായി
രുന്ന നിലയ്ക്കു് നാണയ വ്യവസ്ഥയ്ക്കു് കാര്യമായ ത
കരാറില്ലായിരുന്നു. ബുദ്ധിപൂർവം നിയന്ത്രിക്കപ്പെട്ട
നാണയപ്പെരുപ്പത്തിൽക്കൂടി വില വർദ്ധിപ്പിക്കാമെ
ന്നും വ്യാപാരം പ്രോത്സാഹിപ്പിക്കാമെന്നും ഗവമ്മെ
ണ്ടു് ആശിച്ചു.

വ്യാപാരികളെ സഹായിക്കുന്നതിനു മാത്രമല്ല—
പ്രസിഡണ്ടിന്റെ വാക്കിൽ, ഉയർന്ന പടിയിൽ നി
ല്ക്കുന്നവരെ, സഹായം മററുള്ളവരിലേക്കും അവർ പ
കർത്തുമെന്ന വിശ്വാസത്തിൽ സഹായിക്കുന്നതിനു
മാത്രമല്ല—'വിസ്മരിക്കപ്പെട്ട മനുഷ്യൻ' പ്രതിനിധിയാ
യി താണ പടിയിൽ നില്ക്കുന്ന പൗരന്മാരുടെ ക്രയശ
ക്തി വർദ്ധിപ്പിക്കുന്നതിനുംകൂടി റൂസ്‌വെൽററ് ശ്രമി
ച്ചു. ചുരുക്കം, രാജ്യം എഴുന്നേല്ക്കണമെങ്കിൽ ഇരു
വശത്തും, സാമ്പത്തിക വ്യവസ്ഥയുടെ താഴെയും മുക
ളിലും, പണമിറക്കിക്കൊടുക്കേണ്ടിയിരുന്നു.

ഉയർന്നവരെ ഉദ്ദേശിച്ചു് പുനസ്സംവിധാന സാ
മ്പത്തികസംഘം വഴി വ്യാപാരത്തിനു ധനസഹായം
അനുവദിക്കപ്പെട്ടു. ഈ ആവശ്യത്തിലേക്കായി സം
ഘപ്രവർത്തനം വിപുലീകൃതമായി. ഇതിനേക്കാൾ സ
ഹായകമായി വേറൊന്നുണ്ടായിരുന്നു: വ്യാപാര മത്സ
രവും തന്മൂലമുള്ള വിലയിറക്കവും തടയുവാൻ വേണ്ടി
പാസ്സാക്കപ്പെട്ട നാഷണൽ ഇൻഡസ്ട്രിറിക്കവെറി ആ
ക്ടു്. 1933 ൽ ഈ ആക്ടു് പ്രയോഗത്തിൽ വന്നപ്പോൾ
മുതലാളിയും തൊഴിലാളിയും ഒരുപോലെ അതിനെ
സ്വാഗതം ചെയ്തു

ഈ ആക്റ്റനുസരിച്ച് ഓരോ വ്യവസായത്തിന്റെ യും പ്രമാണികൾ ചേർന്ന് ഉല്പന്നങ്ങളുടെ വിലയിൽ ഐകരൂപ്യം വരുത്തുകയും, വ്യവസായനീതികൾ നിർ വചിക്കയും, തൊഴിലാളികളുടെ കൂലിനിരക്കും ജോലി സ്സമയവും ക്ലിപ്തപ്പെടുത്തുകയും ചെയ്തു. ഇവരുണ്ടാക്കി യ നിയമങ്ങൾ പ്രസിഡണ്ടിന്റെ പ്രതിനിധികളായി പ്രവർത്തിച്ച വിദഗ്ദ്ധന്മാർ പരിശോധിക്കയും തൃപ്തികര മെന്നു കണ്ടാൽ നാഷണൽ റിക്കവെറി അഡ്മിനിസ്ട്രേ ഷൻ എന്ന ഗവമ്മെണ്ടുവകുപ്പ് അവ പ്രയോഗ ത്തിൽ വരുത്തുകയും ചെയ്തു. പരസ്പര ഗുണത്തിനുവേ ണ്ടി ഇങ്ങനെ ഒന്നിച്ചു കൂടി തീരുമാനിക്കാൻ തങ്ങൾ ക്കു കിട്ടിയ അവസരത്തിനു പകരം വ്യവസായികൾ, യൂണിയൻ മുഖാന്തിരം അവകാശങ്ങൾ ഉന്നയിക്കുവാ നുള്ള തൊഴിലാളികളുടെ സ്വാതന്ത്ര്യം വകവച്ചു കൊ ടുക്കേണ്ടിയിരുന്നു.

ത്രാസിന്റെ മറേറത്തട്ടിലിരിക്കുന്ന വിസ്മൃത മനുഷ്യനെ സഹായിക്കുവാനായി പ്രസിഡണ്ടിന്റെ ഉപദേഷ്ടാക്കളായ കോളജ് പ്രഫസറന്മാരും ധനശാ സ്ത്രവിദഗ്ദ്ധരും ചേർന്ന "ബുദ്ധിസംഘം" പല പദ്ധ തികളും നിർദ്ദേശിച്ചു. ചരിത്രത്തിൽ ഇദംപ്രഥമമാ യി ഗവമ്മെണ്ട്, ഫെഡറൽ എമെർജൻസിറിലീഫ് അഡ്മിനിസ്ട്രേഷൻ മുഖാന്തരം പാവപ്പെട്ടവർക്ക് നേ രിട്ട് ധനസഹായം ചെയ്യാൻ വകകൊള്ളിച്ചു. കഴി യുന്നതും രൊക്കം പണം കൊടുക്കാതെ തൊഴിലില്ലാ ത്തവർക്ക് വർക്സ് പ്രോഗ്രസ്സ് അഡ്മിനിസ്ട്രേഷൻ, സിവിലിയൻ കോൺസർവേഷൻ കോർ തുടങ്ങിയ ഗ വർമ്മെണ്ടു പദ്ധതികളിൽ തൊഴിലുണ്ടാക്കിക്കൊടുത്തു സഹായിക്കണമെന്നതായിരുന്നു ലക്ഷ്യം. റോഡു പ ണിയുക, വനം വച്ചുപിടിപ്പിക്കുക, പൊതു കെട്ടിട ങ്ങൾ പണിയുക, തുടങ്ങി പ്രയോജനപ്രദമായ ഒട്ടധി

കം ജോലി നിർവഹിക്കപ്പെട്ടു. അനേകം ക്ലാർക്കന്മാൎക്കും ലേഖകന്മാൎക്കും, ചിത്രമെഴുത്തുകാൎക്കും, ഗായകന്മാൎക്കും ജോലികിട്ടി.

കർഷകരെ ഉദ്ദേശിച്ച്, വിലയിറക്കത്തിനു കാരണമായ വിളവുമിച്ചം പരിഹരിക്കാനായി അഗ്രിക്കൾച്ചുറൽ അഡ്ജസ്റ്റുമെൻറ് ആക്ട് പാസ്സാക്കപ്പെട്ടു. ധാന്യവും കന്നുകാലിയും വൎദ്ധിപ്പിക്കാതിരിക്കുന്ന കർഷകൎക്കു പ്രതിഫലം കിട്ടി. വയലുകൾ തരിശായിക്കിടന്നു; വിളവുമിച്ചം നശിപ്പിക്കപ്പെട്ടു. ഈ നയത്തിനെതിരെ തീവ്രമായ വിമർശനം ഉണ്ടായി. ഐക്യനാടുകളിലും ലോകത്തിൻെറ ഇതര ഭാഗങ്ങളിലും വില കൊടുക്കുവാൻ നിവൃത്തിയില്ലെങ്കിലും ഭക്ഷണം ആവശ്യമായിരുന്ന ലക്ഷോപലക്ഷം ആളുകളുണ്ടായിരുന്നു; എന്നാൽ അവൎക്കു ഭക്ഷണം നൽകുന്നതിനു രാഷ്ട്രീയാനുമതിയുള്ള ഒരു മാൎഗ്ഗവുമില്ലായിരുന്നു.

6,40,000 ചതുരശ്രമൈൽ വിസ്താരമുള്ള ടെന്നസ്സി നദീതടത്തിൽ ഗവൺമെണ്ടു് ഗംഭീരമായ വികസന പദ്ധതിയാരംഭിച്ചു. അലബാമായിൽ ഒന്നാം ലോകയുദ്ധകാലത്തു് ഗവൺമെണ്ടു് ഒരണ കെട്ടുകയും ആയുധനിൎമ്മാണ ശാലകൾ പണിയുകയും ചെയ്തിരുന്നു. സമാധാനമായപ്പോൾ അതു വില്ക്കുവാൻ ഗവൺമെണ്ടു് ചെയ്ത ശ്രമം ഫലിച്ചില്ല. 1933 ൽ ടെന്നസ്സിവാലി അതോരിട്ടി (T V A) എന്നൊരു സ്വതന്ത്രഗവൺമെണ്ടു് സ്ഥാപനം ഉടലെടുത്തു് വളവും, വിദ്യുച്ഛക്തിയും നിൎമ്മിച്ചു തുടങ്ങി. T V A കൂടുതൽ അണകൾ കെട്ടുകയും ശക്ത്യുല്പാദന യന്ത്രങ്ങൾ നിൎമ്മിക്കുകയും ചെയ്തു് ഈ പ്രദേശം അഭിവൃദ്ധിപ്പെടുത്തുവാൻ ശ്രമിച്ചു. വിദ്യുച്ഛക്തി സഹായ വിലയ്ക്കു ലഭ്യമായി; വെള്ളപ്പൊക്കം മൂലമുണ്ടായിക്കൊണ്ടിരുന്ന നാശങ്ങൾ തടയപ്പെട്ടു; കൃഷിവിദഗ്ദ്ധന്മാർ സ്ഥലത്തെത്തി നിലം സൂക്ഷിക്കയും

ഉല്പാദനം വദ്ധിപ്പിക്കയും ചെയ്യേണ്ടതെങ്ങനെയെന്ന കൃഷികാക്ക് കാട്ടികൊടുത്തു. പിന്നോക്കം കിടന്നിരുന്ന ഈ പ്രദേശം ഏതാനം കൊല്ലം കഴിഞ്ഞപ്പോ‌ഠം വ്യവസായ മുഖരിതവും കൃഷിസമൃദ്ധവുമായിത്തീർന്ന.

ഭാവിയിൽ ദൃഷ്ടിവച്ചുകൊണ്ട്, 'പുതിയ പങ്കു വയ്ക്കൽ' പദ്ധതി ദരിതാശ്വാസ പ്രവർത്തനങ്ങ‌ഠക്കായി സോഷ്യൽ സെക്യൂരിററി ആക്ട് പാസാക്കി. ഇപ്പോഴും നിലവിലിരിക്കുന്ന ഈ പ്രോഗ്രാമിൽ തൊഴിലാളികളുടെ ജോലിയില്ലായ്മ-ഇൻഷ്വറൻസ്, വാർദ്ധക്യപ്പെൻഷൻ, ആശ്രിതബാലന്മാക്ക് ധനസഹായം, ദരിദ്രക്കും അന്ധക്കും ദീനർക്കും ദാനം—എന്നിവയെല്ലാം ഉ‌ഠപ്പെടുന്നു. ഇവയിൽ മിക്ക ആശ്വാസപ്രവത്തനങ്ങ‌ഠക്കും കേന്ദ്രമുതൽ സംസ്ഥാനം വഴി ചെലവാക്കപ്പെടുന്നുണ്ട്; തൊഴിലാളികളും, മുതലാളികളും, സംസ്ഥാനഗവമ്മെണ്ടുകളും, പ്രാദേശിക ഗവമ്മെണ്ടുകളും ഈ പദ്ധതിയെ സഹായിച്ചുകൊണ്ടിരിക്കുന്നു.

'പുതിയ പങ്കു വയ്ക്കൽ' പ്രോഗ്രാമിൻെറ ഭൂരിഭാഗവും പരീക്ഷണാത്ഥം തൽക്കാലാവശ്യത്തിന പെട്ടെന്ന രൂപപ്പെടുത്തിയതാണെന്ന 1930-കളിൽ അതിൻെറ നായകന്മാർ സമ്മതിച്ചു. വാഷിംഗ്ടണിൽ നിന്നും പുറപ്പെട്ട അത്ഭുതപൂർവമായ ഈ പുത്രവാത്സല്യം അമേരിക്കൻ ജനത ഏതു മനസ്ഥിതിയോടുകൂടി സ്വീകരിച്ചു? പൊതുവെ കൃതജ്ഞതാപൂർവമായ സ്വീകാരമാണുണ്ടായത്. താൽക്കാലികമായിട്ടെങ്കിലും ദരിതത്തിൽ നിന്നും രക്ഷപ്പെട്ട ലക്ഷോപലക്ഷം ജനങ്ങ‌ഠക്ക് ഫ്രാങ്ക്ലിൻ ഡി. റൂസ്‌വെൽററ് ആരാദ്ധ്യപുരുഷനായിത്തീർന്നു. വിശേഷിച്ചു കർഷകരും തൊഴിലാളികളും അദ്ദേഹത്തിൻെറ പാർശ്വത്തിൽ അണിനിരന്നു.

നേരേമറിച്ച് ഒരു വലിയ ന്യൂനപക്ഷം അമേരിക്കക്ക്, പ്രധാനമായും വ്യവസായികൾക്ക്, 'പുതിയ പങ്കുവയ്ക്കൽ' പദ്ധതിയോടുണ്ടായിരുന്ന ഭക്തി നശിക്കയും അവർ വിദ്വേഷപൂർവം അതിനെ എതിർക്കയും ചെയ്തു. അവശന്മാരെ ഗവർമ്മെണ്ട് സഹായിക്കുന്നുണ്ടായിരുന്നു എന്നതു് ശരി; പ്രശംസനീയമായ ഒരു പ്രവൎത്തനമായിരുന്നു അതു്; വ്യവസായവും അഭിവൃദ്ധിപ്പെട്ടു വരികയായിരുന്നു. എങ്കിലും പണം എവിടെ നിന്നാണു് വന്നുകൊണ്ടിരുന്നതു്? നികുതികൾ വൎദ്ധിപ്പിച്ചിരുന്നെങ്കിലും "ബുദ്ധിസംഘം" ഏറെറടുത്ത വിവിധ വികസന പരിപാടികളെ സഹായിക്കുവാൻ പുതിയ നികുതി ചുമത്തുക സാദ്ധ്യമല്ലായിരുന്നു. രാജ്യം സ്വൎണ്ണനാണയത്തിൻെറ അടിസ്ഥാനത്തിൽ നിന്നു മാറി ദേശീയബാദ്ധ്യതകൾ കോടിക്കണക്കിന്നു വൎദ്ധിച്ചുകൊണ്ടിരുന്നു. ഈ ധാരാളിത്വം സാമ്പത്തിക വിനാശത്തിന്നു വഴി തെളിക്കാതിരിക്കയില്ല.

പുതിയ പങ്കുവയ്ക്കൽപ്പദ്ധതിയുടെ വിമർശകന്മാർ അതു് സോഷ്യലിസമടിസ്ഥാനപ്പെടുത്തിയുള്ളതും അമേരിക്കൻ പാരമ്പര്യത്തിന്നു വിരുദ്ധവുമാണെന്നു് തുല്യശക്തിയോടെ വാദിച്ചു. T V A വളരെ പ്രയോജനമുള്ളതാണെങ്കിലും സ്വകാൎയ്യ വ്യവസായത്തിൻെറ ചങ്കു് നോക്കിയുള്ള ഒരിടിയായിരുന്നു എന്നവർ വാദിച്ചു. രാജ്യത്തിൻെറ വിസ്തൃതമായ ഒരു ഭാഗം കൈവശപ്പെടുത്തി പ്രൈവററ് കമ്പനികൾക്കു് മത്സരിക്കാൻ വയ്യാത്തവണ്ണമുള്ള കുറഞ്ഞ ചെലവിൽ വിദ്യുച്ഛക്തി ഉല്പാദിപ്പിക്കുവാൻ ഗവമ്മെണ്ടിനെന്താണവകാശം? അവരുടെ അഭിപ്രായത്തിൽ T V A യ്ക്കു ചെലവാകുന്ന വമ്പിച്ച തുകകളിൽ നിന്നു് യാതൊരു പ്രത്യക്ഷപ്രയോജനവും ലഭിക്കാത്ത അനേകം നികുതിദായകന്മാക്കു് അതൊരു ഭാരമായിരുന്നു.

'പുതിയ പങ്കു വയ്ക്കലി'ന്റെ തത്വങ്ങൾ നിഷേധിക്കുന്നതോടൊപ്പം മിക്ക വ്യവസായികളും തങ്ങളെ ശ്വാസം മുട്ടിക്കും വണ്ണം തങ്ങളുടെ കാര്യങ്ങളിൽ ഗവൺമെണ്ട് കൈകടത്തുന്നതിൽ ക്ഷോഭിച്ചു. ഉദാഹരണമായി വാൾസ്ട്രീററ്, സെക്യൂരിററീസ് ആൻഡ് എക്സ്ചേഞ്ച് കമ്മീഷന്റെ കർശനമായ വിപണിനിയന്ത്രണത്തിൽ ഉച്ചൈസ്തരം പ്രതിഷേധിച്ചു. സംഘം ചേർന്നുള്ള അവകാശ പ്രഖ്യാപനത്തിന്ന നിയമപ്രാബല്യം കൊടുക്കുന്ന നാഷനൽ ലേബർ റിലേഷൻസ് ആക്ട് തൊഴിലാളികൾക്ക ആവശ്യത്തിലധികം അധികാരം കൊടുത്തു കളഞ്ഞു എന്ന് വ്യവസായികൾ പരാതിപ്പെട്ടു. തൊഴിലാളികളും ഉടമയും തമ്മിലുള്ള തക്കങ്ങളിൽ ഗവൺമെണ്ട് ഏറിയ ക്രമം തൊഴിലാളിസ്സംഘടനകളോടു പക്ഷപാതം കാണിച്ചെന്ന് അവർ കുററപ്പെടുത്തി.

ന്യൂഡീൽ പദ്ധതിയുടെ ശത്രുക്കൾ ഇത്രയെല്ലാം എതിർത്തിട്ടും 1936-ലെ തെരഞ്ഞെടുപ്പിൽ തങ്ങളുടെ പക്ഷത്തേക്ക് അധികം ആളുകളെ ആകർഷിക്കുവാൻ അവക്ക് കഴിഞ്ഞില്ല. നാലുകൊല്ലം മുമ്പ് തങ്ങൾ അനുഭവിച്ച സൗജന്യഭക്ഷണത്തിന്റെ സ്മരണ കൈവിടാത്ത ജനങ്ങൾ റൂസ്‌വെൽററിനെ വോട്ടിന്റെ വേലിയേററത്തിൽ കൂടി വീണ്ടും വൈററ്ഹാളിലേക്കു തള്ളിക്കയററി. എതിരാളിയായ കാൻസാസിലെ ഗവർണ്ണർ ആൽഫ്രേഡ് എം. ലാൻഡനു് മെയിൻ, വെർമണ്ഡ് എന്നീ രണ്ടു സംസ്ഥാനങ്ങളിലെ വോട്ടു മാത്രമേ കിട്ടിയുള്ളു.

ശക്തിമത്തായ ജനസമ്മതത്തിന്റെ പിന്തുണയോടുകൂടി റൂസ്‌വെൽററ് രണ്ടാം ഉദ്യോഗത്തിന്റെ ആരംഭത്തിൽ സുപ്രീംകോർട്ടുമായി പോരാടുവാൻ തയാറായി. പ്രധാനമായും യാഥാസ്ഥിതികജഡ്ജികൾ

അടങ്ങിയ സുപ്രീം കോർട്ട് നാഷനൽ ഇൻഡസ്ട്രിയൽ റിക്കവെറി ആക്ട്, അഗ്രികൾച്ചറൽ അഡ്ജസ്റ്റ്മെൻറ് ആക്ട് എന്നിവയുൾപ്പെടെ പല ന്യൂഡീൽ സംരംഭങ്ങളും ഭരണഘടനാവിരുദ്ധമെന്ന തീർപ്പു കല്പിച്ചിരുന്നു. കോർട്ട് കുറെക്കൂടെ പുരോഗമനപ്രിയമാക്കുന്നതിന വേണ്ടി ജഡ്ജികൾ എഴുപതാം വയസ്സിൽ ഉദ്യോഗമൊഴിയണമെന്നും, ഉദ്യോഗമൊഴിവാൻ മടിക്കുന്ന ഓരോ ജഡ്ജിക്കും പകരം, ആകെ സംഖ്യ പതിനഞ്ചാകും വരെ, ഓരോ അഡീഷനൽ ജഡ്ജിയെ നിയമിക്കുന്നതിന് അധികാരം കിട്ടണമെന്നും റൂസ്വെൽററ് അഭിപ്രായപ്പെട്ടു.

ഈ അഭിപ്രായം പിന്താങ്ങുവാൻ പൊതുജനങ്ങൾ തയാറായില്ല. 'നിയന്ത്രണവും സമീകരണവും' എന്ന ചിരാദൃതമായ തത്വം അപകടത്തിലാകുമെന്ന പലരും ഭയപ്പെട്ടു. എക്സിക്യൂട്ടിവ് വകുപ്പ് ജുഡീഷ്യറിയെ ഭീഷണിപ്പെടുത്തുന്നൊരു നടപടിയായി വ്യാഖ്യാനിച്ച് സെനററ് ഈ പ്രമേയം തള്ളി. എങ്കിലും ഒരു വിധത്തിൽ പറഞ്ഞാൽ പ്രസിഡണ്ട് തന്നെയാണ് ഇതിൽ ജയിച്ചത്. എന്തുകൊണ്ടെന്നാൽ അന്ന തുടങ്ങി കോർട്ട്, കൂടുതൽ എതിർപ്പുണ്ടാകുമെന്ന ഭയപ്പെട്ട്, ന്യൂഡീൽ നയങ്ങൾക്ക് കുറെക്കൂടി അനുകൂലമായ തീർപ്പു കല്പിച്ചു.

ഇതിനിടയ്ക്ക് 1937 ൻെറ പൂർവാർദ്ധത്തിൽ വ്യവസായരംഗത്ത് പെട്ടെന്നൊരു വിലക്കയററം ഉണ്ടായി, തൊഴിലില്ലായ്മ വീണ്ടും വദ്ധിച്ചു. സുപ്രീംകോർട്ടിൻെറ നിറം മാററുന്നതിന ചെയ്ത ശ്രമം തെളിയിച്ച പ്രസിഡണ്ടിൻെറ ഏകാധിപത്യനയത്തിൽ വ്യവസായത്തിനുണ്ടായ അവിശ്വാസമായിരുന്ന സാമ്പത്തികത്തകർച്ചയുടെ ഒരു കാരണം. സമാധാന കാലത്തിൽ ന്യൂഡീൽ ചെലവുചെയ്യുന്ന തുകകൾകൊണ്ട്

രാഷ്ട്രം സുസ്ഥിരക്ഷേമത്തിലെത്തിക്കുവാൻ അതിനു സാധ്യമല്ലെന്നു മിക്കവൎക്കും തോന്നി. എങ്കിലും അതു് "വിസ്മൃത മനുഷ്യസ്" അനുകൂലമായ നിയമ നിൎമ്മാണം ചെയ്തു് ഭൂരിപക്ഷത്തിന്റെ പ്രീതി തുടൎന്നു സമ്പാദിച്ചു. യുദ്ധപൂൎവസ്ഥിതിഗതികളിൽ ഗവൎമ്മെണ്ടിന്റെ വ്യയപദ്ധതി അമേരിക്കയുടെ സാമ്പത്തികാധഃപതനത്തിനു പരിഹാരം കാണുമായിരുന്നോ എന്നു് ആൎക്കും പറയാൻ സാധ്യമല്ല; എന്തുകൊണ്ടെന്നാൽ അമേരിക്ക രണ്ടാം ലോകമഹായുദ്ധത്തിൽ ഏൎപ്പെട്ടപ്പോൾ വളരെ വിപുലപ്പെടുത്തിയ ഗവൎമ്മെണ്ടു പ്രോഗ്രാം സൌജന്യഭക്ഷണത്തിനും ദാരിദ്ര്യത്തിനും വിരാമമിടുകയാണുണ്ടായതു്.

*　　　　*　　　　*　　　　*

ന്യൂഡീലിന്റെ വിദേശ നയം ആഭ്യന്തര നയം പോലെത്തന്നെ പ്രബലമായിരുന്നു. പശ്ചിമാൎദ്ധഗോളത്തിൽ ലാററിൻ അമേരിക്കയോടും തെക്കേ അമേരിക്കയോടും റൂസ്‌വെൽററ് അനുവൎത്തിച്ച 'വൻദണ്ഡനയം' ഉപേക്ഷിച്ചു് പ്രസിഡണ്ടു് ഹൂവർ 'നല്ല അയൽക്കാരൻ നയം' സ്വീകരിച്ചിരുന്നു. മി. റൂസ്‌വെൽററും ഈ നയമാണു് സ്വീകരിച്ചതു്. അമേരിക്ക സഹോദര റിപ്പബ്ലിക്കുകളുടെ ആഭ്യന്തര കാൎയ്യങ്ങളിൽ കൈകടത്തുന്നതുകൊണ്ടു സംഭവിക്കാറുണ്ടായിരുന്ന കലഹങ്ങൾ ഇപ്പോൾ വിരമിച്ചു. ക്യൂബായെ സംരക്ഷിത രാജ്യ പദവിയിൽ നിന്നു് ഉയൎത്തി സ്വതന്ത്രരാജ്യമാക്കി.

സ്വന്തം കാൎയ്യങ്ങൾ ഏറെറടുക്കുന്നതിന് തയാറായിക്കഴിഞ്ഞാലുടൻ ഫിലിപ്പിൻസിനു് സ്വാതന്ത്ര്യം കൊടുക്കാമെന്നു് വാഗ്ദാനം ചെയ്തു് ഐക്യനാടുകൾ തന്റെ ആത്മാൎത്ഥത തെളിയിച്ചു. അതേസമയം തന്നെ സ്റ്റേററു സെക്രട്ടറിയായ കോർഡെൽ ഹൾ ചുങ്ക

പ്രശ്നത്തിന് ഡെമോക്രാററുകളുടെ സമാധാനം വെളിപ്പെടുത്തി. ഹാം കോൺഗ്രസ്സിൽ നിന്ന് വിദേശരാജ്യങ്ങളുമായി പരസ്പര വാണിജ്യത്തിനുള്ള ഉടമ്പടി ഉണ്ടാക്കുവാൻ അധികാരം വാങ്ങി. ഐക്യനാട്ടുകാം ചില ഇറക്കുമതിച്ചുങ്കങ്ങൾ കുറയ്ക്കുകയും വിദേശ രാജ്യങ്ങളിൽ ഇറക്കുന്ന അമേരിക്കൻസാധനങ്ങളുടെ മേലുള്ള ചുങ്കം കുറവു ചെയ്യിക്കുകയും ചെയ്തു. ലോകവാണിജ്യം പുനർജ്ജീവിക്കുവാൻ ഇതു സഹായിച്ചു.

എങ്കിലും ഇതിനകം ലോകമാകെ സമരക്കരിങ്കാറുകൾ കൂട്ടം കൂട്ടുകയായിരുന്നു. യൂറപ്പിൽ അഡോൾഫ് ഹിററ്ലർ ജർമ്മനിയുടെ ഫാസിസ്ററ് ഏകാധിപതി ആയിക്കഴിഞ്ഞിരുന്നു. വേഴ്സയിൽസ് ഉടമ്പടി മൂലം ജർമ്മനിക്ക് നഷ്ടപ്പെട്ടതെല്ലാം വേണ്ടിവന്നാൽ വീണ്ടെടുക്കുമെന്ന് അദ്ദേഹം ശപഥം ചെയ്തു. അദ്ദേഹത്തിൻെറ കൂട്ടാളിയായ ബനിറേറാ മുസ്സോലിനി എത്തിയോപ്പിയാ ആക്രമിച്ചുകൊണ്ടിരിക്കുകയായിരുന്നു. സ്പെയിനിൽ ഒരു ആഭ്യന്തരയുദ്ധം ഉണ്ടാകുകയും ഫാസിസ്ററുകാം ജയിക്കുകയും ചെയ്തിരുന്നു. ഏഷ്യയിലാകട്ടെ ജപ്പാൻ ചീനയിലേക്ക് മാർച്ചു ചെയ്യുകയായിരുന്നു.

പൊതുവേ പറഞ്ഞാൽ അമേരിക്കക്കാർ ഈ സംഭവവികാസങ്ങൾ ഉദാസീനമായി വീക്ഷിച്ചുകൊണ്ടിരുന്നതേയുള്ളു. ഒന്നാം ലോകയുദ്ധത്തേപ്പററി തെററിദ്ധാരണകാം നീങ്ങി വരികയായിരുന്നു. അതൊരു സാമ്രാജ്യവാദികളുടെ യുദ്ധമായിരുന്നെന്നും ഐക്യനാട്ടുകാംക്ക് അതിൽ കാര്യമില്ലായിരുന്നെന്നുമായിരുന്നു വിയുക്ത മനസ്ഥിതിക്കാരുടെ അഭിപ്രായം. 1935—നോടടുത്ത വർഷങ്ങളിൽ യുദ്ധോപകരണ നിർമ്മാതാക്കളുടെ ഇടയിൽ ഉണ്ടായ അന്താരാഷ്ട്രീയത്തീരുമാനങ്ങൾ അമേരിക്കയിലെ യുദ്ധവിരോധികളെ കലി കൊള്ളിച്ചു. രാ

ജ്യം വിദേശ യുദ്ധങ്ങളിൽ കുടുങ്ങാതെ സൂക്ഷിക്കുവാൻ കോൺഗ്രസ്സ് രണ്ടു നിയമങ്ങൾ പാസ്സാക്കി. അതിലൊന്നായ ജോൺസൻ ആക്റ്റ് പൂർവ്വബാദ്ധ്യതകൾ വീട്ടാത്ത ഒരു രാജ്യത്തിനും മേലിൽ വായ്പ നൽകരുതെന്ന് വിലക്കി. രണ്ടാമത്തേതായ ന്യൂട്രാലിററി ആക്റ്റ് ഭാവിവിദേശ യുദ്ധങ്ങളിൽ ഒരു കക്ഷിക്കും യുദ്ധസാമഗ്രികൾ വിൽക്കരുതെന്ന് അനുശാസിക്കുകയും വിദേശ യുദ്ധക്കക്ഷികളുടെ കപ്പലുകളിൽ സ്വന്തം ഉത്തരവാദിത്വത്തിന്മേലല്ലാതെ സഞ്ചരിക്കരുതെന്ന് അമേരിക്കർക്കു താക്കീതു നൽകുകയും ചെയ്തു.

ഈ നിയമങ്ങൾ പാസ്സാക്കിയ സമയത്ത് അവ പ്രസിഡണ്ട് റൂസ്‌വെൽററിന് ഇഷ്ടമായിരുന്നെങ്കിലും ഹിററ്ലർ സൈന്യം ശേഖരിച്ച് യൂറോപ്പിനെ ആക്രമിക്കുമെന്നായപ്പോൾ 1937 ലെ കപ്പാറൻററിൻ പ്രസംഗത്തിൽ "ലോകവ്യാപകമായ അരാജകത്വം എന്ന പകർച്ചവ്യാധി പടർന്നുകൊണ്ടിരിക്കുന്നു. അമേരിക്ക രക്ഷപ്പെട്ടുമെന്ന് ആരും കരുതേണ്ട"എന്ന് മുന്നറിയിപ്പു നൽകി. ഹിററ്ലരുടെ ജൂതപീഡനവും ആക്രമണാസക്തിയും ജനാധിപത്യ നിന്ദയും ജർമ്മനിയുടെ മുൻ ശത്രുക്കളെ ഭയപ്പെടുത്തി. അയാൾ വലിയ തോതിൽ യുദ്ധം അഴിച്ചു വിട്ടുമെന്ന് ഭയപ്പെട്ടിരുന്ന അവർ മ്യൂണിച്ച് സമ്മേളനത്തിൽ വച്ച് അയാളെ സമാധാനപ്പെടുത്തുവാൻ ശ്രമിച്ചെങ്കിലും ഫലപ്പെട്ടില്ല. ഒടുവിൽ ഫോറർ പോളണ്ടിനെ ആക്രമിച്ചപ്പോൾ 1939 സെപ്ററംബറിൽ ഇംഗ്ലണ്ടും ഫ്രാൻസും അയാൾക്കെതിരെ യുദ്ധം പ്രഖ്യാപിച്ചു. പ്രസിഡണ്ട് റൂസ്‌വെൽററ് സഖ്യ കക്ഷിക്ക് സാധനങ്ങൾ അയച്ചു കൊടുക്കുവാൻ ആഗ്രഹിച്ചതിനാൽ ന്യൂട്രാലിററി ആക്റ്റ് പിൻവലിക്കണമെന്ന് കോൺഗ്രസ്സിനോടപേക്ഷിച്ചു. രൊക്കം വില്പനയേ നടത്താവൂ എന്ന വ്യവസ്ഥയിൽ കോൺഗ്രസ്സ് ഈ അപേക്ഷ അനുവദിച്ചു.

ഇങ്ങനെ രണ്ടാം ലോക മഹായുദ്ധം തുടങ്ങി. കാലചക്രം പുറകോട്ടു കറങ്ങി 1914ൽ എത്തിയതുപോലെ തോന്നി. എന്നാൽ സംഭവങ്ങളുടെ രീതി വ്യത്യാസപ്പെട്ടിരുന്നു. ഒൻപതു മാസത്തെ ശാന്തമായ സജ്ജീകരണങ്ങൾക്കു ശേഷം ജർമ്മൻ നാസികൾ പെട്ടെന്നു ഫ്രാൻസ്, ഹോളണ്ട്, ബൽജിയം, ഡന്മാർക്ക്, നോർവേ എന്നീ രാജ്യങ്ങളിൽ കടന്നു ചെല്ലുകയും അവയെ ബലാല്ക്കാരമായി കീഴടക്കുകയും ചെയ്തു. ഇംഗ്ലീഷുകാർ ഡൺകക്കിൽ വച്ച് യൂറോപ്യൻ വൻകരയിൽ നിന്ന് ഓടിക്കപ്പെട്ടു.

ജർമ്മനിയുടേയും ഇററലിയുടേയും സംയുക്ത ശക്തിക്കെതിരായി ഇംഗ്ലണ്ട് തനിച്ചായിരുന്നതിനാൽ ഒന്നുകിൽ അതു് കീഴടങ്ങണം അല്ലെങ്കിൽ കരയ്ക്കും കടലിലും ആകാശത്തിലും വച്ചുള്ള യുദ്ധത്തിൽ തോററു നശിക്കും എന്ന് മിക്കവാറും നിശ്ചയമായിരുന്നു. അമേരിക്കൻ ജനത വർത്തമാനപ്പത്രത്തിൽ ഇംഗ്ലണ്ടിൻെറ ദയനീയ വാർത്തകൾ വായിക്കുമ്പോഴും ബോംബാക്രമണത്തിനു വിധേയമായ ലണ്ടനിൽ നിന്നുള്ള റേഡിയോ വാർത്തകൾ ശ്രവിക്കുമ്പോഴും തങ്ങളുടെ കർത്തവ്യത്തെപ്പററി ഭിന്നാഭിപ്രായക്കാരായിരുന്നു. ഒരു കൂട്ടരുടെ അഭിപ്രായം "ഇംഗ്ലണ്ടിൻെറ യുദ്ധം നമ്മളുടെ യുദ്ധമാണ്. ഇംഗ്ലണ്ട് തോററാൽ ജർമ്മനിയുടെ ലിസ്റ്റിൽ അടുത്ത പുള്ളികൾ നാമായിരിക്കും" എന്നായിരുന്നു. "അമേരിക്ക യുദ്ധത്തിൽ നിന്ന് ഒഴിഞ്ഞു നില്ക്കണം, യുദ്ധത്തിൽ ആരു ജയിച്ചാലും നമുക്കു വിശേഷമില്ല" എന്നു മറുപക്ഷമഭിപ്രായപ്പെട്ടു.

പ്രസിഡണ്ട് റൂസ്‌വെൽററിൻെറ അനുഭാവം ബ്രിട്ടനോടായിരുന്നു. 1940 സെപ്ററംബറിൽ പശ്ചിമാർദ്ധ ഗോളത്തിലെ ഏതാനും നാവികസങ്കേതങ്ങൾക്കു പകരം അൻപതു വിനാശക്കപ്പലുകൾ അ

ദ്ദേഹം കൈമാററം ചെയ്തു. നിഷ്പക്ഷതയുടെ ലംഘനമാണെന്നു പറഞ്ഞു് പ്രസിഡണ്ടിൻെറ നടപടിയിൽ അമേരിക്കരും പ്രതിഷേധിച്ചു; എന്നാൽ അതിൽ ഇരട്ടിപ്പേർ പ്രശംസിക്കയും ചെയ്തു. ഇതിനിടയ്ക്കു് സ്വയംരക്ഷയ്ക്കു വേണ്ടി സൈന്യശേഖരം ചെയ്യുവാൻ കോൺഗ്രസ്സ് ഒരു നക്കൽ നിയമം പാസ്സാക്കി. കൂടുതൽ കൂടുതൽ വ്യവസായശാലകൾ ആയുധനിർമ്മാണ ശാലകളാക്കി മാററി.

എന്തിനു വേണ്ടിയെന്നു് മിക്കവൎക്കും നിശ്ചയമില്ലാത്ത ഈ ചുട്ടുപിടിച്ച ഒരുക്കങ്ങളുടെ ഇടയ്ക്കു് 1940-ലെ തിരഞ്ഞെടുപ്പു നടന്നു. മൂന്നാം തവണ ഉദ്യോഗത്തിലിരിക്കരുതെന്ന പതിവിനെ നിഷേധിച്ചുകൊണ്ടു് മിസ്റ്റർ റൂസ്‌വെൽററു് വെൻഡൽ വിൽക്കിയേ തോല്പിച്ചു പ്രസിഡൻററായി. രണ്ടു സ്ഥാനാൎത്ഥികളും ആഭ്യന്തര നയത്തിൽ ഭിന്നിച്ചിരുന്നെങ്കിലും വിദേശ നയത്തിൽ അവർ ഏകാഭിപ്രായക്കാരായിരുന്നു. ബ്രിട്ടനെ അമേരിക്ക സഹായിക്കണം, യുദ്ധം കൊണ്ടാകരുതെന്നേയുള്ളൂ.

1941 ആയപ്പോഴേക്കും ജൎമ്മനിയേയും ഇററലിയേയും തടയാമെന്നുള്ള പ്രതീക്ഷ മങ്ങിയിരുന്നു. ജപ്പാൻ വിദൂരപൂർവ്വദേശം കീഴടക്കുവാൻ തീരുമാനിച്ചു് അവരോടു സഖ്യം ചേൎന്നു. യൂറോപ്പിൽ ജൎമ്മനി ഗ്രീസിനേയും യൂഗോസ്ലാവിയായേയും ആക്രമിച്ചടക്കി, അനന്തരം റഷ്യയോടു യുദ്ധം പ്രഖ്യാപിച്ചു് അതിൻെറ ഉള്ളിലേക്കു പാഞ്ഞു കയറി. ഇംഗ്ലീഷുചാനലിനപ്പുറം ബ്രിട്ടീഷുകാർ അങ്ങനെ കാത്തു നിന്നു, ആക്രമിക്കപ്പെടാതെ എന്നാൽ വല്ലാതെ ഭയപ്പെട്ടുകൊണ്ടു്.

മൂന്നാം ഉദ്യോഗകാലത്തിൻെറ ആരംഭത്തിൽ പ്രസിഡണ്ടു് റൂസ്‌വെൽററു് കോൺഗ്രസ്സിനെ ഇപ്രകാരം അറിയിച്ചു: "ലോകത്തിൻെറ എല്ലാ ഭാഗങ്ങളിലും

ജനകീയ ജീവിതസമ്പ്രദായം ആക്രമിക്കപ്പെടുകയാണ്. എല്ലായിടത്തും നമ്മുടെ ഭാവിയേയും രക്ഷയേയും ജനാധിപത്യത്തേയും ബാധിക്കുന്ന സംഭവങ്ങളാണ് നടക്കുന്നത് എന്ന അസുഖകരമായ പരമാർത്ഥം റിപ്പോർട്ടു ചെയ്യേണ്ടതു് ഒരാവശ്യമായി ഞാൻ വിചാരിക്കുന്നു." ഏകാധിപത്യ രാഷ്ട്രങ്ങളുടെ മുന്നേററം തടയാനായി വൻതോതിൽ ഉല്പാദനം നടക്കണമെന്ന് അദ്ദേഹം ഉൽബോധിപ്പിച്ചു. അഭിപ്രായപ്രകടനസ്വാതന്ത്ര്യം, മതസ്വാതന്ത്ര്യം, ദാരിദ്ര്യത്തിൽ നിന്നുള്ള സ്വാതന്ത്ര്യം, ആക്രമണഭയത്തിൽ നിന്നുള്ള സ്വാതന്ത്ര്യം-- എന്നീ നാലു മാതിരി സ്വാതന്ത്ര്യത്തിന്റെ അടിസ്ഥാനത്തിൽ ലോകക്ഷേമം പുലർത്താനുള്ള ഒരു പ്രോഗ്രാം അദ്ദേഹം ആവിഷ്ക്കരിച്ചു.

പ്രസിഡണ്ട്, ലെൻഡ്—ലീസ് ആക്ട് അവതരിപ്പിക്കുകയും കോൺഗ്രസ്സ് പെട്ടെന്നതു പാസ്സാക്കുകയും ചെയ്തു. കോടിക്കണക്കിന് ഡോളർ വിലവരുന്ന സാധനങ്ങൾ നിർമ്മിച്ച് ഇംഗ്ലണ്ടിനും റഷ്യയ്ക്കും വിതരണം ചെയ്ത് ഏകാധിപരാഷ്ട്രങ്ങളെ ചെറുക്കുവാൻ അവരെ സഹായിക്കുകയായിരുന്നു ഈ ആക്ടിന്റെ ലക്ഷ്യം. യുദ്ധാനന്തരം ഉപയോഗപ്രദമായി ശേഷിക്കുന്ന സാധനങ്ങൾ വിലയ്ക്കെടുക്കയോ മടക്കിക്കൊടുക്കയോ ആവാം; ഉപയോഗിച്ചു തീർന്നവ ചെലവെഴുതിത്തള്ളും. വിലയ്ക്കെടുക്കുവാനുള്ള കഴിവു പരിഗണിക്കാതെയും, യുദ്ധബാദ്ധ്യതകൾ സൃഷ്ടിക്കാതെയും പരാജയം തടയുവാൻ സഹായകമാകും വണ്ണം യഥാകാലം സംഭാരങ്ങൾ അവരെ എത്തിച്ചുകൊടുക്കുക എന്നേ ഉദ്ദേശമുണ്ടായിരുന്നുള്ളു.

ജർമ്മൻ അന്തർവാഹിനികളുമായി പോരാടി പാത്ത-വായുപസ്സാധനങ്ങൾ എത്തിച്ചു കൊടുക്കുവാൻ അമേരിക്കയുടെ കച്ചവടക്കപ്പലുകളും വളരെ ജാഗ്രത

യായി പ്രവത്തിച്ചു. അററ്ലാൻറിക്കിൽ തങ്ങളുടെ സ്വാധീനത ബലപ്പെടുത്താനായി ഐക്യനാട്ടുകാർ കപ്പൽത്താവളങ്ങളായ ഗ്രീൻലൻഡ്, ഐസ്ലൻഡ് വടക്കേ അയർലണ്ട് എന്നിവിടങ്ങളിൽ സൈനികോദ്യോഗസ്ഥന്മാരെ അയച്ചു.

1941 ആഗസ്റ്റിൽ പ്രസിഡണ്ട് റൂസ്വെൽററും ഇംഗ്ലീഷ്പ്രധാനമന്ത്രി വിൻസ്റ്റൺചർച്ചിലും "കടലിലെവിടെയോ" കൂടിയിരുന്ന് ആലോചിച്ച് അററ്ലാൻറിക് ചാർട്ടർ എഴുതിയുണ്ടാക്കി. അച്ചുതണ്ടുശക്തിയെ തോല്പിക്കുവാനും യുദ്ധാനന്തരഘട്ടം നേരിടാനുമുള്ള ഉപായങ്ങളാണ് അതിൽ ആവിഷ്ക്കരിക്കപ്പെട്ടതു്. ഇപ്പോഴത്തെ ഐക്യരാഷ്ട്രങ്ങൾക്ക് അടിസ്ഥാനമിട്ടതു് ഈ രണ്ടു നേതാക്കളുമായിരുന്നു. ഏകയോഗക്ഷേമം, അന്താർദ്ദേശീയ സാമ്പത്തിക സഹകരണം, നിരായുധീകരണം എന്നിവയായിരുന്നു അവർ പ്രഖ്യാപിച്ച അടിസ്ഥാനതത്വങ്ങൾ.

ഐക്യനാട്ടുകളും ജർമ്മനിയും തമ്മിൽ അററ്ലാൻറിക്കിൽ വച്ചുള്ള സംഘട്ടനം വദ്ധിച്ചുവരികയായിരുന്നെങ്കിലും, വേറൊരു വഴിക്കു കൂടിയാണ് ഒടുവിൽ യുദ്ധം അമേരിക്കയിൽ പ്രവേശിച്ചതു്. ഫ്രെഞ്ച് ഇൻഡോചൈനയും തായ്ലണ്ടും പിടിച്ചടക്കിയ ജപ്പാനെ ഏഷ്യൻ വൻകരയിലെ ജൈത്രപരിപാടി അവസാനിപ്പിക്കണമെന്ന് അമേരിക്ക താക്കീതു ചെയ്തു. ജപ്പാൻകാർ ഒരു തീരുമാനമുണ്ടാക്കാനായി വാഷിംഗ്ടണിലേക്ക് രണ്ടു സ്ഥാനപതികളെ അയച്ചു.

ആലോചനകൾ നടന്നുകൊണ്ടിരിക്കവേ, 1941 ഡിസംബർ ഏഴാം തീയതി ഏതാനും ജപ്പാൻ കപ്പലുകളും വിമാനങ്ങളും ഹവായി ദ്വീപിലെ പേൾ ഹാർബറിലെത്തി അമേരിക്കൻ കപ്പൽപ്പടയേയും, സൈന്യസങ്കേതങ്ങളേയും, വിമാനത്താവളങ്ങളേയും അപ്ര

തീക്ഷിതമായി ആക്രമിച്ചു. അനേകം യുദ്ധക്കപ്പലുകൾ ജപ്പാന്റെ ബോംബേററു മുങ്ങി. രണ്ടായിരത്തിലധികം പേർ കൊല്ലപ്പെട്ടു. ഒപ്പം ഫിലിപ്പീൻസ്, ഗ്വാം, തുടങ്ങിയ മററു അമേരിക്കൻ സങ്കേതങ്ങളും ആക്രമിക്കപ്പെട്ടു. പേൾഹാർബറിലെ അമേരിക്കൻ സൈനികോദ്യോഗസ്ഥന്മാരുടെ അനാസ്ഥയോ, വാഷിംഗ്ടണിൽ നിന്നു യഥാകാലം മുന്നറിവു കൊടുക്കാത്തതോ ഈ അത്യാഹിതത്തിനു കാരണമായതെന്ന് ഇതേവരെ നിശ്ചയമില്ല.

ഡിസംബർ 8 ാംനു- പ്രസിഡണ്ടിന്റെ അപേക്ഷപ്രകാരം കോൺഗ്രസ്സ് ജപ്പാനു നേരെ യുദ്ധം പ്രഖ്യാപിച്ചു. ഇംഗ്ലണ്ടും അപ്രകാരം ചെയ്തു. ജർമ്മനിയും ഇററലിയും ഐക്യനാടുകളുടെ നേരെയും യുദ്ധം പ്രഖ്യാപിച്ചു. ലോകം ഇതേവരെ കണ്ടിട്ടുള്ളതിൽവച്ച് ഗംഭീരവും ഭയങ്കരവുമായ യുദ്ധം അങ്ങനെ മുറുകിത്തുടങ്ങി.

## അദ്ധ്യായം 10

## ആധുനികയുഗം

1945 ജൂണിൽ മാത്രമാണ് ഐക്യരാഷ്ട്രസംഘടനയ്ക്കു നിയമപ്രാബല്യം വന്നതെങ്കിലും വളരെ മുമ്പു തന്നെ അതിനു് ആരംഭമിട്ടു കഴിഞ്ഞിരുന്നു. 1942 ജനവരി 1 ാം നു- വാഷിംഗ്ടണിൽ വച്ചു കൂടിയ ഒരു സമ്മേളനത്തിൽ ഐക്യനാടുകളും അച്ചുതണ്ടുശക്തികൾക്കെതിരെ യുദ്ധം ചെയ്തുകൊണ്ടിരുന്ന മററു 25 രാഷ്ട്രങ്ങളും വിജയത്തിനുവേണ്ടി സഹകരിച്ചു പ്രവർത്തിക്കാനും അററ്ലാൻറിക്ക് ചാർട്ടർ അനുസരിച്ച് സമാധാനം സ്ഥാപിക്കുവാനും നിശ്ചയിച്ചു. ഈ നി

ശ്ചയത്തിനും യുദ്ധാവസാനത്തിനുമിടയ്ക്കു് മൂന്നരക്കൊല്ലത്തെ ഘോരസമരം നടന്നുകൊണ്ടിരുന്നു.

അമേരിക്കയെ സംബന്ധിച്ചിടത്തോളം രണ്ടാം ലോകയുദ്ധം ഒന്നാമത്തേതിനെ നിസ്സാരമാക്കി. 40 ലക്ഷം പട്ടാളക്കാർക്കു പകരം ഇപ്പോൾ 120 ലക്ഷമാണു് ഐക്യനാടുകൾ ശേഖരിച്ചതു്. ഇതിൽ ഒരു ചെറിയ സംഖ്യ യുദ്ധബാഹ്യരംഗങ്ങളിൽ പ്രവർത്തിച്ച സ്ത്രീകളായിരുന്നു. ഒന്നാം ലോകയുദ്ധത്തിലുണ്ടായ 3,64000 മരണങ്ങൾ രണ്ടാം ലോകയുദ്ധത്തിലെ 10 ലക്ഷത്തിൽപ്പരം മരണങ്ങളുടെ മൂന്നിലൊരംശം മാത്രമായിരുന്നു. 1919-ലെ ദേശീയബാദ്ധ്യതയായ 2700 കോടി, 1945 ലെ 27900 കോടിയുടെ പത്തിലൊരംശത്തേക്കാൾ കുറവായിരുന്നു.

പേൾ ഹാർബർ സംഭവത്തിനു മുമ്പുതന്നെ ഐക്യനാടുകളിൽ ആയുധനിർമ്മാണവും സൈന്യശേഖരണവും കൊണ്ടുപിടിച്ചുനടന്നിരുന്നെങ്കിലും യൂറപ്പിലും ഏഷ്യയിലുമായി ഒരു ദ്വിമുഖസമരത്തിനവസരം വന്നപ്പോൾ രാജ്യം അത്ര തയാറല്ലായിരുന്നു. ഓർക്കാപ്പുറത്തു് ജപ്പാന്റെ പിടിയിൽപ്പെട്ടു് വല്ലാതെ മുറിവേററ അമേരിക്കയ്ക്കു് ഡഗ്ലസ് മാക് ആർതറുടെ സംരക്ഷണത്തിലിരുന്ന ഫിലിപ്പീൻസും, ഹവായി ഒഴിച്ചു മററെല്ലാ പസിഫിക്ക് സങ്കേതങ്ങളും നഷ്ടപ്പെട്ടു. ജപ്പാൻ അലാസ്കായിലെ അല്യൂഷ്യൻ ദ്വീപുകളിൽ കടന്നു് വടക്കേ അമേരിക്കയെ ഭയപ്പെടുത്തി. അതേസമയത്തു് അവർ ബ്രിട്ടീഷ്കാരെ മലയായിൽ നിന്നും സിംഗപ്പൂരിൽ നിന്നും ഓടിച്ചു, ധനസമൃദ്ധമായ ഡച്ച് ഈസ്റ്റ് ഇൻഡീസും മററനേകം പസിഫിക് ദ്വീപുകളും പിടിച്ചു, ആസ്ട്രേലിയായെ ഭയപ്പെടുത്തി.

1942 മദ്ധ്യത്തിൽ പുതിയ വിമാനങ്ങളും കപ്പലുകളും പസിഫിക്കിലിറക്കിയതോടുകൂടി അമേരിക്കൻ

പ്രതിരോധത്തിനു ശക്തി കൂടിത്തുടങ്ങി. സോളമൻ ദ്വീപുകളിലുള്ള ഗ്വാഡൽകനാൽ ആക്രമണത്തെത്തുടൎന്ന് ജപ്പാൻകാരിൽ നിന്ന് സ്ഥലങ്ങൾ തിരിച്ചെടുക്കുന്നതിനും ഒടുവിൽ അവരുടെ മാതൃഭൂമിയിൽത്തന്നെ കടന്നു ചെല്ലുന്നതിനുമുള്ള ദീർഘവും യാതനാപൂർണ്ണവുമായ സംരംഭത്തിൽ അമേരിക്ക കാൽ വച്ചു. ഇരുകൂട്ടരും ധൈര്യമായും നിർദ്ദാക്ഷിണ്യമായും യുദ്ധം ചെയ്തു. ഏഷ്യൻ വൻകരയിൽ അമേരിക്കൻ സഹായത്തോടുകൂടി ചൈനയുടെ പ്രതിരോധം തുടൎന്നുകൊണ്ടിരുന്നു; ബ്രിട്ടീഷ്കാർ ബൎമ്മായിൽ പിടിച്ചു നിന്നു.

ജപ്പാനെത്തോല്പിക്കുക പ്രധാനമാണെങ്കിൽ യൂറപ്യൻ യുദ്ധം അതിലും പ്രധാനമാണെന്ന് റൂസ്‌വെൽററിനു തോന്നി. അതിനാൽ അമേരിക്കൻ സൈന്യശക്തിയുടെ ഭൂരിഭാഗവും യൂറപ്പിലേക്കാണ് അദ്ദേഹം അയച്ചത്. 1942 നവംബറിൽ ജനറൽ ഡൈററ് ഡി. ഐസനോവറുടെ കീഴിൽ ബ്രിട്ടീഷ്-അമേരിക്കൻ സൈന്യം വടക്കു പടിഞ്ഞാറൻ ആഫ്രിക്കയെ ആക്രമിക്കുകയും ജനറൽ റോമലിന്റെ ആഫ്രിക്കാ കോറിനെ ആ ഭൂഖണ്ഡത്തിൽ നിന്ന് ഓടിക്കയും ചെയ്തു. അവിടെ നിന്ന് ജേതാക്കൾ മെഡിററനേനിയൻ കടന്ന് സിസിലിയിൽ കൂടി ഇററലിയിൽ പ്രവേശിച്ചു. ഇററലിക്കാർ കീഴടങ്ങുകയും ജേതൃപക്ഷത്തിൽച്ചേരുകയും ചെയ്തു. എന്നാൽ ജർമ്മൻകാർ യുദ്ധാവസാനം വരെ ഇററലിയുടെ വടക്കുഭാഗങ്ങളിൽ പിടിച്ചു നിന്നതേയുള്ളു.

1943-ൽ പ്രസിഡണ്ട് റൂസ്‌വെൽററ്, പ്രധാനമന്ത്രി ചർച്ചിൽ, സോവിയററ് യൂണിയൻ പ്രധാനമന്ത്രി ജോസഫ് സ്റ്റാലിൻ, ചൈനയിലെ ചിയാങ് കൈഷേക്ക്, എന്നിവർ പല സ്ഥലങ്ങളിലും സമ്മേളിച്ച് യുദ്ധതന്ത്രത്തെപ്പററിയും ഒരു ഐക്യരാഷ്ട്രസം

ഭരണയുടെ പ്രവർത്തനത്തിനാവശ്യമായ യുദ്ധാനന്തര പദ്ധതികളെപ്പററിയും ആലോചിച്ചു. സൊവ്യററ് സൈന്യങ്ങൾക്ക് ജർമ്മനിക്കെതിരായി സഹായം വാഗ്ദാനം ചെയ്തു.

ഈ വാഗ്ദാനം അനുസരിച്ച് 1944 ജൂൺ ആറാം തീയതി അമേരിക്കരും ബ്രിട്ടീഷ്കാരും ക്യാനഡാക്കാരും പരാജിതരാജ്യങ്ങളിൽ നിന്ന് രക്ഷപ്പെട്ടുപോന്ന സ്വദേശസ്നേഹികളും ചേർന്നതും ജനറൽ ഐസനോവറിൻെറ നേതൃത്വത്തിൽ ഇരുന്നതുമായ ഒരു വലിയ സൈന്യം ഇംഗ്ലണ്ടിൽ നിന്ന് ചാനൽ കടന്ന് ഫ്രാൻസിൻെറ തീരത്തുള്ള നോർമൻഡിയെ ആക്രമിച്ചു. ജർമ്മൻകാർ ശക്തിയായി പ്രതിരോധിച്ചു, എങ്കിലും വിമാനാക്രമണം മൂലം വ്യവസായങ്ങൾ തകരുകയാൽ ബലഹീനരായിത്തീർന്നു. ജർമ്മൻകാർ ഫ്രാൻസ് വിട്ട് റൈനിലേക്ക് പിൻവാങ്ങി.

ഇതിനിടയ്ക്ക് പസിഫിക്കിൽ ജനറൽ മക്കാർതർ ഫിലിപ്പീൻസ് തിരിച്ചെടുക്കുവാൻ ശ്രമിക്കയായിരുന്നു. കപ്പൽപ്പടകൾ ഗ്വാമും മററു മദ്ധ്യപസിഫിക്ക് സങ്കേതങ്ങളും തിരിച്ചെടുത്തുകൊണ്ടിരുന്നു. ന്യൂഗിനിയും അതിനടുത്ത ദ്വീപുകളും ജപ്പാൻകാരിൽ നിന്നും പിടിച്ചു വാങ്ങിയ ശേഷം മാക് ആർതറുടെ സൈന്യം ലീററ്, ലൂസോൺ എന്നിവയെ ആക്രമിച്ചു. തിരിച്ചടിക്കുവാൻ ശത്രു ചെയ്ത വലിയൊരു ശ്രമം കപ്പൽസൈന്യം പരാജയപ്പെടുത്തി. ചൈനയിലും ബർമ്മായിലും മാത്രമേ ജപ്പാൻകാർ ജയിച്ചുനിന്നുള്ളു. പല ഘോരസമരങ്ങൾ കഴിഞ്ഞ് ഐക്യനാട്ടുകൾ ഓക്കിനാവ, ഐവോജിമ, എന്നിവ കൈക്കലാക്കിയതിനു ശേഷം പരസ്സഹസ്രം ബോംബർ വിമാനങ്ങളോടുകൂടി ജപ്പാൻെറ വാതുക്കൽ എത്തി.

യൂറപ്പിൽ രണ്ടാം ലോകമഹായുദ്ധം അവസാനിക്കാറായിരുന്നു. 1944 ലെ ക്രിസ്മസ്സ്കാലത്ത് ബൾജ് യുദ്ധത്തിൽ വച്ച് നാസികൾ ബൽജിയത്തിലേക്ക് പ്രവേശിക്കുവാൻ ചെയ്ത ശ്രമം വിഫലമായി. കിഴക്കൻ യുദ്ധരംഗത്തിലും അവക്ക് ആശയുണ്ടായിരുന്നില്ല. സോവ്യററു സൈന്യം പോളണ്ടിലും ജമ്മനിയിലും ഇരമ്പിക്കയറി. ഒടുവിൽ അമേരിക്കൻസൈന്യവും റഷ്യൻസൈന്യവും ജമ്മനിയുടെ മദ്ധ്യത്തിൽ കൂട്ടിമുട്ടി. ബർളിനിൽ പ്രവേശിച്ച റഷ്യാക്കാരുടെ പിടിയിൽ പെടാതിരിക്കുന്നതിന് അഡോൾഫ് ഹിററ്ലർ ആത്മഹത്യ ചെയ്തു. യൂറപ്പിലെ യുദ്ധം അതോടെ അവസാനിച്ചു. 1945 മേ 7 ൽ ജമ്മനി നിരുപാധികം കീഴടങ്ങി.

താൻ വളരെ പരിശ്രമിച്ചു സമ്പാദിച്ചുകൊണ്ടിരുന്ന വിജയത്തിന്റെ അവസാനരൂപം കാണുവാൻ റൂസ്വെൽററിന് ആയുസ്സില്ലായിരുന്നു. 1944 ൽ നാലാം പ്രാവശ്യം തിരഞ്ഞെടുപ്പിൽ ജയിച്ചശേഷം അദ്ദേഹം യാൾട്ടായിൽ വച്ച് പ്രധാന മന്ത്രി സ്റ്റലിനുമായി കൂടിയാലോചിച്ച് സോവ്യററു് യൂണിയൻ ജപ്പാനെതിരായി യുദ്ധത്തിൽ ചേരണമെന്നും പകരം ചൈനയിൽ പല സ്ഥലങ്ങളും വിട്ടു കൊടുക്കാമെന്നും കരാറു ചെയ്തിരുന്നു. റൂസ്വെൽററു് ഐക്യനാടുകളിലേക്ക് മടങ്ങിയത് പരിക്ഷീണനായിട്ടാണ്. അദ്ദേഹം ജോർജ്ജിയായിലെ വാംസ്പ്രിംഗ്സിൽ പോയിവിശ്രമിച്ചു. ഏപ്രിൽ പന്ത്രണ്ടാം തീയതി തലച്ചോറിൽ രക്തം കയറി പെട്ടെന്നു മരിച്ചു. രാഷ്ട്രം ശോകസ്തബ്ധമായി. മിസ്സൗറിയിലെ മുൻ സെനററായിരുന്ന വൈസ്പ്രസിഡണ്ട് ഹാരി എസ്സ്. ട്രൂമാൻ ആയിരുന്ന അദ്ദേഹത്തിന്റെ പിൻഗാമി.

പസിഫിക്കിലെ യുദ്ധം അവസാനിപ്പിക്കുവാൻ തിടുക്കമായി. ജപ്പാൻ കുടുക്കിലായിരുന്നെങ്കിലും അതിന്ന വലിയൊരു സൈന്യവും സ്വയരക്ഷ ചെയ്യുവാൻ ചുട്ട പിടിച്ചൊരു ദൃഢനിശ്ചയവുമുണ്ടായിരുന്നു. വലിയ നഷ്ടം സഹിക്കാതെ അതിനെ ആക്രമിക്ക സാദ്ധ്യമല്ലായിരുന്നു. സാധാരണ ബോംബു പ്രയോഗംകൊണ്ടു് ജപ്പാനെ അവസാനം കീഴടക്കുവാൻ സാധിക്കുമായിരുന്നെങ്കിലും ആക്രമണമോ സാധാരണ ബോംബു പ്രയോഗമോ അല്ല അമേരിക്ക അവലംബിച്ചതു്.

യുദ്ധത്തിൻെറ ആരംഭകാലം മുതൽ തന്നെ ഐക്യരാഷ്ട്രങ്ങളും അച്ചുതണ്ടു ശക്തികളും തമ്മിൽ ആർക്കാണു് ആദ്യമൊരു ആററംബോംബു നിർമ്മിക്കുവാൻ കഴിയുക എന്ന വിഷയത്തിൽ ഭ്രാന്തു പിടിച്ച മത്സരമായിരുന്നു. അമ്പതിൽപ്പരം കൊല്ലങ്ങളായി ശാസ്ത്രജ്ഞന്മാർ അണുഭേദനത്തിലടങ്ങിയിരിക്കുന്ന രഹസ്യങ്ങൾ കുറേശ്ശ മനസ്സിലാക്കി വരികയായിരുന്നു. ഒടുവിൽ ഐക്യനാടുകളും ബ്രിട്ടനും അവരുടെ അറിവുകൾ വിജയപ്രദമായി സംയോജിപ്പിച്ചു. 1945 ജൂലൈ 6–ാം നു- ന്യൂ മെക്സിക്കോവിലെ ലോസ് അലാമോസ് പരീക്ഷണ വളപ്പിൽ ആദ്യത്തെ ആററം ബോംബ് പൊട്ടി; അതിൻെറ അഗ്നിമയമായ കൂൺ പോലെയുള്ള മേഘപടലത്തിൻേറയും മാരകശക്തിയുടേയും മുമ്പിൽ നിരീക്ഷകന്മാർ ഭയംകൊണ്ടു് ത്രസിച്ചു.

പത്തുദിവസം കഴിഞ്ഞു്, ഒന്നുകിൽ നിരുപാധികം കീഴടങ്ങണം അല്ലെങ്കിൽ വിമാനാക്രമണം മൂലമുള്ള ഉന്മൂലനാശം അഭിമുഖീകരിക്കണം എന്നിങ്ങനെ ജപ്പാന് ഔദ്യോഗിക മുന്നറിയിപ്പു കിട്ടി. എങ്കിലും പുതിയ അണുകായുധത്തെപ്പററി ഒരു സൂചനയുമുണ്ടായില്ല. ആഗസ്റ്റ് 6ാംനു- ഒരു അമേരിക്കൻ വിമാനം ജപ്പാനിലെ ഹിരോഷിമായിൽ ഒരു ആററംബോംബിട്ടു. ആ പ

ട്ടണത്തിൻെറ ഭൂരിഭാഗവും നിലം പരിശായി. ആകെ യുണ്ടായിരുന്ന 3,40,000 ആളുകളിൽ മരിക്കയും ക്ഷ തമേല്ക്കയും ചെയ്തവർ 1,80,000 എന്നു കണക്കാക്ക പ്പെട്ടിരിക്കുന്നു.

ആഗസ്റ്റ് 8-ാംനു- റഷ്യ ജപ്പാനെതിരെ യുദ്ധം പ്രഖ്യാപിച്ചു് മഞ്ചൂറിയായിലും കൊറിയായിലും പ്രവേ ശിച്ചു. ആഗസ്റ്റ് 9 ാംനു- ഐക്യനാടുകൾ രണ്ടാമ ത്തെ ആററംബോംബു് നാഗസാക്കിയുടെ മേലിട്ടു. മൃത ക്ഷതസംഖ്യ 80,000 എന്നാണു് കണക്കു്. ആഗസ്റ്റ് 14-ാംനു- ജപ്പാൻ കീഴടങ്ങാൻ തയാറാണെന്നു് ഹിരോ ഹിതോ ചക്രവർത്തി ഐക്യരാഷ്ട്രങ്ങളെ അറിയിച്ചു.

ഇങ്ങനെ 1945 സെപ്ററംബർ 1—ാംനു-ജാ പ്പനീസ് രാജപ്രതിനിധികൾ ടോക്കിയോ ഉൾക്കട ലിൽ മിസ്സൗറി എന്ന ഐക്യനാട്ടു് യുദ്ധക്കപ്പലിൽ ചെ ന്നു് കീഴടക്കവ്യവസ്ഥതൾക്കു് ഒപ്പു വച്ചതോടുകൂടി ര ണ്ടാം ലോകമഹായുദ്ധം അവസാനിച്ചു. ജപ്പാൻ വി ദേശരാജ്യങ്ങൾ വച്ചൊഴിഞ്ഞു. അമേരിക്കൻസൈന്യം ജപ്പാനിൽ പാർപ്പുറപ്പിച്ചു. യുദ്ധം അവസാനിച്ചതിൽ ലോകം ആഹ്ളാദിച്ചെങ്കിലും, നന്മയ്ക്കോ തിന്മയ്ക്കോ അണുയുഗം ആവിർഭവിച്ചു എന്ന ബോധം ആ ആഹ് ളാദത്തിനൊരംകുശമായിരുന്നു.

* * * * *

ഐക്യരാഷ്ട്രനേതാക്കളുടെ യുദ്ധകാലത്തെ പര സ്പര സഹകരണവും, യുദ്ധാനന്തരം സമാധാനം സ്ഥാ പിക്കണമെന്ന ദൃഢനിശ്ചയവും, പഴയ സർവരാഷ്ട്ര സഖ്യത്തേക്കാൾ ഫലപ്രദമായൊരു അന്തർദ്ദേശീയ സംഘടനയുടെ ആവശ്യകതയെ സൂചിപ്പിച്ചു. പൊതു വെ അമേരിക്കക്കാർ അംഗീകരിച്ച ഒരു അഭിപ്രായമാ യിരുന്നു ഇതു്. സെനററിൽ പ്രസിഡണ്ടു് റൂസ്വെൽ ററിന് ഡെമോക്രാററുകളുടെ മാത്രമല്ല അനേകം റിപ്പ ബ്ലിക്കന്മാരുടേയും സഹകരണം ലഭിച്ചു.

പ്രാരംഭചർച്ചായോഗങ്ങൾക്കശേഷം 1945 ഏപ്രിൽ 1-ാം നു- അമ്പത് അച്ചുതണ്ടുവിരുദ്ധ രാഷ്ട്രങ്ങളുടെ പ്രതിനിധികൾ സാൻ ഫ്രാൻസിസ്കോവിൽ സമ്മേളിച്ച് ഐക്യരാഷ്ട്രനിയമാവലി എഴുതിയുണ്ടാക്കി. സമാധാനം നടപ്പിലാക്കുവാൻ ആവശ്യമായ കർശന നടപടികൾക്ക് അധികാരമുള്ള രക്ഷാസമിതിയായിരുന്നു സംഘടനയുടെ പ്രധാന ഘടകം. തർക്ക വിഷയങ്ങളെപ്പററി ചർച്ച ചെയ്തു് പ്രവർത്തന പദ്ധതി നിർദ്ദേശിക്കുവാൻ ഒരു ജനറൽ അസംബ്ലിയും, നിയമപരമായ തർക്കങ്ങൾ തീരുമാനിക്കുവാൻ ഒരു അന്തർദ്ദേശീയ കോടതിയും, ഒരു സെക്രട്ടേറിയററും, ആധിക്യേന അച്ചുതണ്ടു ശക്തികൾ വിട്ടുകൊടുത്ത സ്വയം ഭരണമില്ലാത്ത രാജ്യങ്ങളെ ഭരിക്കുന്നതിന് ഒരു ട്രസ്റ്റിഷിപ്പ് കൗൺസിലും രൂപവൽകൃതമായി. പഴയതും പുതിയതുമായ മററു പല സ്ഥാപനങ്ങളും— അന്തർദ്ദേശീയ തൊഴിലാളി സംഘടന, ലോകാരോഗ്യ സംഘടന, അന്തർദ്ദേശീയ ബാങ്ക്, യൂനെസ്കോ (വിദ്യാഭ്യാസ ശാസ്ത്രസംസ്കാര സംഘടന) തുടങ്ങിയവയെല്ലാം—ലോകക്ഷേമാത്ഥം ഐക്യരാഷ്ട്രസംഘടനയോടുസംയോജിപ്പിക്കണമെന്നു തീരുമാനിച്ചു.

രക്ഷാസമിതിയിൽ പതിനൊന്നു രാഷ്ട്രങ്ങളുടെ പ്രതിനിധികൾ അംഗങ്ങളായിരിക്കും: ഐക്യനാടുകൾ, ബ്രിട്ടൻ, റഷ്യ, ഫ്രാൻസ്, ചീന, എന്നീ "വൻപഞ്ച" ശക്തികൾ സ്ഥിരാംഗങ്ങളായിരിക്കും. ഏഴ് വോട്ടുകളുടെ ഭൂരിപക്ഷം വേണം നിശ്ചയങ്ങൾ പാസ്സാകുവാൻ; എന്നാൽ "വൻപഞ്ച" ശക്തികളിൽ ഏതെങ്കിലുമൊന്നിന് സംഘടനയുടെ ഭരണക്രമമൊഴിച്ചുള്ള പ്രധാന തീരുമാനങ്ങളെ നിഷേധിക്കുവാൻ അധികാരമുണ്ടായിരിക്കും. തങ്ങളുടെ ഇഷ്ടത്തിനു വിപരീതമായി ഐക്യരാഷ്ട്രങ്ങൾക്കു കീഴടങ്ങാനും, തങ്ങ

ളടെ പരമാധികാരം അല്പമെങ്കിലും ബലികഴിക്കാനും വൻശക്തികൾക്ക് മനസ്സില്ലായിരുന്നു എന്നതിനു തെളിവാണ് ഈ അസാധാരണ നിഷേധാധികാരം.

1945 ജൂലൈ മാസത്തിൽ ഐക്യനാടു സെനററ് ഈ നിയമാവലി അംഗീകരിച്ചു; മററു രാജ്യങ്ങളും അചിരേണ അംഗീകരിച്ചു; 1946 ജനുവരിയിൽ നോർവെയിലെ ടിഗ്‌വിലീ ജനറൽ സെക്രട്ടറിയായി ഐക്യരാഷ്ട്രസംഘടന പ്രവർത്തനമാരംഭിച്ചു. ന്യൂയോർക്ക് നഗരം സംഘടനയുടെ സ്ഥിരം തലസ്ഥാനമാക്കി.

എന്നാൽ അന്തർദ്ദേശീയ സമാധാനം സ്ഥാപിതമായി എന്ന വിശ്വാസം രണ്ടാം ലോകയുദ്ധം കഴിഞ്ഞു ഒരു കൊല്ലത്തിനുള്ളിൽ ശിഥിലമായി. പരസ്പരവിരുദ്ധങ്ങളായ രണ്ടു പ്രവർത്തനങ്ങൾ ലോകമാകെ പ്രചരിക്കുവാൻ തുടങ്ങി: ഒന്ന്, ഐക്യനാടുകളും മററു "പാശ്ചാത്യ" ശക്തികളും സംരക്ഷിക്കുന്ന ജനാധിപത്യം; രണ്ട്, സോവ്യററ് യൂനിയൻ ആവിഷ്ക്കരിച്ച കമ്മ്യൂണിസം. ഐക്യരാഷ്ട്രസംഘടനയിലും മററും ഉന്നയിക്കപ്പെട്ട അനേകമനേകം പ്രശ്നങ്ങളിൽ ഈ രണ്ടു ചേരികളും വിപരീതാഭിപ്രായക്കാരായിരുന്നു. സോവിയററുകൾ പോളണ്ടിലേക്കും ബാൾക്കൻസിലേക്കും വ്യാപിച്ചപ്പോൾ, വിൻസ്റ്റൺചർച്ചിലിൻെറ വാക്കിൽ ഒരു 'ഇരുമ്പു മറ' പാശ്ചാത്യ ജനാധിപത്യ രാജ്യങ്ങളെ ക്രെമ്ലിനിൽ നിന്നും അതിൻെറ ഉപഗ്രഹങ്ങളിൽ നിന്നും വേർതിരിച്ചപോലെ തോന്നി.

ജർമ്മനിയുടേയും ആസ്ത്രീയയുടേയും കഴുത്തിലായിരുന്നു ഇരുമ്പുമറ ആരാച്ചാരുടെ കയർക്കുരുക്കുപോലെ വന്നു വീണത്. ഈ രണ്ടു രാജ്യങ്ങളിലും അമേരിക്ക, ബ്രിട്ടൻ, ഫ്രാൻസ്, റഷ്യ എന്നിവരുടെ സംയുക്താധികാരം നടന്നിരുന്നു. ഈ നിർഭാഗ്യ രാജ്യങ്ങളുമായി സമാധാന ഉടമ്പടി ഉണ്ടാക്കുന്ന വിഷയത്തിൽ അ

വസാനമില്ലാത്ത തർക്കങ്ങൾ ആവിർഭവിച്ചു. ജർമ്മനിയിൽ നാസിയുദ്ധനേതാക്കളെ വിസ്തരിച്ചു ശിക്ഷിക്കണമെന്നും രാജ്യത്തെ നിരായുധമാക്കണമെന്നും നാലു ശക്തികളും കൂടി തീരുമാനിച്ചു. എങ്കിലും ജർമ്മനിയെ പുനസ്സംവിധാനം ചെയ്യുന്നതിന് കമ്മ്യൂണിസം ഒഴിച്ചുള്ള ഒരു മാർഗ്ഗവും മോസ്കോ അനുകൂലിക്കയില്ലെന്ന് അചിരേണ വെളിപ്പെട്ടു. ജനാധിപത്യരാജ്യങ്ങൾ വിചാരിച്ചിരുന്നത് വ്യവസായ പ്രധാനമായ പശ്ചിമ ജർമ്മനിയും കൃഷിപ്രധാനമായ കിഴക്കൻ സോവിയററ് മേഖലയും പരസ്പരം പ്രയോജനകരമാംവണ്ണം വാണിജ്യത്തിലേർപ്പെട്ടു കൊള്ളുമെന്നാണ്. എന്നാൽ സ്റ്റാലിൻ അപ്രകാരമൊരു വാണിജ്യത്തെ നിരോധിക്കുകയും തൻെറ സ്ഥലം ഇരുമ്പുമറയ്ക്കുള്ളിൽ കെട്ടിയടക്കുകയും ചെയ്തു. അങ്ങനെ ജർമ്മനി രണ്ടു ലോകങ്ങളിലായി പിളർന്നു കിടന്നു.

ഐക്യരാഷ്ട്ര സംഘടനയിൽ ഐക്യനാടുകളും സോവിയററു യൂണിയനും തമ്മിൽ കുറെക്കൂടി പ്രധാനമായ ഒരു വിഷയത്തിൽ സംഘട്ടനമുണ്ടായി, അതായത് അണുശക്തി നിയന്ത്രണത്തേപ്പററി. ഐക്യനാടുകൾ കൈവശമുണ്ടായിരുന്ന അണുബോംബുകളെല്ലാം ഉപേക്ഷിക്കുന്നതിനൊരുക്കമായിരുന്നു; പക്ഷേ അതിനു മുൻപ് അന്തർദ്ദേശീയ നിയന്ത്രണത്തിനും പരിശോധനയ്ക്കും ഫലപ്രദമായൊരു മാർഗ്ഗം കണ്ടുപിടിക്കണമെന്ന് അവർ വാദിച്ചു. ഭൂരിപക്ഷം രാഷ്ട്രങ്ങൾക്കുമിതു് യുക്തിയുക്തമായ വാദമാണെന്ന് തോന്നി. എന്നാൽ സോവിയററ് യൂണിയനാകട്ടെ അമേരിക്കർ ആദ്യം ബോംബുകൾ നശിപ്പിക്കണമെന്നും അന്തർദേശീയ നിയന്ത്രണത്തിൻെറ കാര്യം രക്ഷാസമിതിയുടെ ആലോചനയ്ക്കു സമർപ്പിക്കണമെന്നും നിർബന്ധിക്കയൊണുണ്ടായതു്. രക്ഷാസമിതിയിൽ റഷ്യയ്ക്ക് നിഷേധാധികാരം ഉണ്ടായിരുന്നതിനാൽ അവിടെ വച്ച്

കാര്യമായൊരു തീരുമാനം സാദ്ധ്യമല്ലായിരുന്നു. ഐക്യനാട്ടുകാർ തങ്ങളുടെ അണുബോംബുകളെല്ലാം നശിപ്പിക്കുകയും വീണ്ടും അവ നിർമ്മിക്കാതിരിക്കയും ചെയ്യു എന്നിരിക്കട്ടെ. റഷ്യയെ രഹസ്യമായി അണുകായുധം നിർമ്മിക്കുന്നതിൽ നിന്ന് ആരു തടയും? ഈ അവിശ്വാസത്തിന്റേയും സംശയത്തിന്റേയും അന്തരീക്ഷത്തിൽ അന്തർദ്ദേശീയ ബന്ധങ്ങൾ ശിഥിലമായി. രണ്ടാം ലോകമഹായുദ്ധത്തിലെ പട്ടാളക്കാർ വീട്ടിലേക്ക് പിരിഞ്ഞു പൊയ്ക്കൊണ്ടിരിക്കവെ തന്നെ വിഷാദമഗ്നരായ പ്രവാചകർ മൂന്നാം ലോക മഹായുദ്ധത്തെ സൂചിപ്പിച്ചു സംസാരിച്ചു.

*　　　*　　　*　　　*

യുദ്ധാനന്തരം അമേരിക്ക വേഗത്തിൽ സൈനിക ജീവിതത്തിൽനിന്ന് വ്യാവസായിക ജീവിതത്തിലേക്കു മടങ്ങി. സൈന്യം നൂററിപ്പത്തു ലക്ഷത്തിൽ നിന്ന് ഒരു ലക്ഷമാക്കിക്കുറയ്ക്കപ്പെട്ടു. അന്നത്തെ ലോകസംഭവങ്ങൾ വിചാരിച്ചാൽ ഇതൊരപകടകരമായ അബദ്ധം ആണെന്നായിരുന്നു ചിലരുടെ അഭിപ്രായം. എന്നാൽ പട്ടാളക്കാർ വീട്ടിൽ തിരിച്ചുപോകുവാൻ തിടുക്കപ്പെട്ടു. പൊതുജനാഭിപ്രായം അവരുടെ വശത്തായിരുന്നു.

ഐക്യനാട്ടുകാർ ആയുധനിർമ്മാണത്തിൽ പരിപൂർണ്ണമായി മുഴുകിയിരുന്നതിനാൽ സാധാരണക്കാരുടെ ആവശ്യത്തിനു പല സാധനങ്ങളും ദുർല്ലഭങ്ങളായിരുന്നു. ഭവനനിർമ്മാണ പ്രശ്നവും കൊടുമ്പിരിക്കൊണ്ടിരുന്നു. യുദ്ധകാലത്താണെങ്കിൽ ദുർഭിക്ഷം മൂലം ഉണ്ടാകുന്ന വിലക്കയററം തടയാൻ ഗവമ്മെണ്ടിനു സാധിച്ചിരുന്നു.

പ്രസിഡണ്ട് ട്രൂമാൻ വില നിയന്ത്രണം പാലിക്കുവാൻ ആഗ്രഹിച്ചു എങ്കിലും തൊഴിലാളിയും മുത

ലാളിയും കൂടി നിയന്ത്രണം ശിഥിലീകരിക്കുവാനും സ്വതന്ത്ര വിപണി സ്ഥാപിക്കുവാനും ശ്രമിച്ചു. യുദ്ധാം കഴിഞ്ഞയുടനെ കൂടുതൽ ശമ്പളത്തിനുവേണ്ടി പണിമുടക്കുകൾ നടന്നു. ഖനിത്തൊഴിലാളിയൂണിയന്റെ നായകനായ ജോൺ എൽ. ലൂയിയായിരുന്നു ഒന്നാം ലോകയുദ്ധത്തിനു ശേഷമെന്നപോലെ ഇപ്പോഴും മുൻകൈയെടുത്തതു്. പ്രധാനപ്പെട്ട പല വ്യവസായങ്ങളിലും ശമ്പളക്കൂടുതൽ അനുവദിക്കപ്പെട്ടു. തൽഫലമായി ഉല്പാദനച്ചെലവു വർദ്ധിച്ചെന്നും വിലക്കയററമനുവദിക്കാതിരുന്നാൽ തങ്ങൾ സാമ്പത്തികക്കുഴപ്പത്തിൽ ചെന്നു വീഴുമെന്നും വ്യവസായികൾ പരാതിപ്പെട്ടു.

പ്രസിഡണ്ടിന്റെ പ്രതിഷേധം വകവയ്ക്കാതെ കോൺഗ്രസ്സ് വില നിയന്ത്രണത്തിൽ അയവു വരുത്തുകയും വിലകയററിത്തുടങ്ങുകയും ചെയ്തു. ഇതും, പണിമുടക്കുമൂലമുണ്ടായ അതൃപ്തിയും, ഭവനദൗർലഭ്യവും സാധനദൗർലഭ്യവും 1946—ലെ കോൺഗ്രസ് തെരഞ്ഞെടുപ്പിൽ ജനങ്ങൾ റിപ്പബ്ലിക്കന്മാക്കു വോട്ടു ചെയ്യുവാൻ കാരണങ്ങളായി. ന്യൂ ഡീലിന്റെ പതിന്നാലു കൊല്ലത്തെ ഭരണത്തിനുശേഷം ആദ്യമായി രണ്ടു സഭകളിലും G O P യ്ക്കു് ഭൂരിപക്ഷം കിട്ടി. പ്രസിഡണ്ടു് ട്രൂമാനോടുള്ള പ്രതിഷേധം വർദ്ധിച്ചു. സെനററ് ലീഡറായിരുന്നതു് റിപ്പബ്ലിക്കനായ ഓഹിയോവിലെ റോബർട്ടു് എ. ടാഫ്ററ് ആയിരുന്നു. ഇദ്ദേഹം മുൻ പ്രസിഡണ്ടായ വില്യം ഹോവർട്ടു്ടാഫ്ററിന്റെ മകനായിരുന്നു. ന്യൂഡീലിന്റെ അസമത്വങ്ങൾ എന്നു താൻ വിചാരിച്ചിരുന്നവയെ പരിഹരിക്കുന്നതിന് അദ്ദേഹം നിശ്ചയിച്ചു. രണ്ടു കാര്യങ്ങളിലാണു് അദ്ദേഹം ശ്രദ്ധ പതിച്ചതു്: ആദായനികുതി നിരക്കു് കുറയ്ക്കുക, തൊഴിലാളിയൂണിയനുകളുടേയും അവയുടെ നേതാക്കളുടേയും അധികാരം കുറയ്ക്കുക.

പ്രസിഡണ്ട് ട്രൂമാൻെറ നിഷേധം അവഗണിച്ച് പാസ്സാക്കപ്പെട്ട ടാഫ്റവ് ഹാർട്ട്ലി നിയമം, വാഗ്നർ ആക്റ്റ് മൂലം തൊഴിൽവശത്തേക്ക ചാഞ്ഞിരുന്ന തൊഴിലാളിമുതലാളിത്രാസ്സിനെ സമീകരിക്കവാൻ ശ്രമിച്ചു. മുതലാളിയുടെ അനീതിയെയാണ് വാഗ്നർ ആക്റ്റ് നിയമവിരുദ്ധമാക്കിയതെങ്കിൽ പുതിയ ചട്ടം തൊഴിലാളിയുടെ അനീതിയെ നിയമവിരുദ്ധമാക്കി. കൂടാതെ, ഇതു് യൂണിയൻ അംഗങ്ങളെ മാത്രമേ ജോലിക്കാക്കാവൂ എന്ന നിയമം റദ്ദാക്കി. പണിമുടക്ക് തുടങ്ങുന്നതിന് മുൻപു് അറുപതു ദിവസത്തെ "ചൂടാറാനുള്ള സമയം" അനുവദിച്ചു: യൂണിയൻ ഭാരവാഹികൾ തങ്ങൾ കമ്മ്യൂണിസ്റ്റുകളല്ലെന്നൊരു സത്യവാങ്മൂലത്തിൽ ഒപ്പു വയ്ക്കണമെന്നാവശ്യപ്പെട്ടു. ടാഫ്റവ് ഹാർട്ടിലി ആക്ടിനെ തൊഴിലാളിയൂണിയൻ പ്രതിഷേധിച്ചു. വാസ്തവത്തിൽ ഈ ആക്ട് യൂണിയൻ ഭാരവാഹികളെ നിയന്ത്രിച്ചു എന്നല്ലാതെ തൊഴിലാളിപ്രവർത്തനങ്ങൾക്ക് ഹാനികരമായിരുന്നില്ലെന്ന് അനന്തരാനുഭവം വെളിപ്പെടുത്തി.

വീണ്ടും പ്രസിഡണ്ട് ട്രൂമാൻെറ പ്രതിഷേധം വക വയ്ക്കാതെ ജീ. ഒ. പി. കോൺഗ്രസ്സ് ആദായനികുതി നിരക്ക് കുറച്ചു. ദേശീയ ബാദ്ധ്യത 25,000 ഡോളർ ആയിരിക്കെ എല്ലാത്തരത്തിലുമുള്ള മുതലെടുപ്പും രാജ്യത്തിനാവശ്യമാണെന്ന് ട്രൂമാൻ വാദിച്ചു. കൂടാതെ അന്തർദ്ദേശീയ പരിതഃസ്ഥിതികൾ വിചാരിച്ചാൽ സ്വയം രക്ഷയ്ക്കു് വലിയ ചെലവ് ചെയ്യേണ്ടിവരുമെന്നു് അദ്ദേഹം ഓർമ്മിപ്പിച്ചു.

സായുധസൈന്യം ശക്തിപ്പെടുത്തുന്നതിന വേണ്ടി കോൺഗ്രസ്സ് നേതാക്കന്മാർ സാർവ്വത്രിക സൈനിക പരിശീലനത്തിന ശ്രമിച്ചെങ്കിലും പൊതുജനങ്ങളുടെ എതിർപ്പുകൊണ്ടു് അവർ പരാജയപ്പെട്ടു. എ

ന്നാൽ കരകടലാകാശ സൈന്യങ്ങളെ ഒരേ മന്ത്രിയുടെ കീഴിൽ, അതായത് ഡിഫൻസ് സെക്രട്ടറിയുടെ കീഴിൽ ആക്കുവാൻ കോൺഗ്രസ്സിനു സാധിച്ചു; സൈന്യങ്ങളുടെ പരസ്പര സഹകരണവും കാര്യക്ഷമതയും ഇങ്ങനെ വർദ്ധിപ്പിക്കാമെന്നായിരുന്നു അവരുടെ പ്രതീക്ഷ.

റിപ്പബ്ലിക്കൻ പാർട്ടി ആത്മവിശ്വാസത്തോടും ശുഭപ്രതീക്ഷയോടും 1948-ലെ തിരഞ്ഞെടുപ്പിനു വേണ്ടി കാത്തിരുന്നു. ഒടുവിൽ പതിനാറു കൊല്ലത്തിനു ശേഷം വൈററ് ഹൌസിലേക്കു് അതിൻെറ തിരിച്ചുവരവ് മിക്കവാറും തീർച്ചപ്പെട്ട നിലയിലായി. വ്യവസായം അഭിവൃദ്ധിപ്പെട്ടിരുന്നു. എങ്കിലും നികുതി കുറവു ചെയ്തിട്ടുപോലും വിലക്കയററംമൂലം സാധാരണക്കാരനു് മിച്ചം വയ്ക്കൂ പ്രയാസമായിരുന്നു. നാട്ടിൽ അതൃപ്തി വിളയാടുകയും ഭരണമാററം സ്വാഗതം ചെയ്യാനുള്ള സന്നദ്ധത പ്രകടമാകുകയും ചെയ്തു.

*  *  *  *  *

വൻപിച്ച അഭിവൃദ്ധി, വൻപിച്ച വില, വൻപിച്ച നികുതി ഇവ മൂന്നും ഒരുമിച്ചു ചേരാനുള്ള കാരണം വ്യക്തമായിരുന്നു—യൂറപ്പിലെ കമ്യൂണിസ മുന്നേററം തടയുവാനുള്ള ശീത യുദ്ധത്തിൽ ഗവമെന്മണ്ടു് വൻ തുകകൾ ചെലവഴിക്കുകയായിരുന്നു. ശക്തിമത്തായ സോവിയററ് സൈന്യങ്ങൾ പല അതിർത്തിരാഷ്ട്രങ്ങളേയും, പ്രത്യേകിച്ചു് എണ്ണ ധാരാളമുള്ള ഇറാനേയും സമരതന്ത്രപ്രധാനമായ ടർക്കിയേയും, നേരിട്ടു ഭയപ്പെടുത്തി. സെച്ചോസ്ലവാക്കിയായിൽ, സോവ്യററ് സൈന്യങ്ങൾ അതിർത്തിയിൽ കാത്തു നില്ക്കേ, ഒരു കമ്യൂണിസ്ററ് പ്രക്ഷോഭണം നടക്കുകയും ആ ജനാധിപത്യ രാഷ്ട്രം ഇരുമ്പു മറയ്ക്കുള്ളിൽ വലിഗപ്പെടുകയും ചെയ്തു. ഗ്രീസിൽ കമ്മ്യൂണിസ്ററുകളും ഗവമെന്മണ്ടുസൈന്യവുമായി ഒരു ആഭ്യന്തര യുദ്ധമുണ്ടായി. സുസംഘടിതമായ

കമ്മ്യൂണിസ്റ്റ് പ്രവർത്തനങ്ങൾ ഇററലിയേയും ഫ്രാൻസിനേയും ഭീഷണിപ്പെടുത്തി. റഷ്യ ബർലിനിൽനിന്ന് പാശ്ചാത്യശക്തികളെ ഓടിക്കുവാനായി റയിൽ റോഡും മററു ഗതാഗതമാർഗ്ഗങ്ങളും മുടക്കി നോക്കി. എന്നാൽ ഐക്യനാടുകളും ബ്രിട്ടനും ബർലിനിൽ തങ്ങളുടെ അധികാരത്തിലിരുന്ന സ്ഥലത്ത് വിമാനംവഴി സാധനങ്ങൾ എത്തിച്ചു. സർവ്വോപരി, സോവിയററുകൾ സ്വന്തം അണുകായുധങ്ങൾ നിർമ്മിച്ചുകഴിഞ്ഞു എന്ന് വെളിപ്പെട്ടു.

രണ്ടാം ലോകമഹായുദ്ധത്തിലെന്നപോലെ അമേരിക്ക ഏകാധിപത്യാക്രമണത്തിൽ നിന്ന് വിദേശ മിത്രങ്ങളെ രക്ഷിയ്ക്കുവാൻ ശ്രമിച്ചു. ട്രൂമാൻസിദ്ധാന്തത്തിൽ ഈ നയത്തേപ്പററി പ്രസ്താവിച്ചിട്ടുണ്ട്. അതിൻപ്രകാരം ഗ്രീസിനും ടർക്കിക്കും സൈനികസാമ്പത്തികസഹായങ്ങൾ അയച്ചു കൊടുക്കപ്പെട്ടു. ഐക്യരാഷ്ട്രസംഘടനയുടെ അനുവാദം കൂടാതെ പ്രവർത്തിച്ചു എന്ന് ട്രൂമാനെപ്പററി ആരോപണമുണ്ടായി. സംഘടനയ്ക്ക് കാര്യക്ഷമമായി പ്രവർത്തിക്കുവാൻ കഴിയും വരെ ഐക്യനാടുകൾ സ്വയം പ്രവർത്തിച്ചേതീരൂ എന്നായിരുന്നു പ്രസിഡണ്ടിൻെറ മറുപടി.

സാമ്പത്തിക ദുരിതം പരിഹരിക്കുന്നതിനായി 1947 ൽ യൂറപ്പിൻെറ ബാക്കി ഭാഗങ്ങളിലെ സ്റ്റേററ സെക്രട്ടറിയായ ജോർജ്ജ് സി. മാർഷൽ ഒരു പദ്ധതി ആവിഷ്ക്കരിച്ചു. മാർഷൽപ്ലാൻ എന്നോ യൂറപ്യൻ റിക്കവെറിപ്രോഗ്രാം എന്നോ വിളിക്കപ്പെടുന്ന ഈ പദ്ധതി ഏതെങ്കിലും "രാജ്യത്തേയോ സിദ്ധാന്തത്തേയോ എതിർക്കുവാനുള്ളതല്ല, വിശപ്പിനേയും ദാരിദ്ര്യത്തേയും നിരാശതയേയും അരാജകത്വത്തേയും എതിർക്കാനുള്ളതാണ്." യുദ്ധംമൂലം യൂറപ്പിലെ വ്യവസായവും വാണിജ്യവും കൃഷിയും തകർന്നു പോയെന്നും തന്മൂലം കമ്യൂണി

സം പുലരന്നും യൂറപ്പിനെ വീണ്ടും സ്വന്തം കാലിൽ നിൎത്തുവാൻ സാരമായ സഹായം ആവശ്യമാണെന്നും മാർഷൽ മനസ്സിലാക്കി. അതിനാൽ അദ്ദേഹം റഷ്യ ഉൾപ്പെടെയുള്ള യൂറപ്യൻ രാജ്യങ്ങളെ ക്ഷണിച്ചുവരുത്തി തങ്ങൾക്കു സ്വയം ചെയ്യാവുന്നതും പുറമേനിന്ന് തങ്ങൾക്ക് ആവശ്യമായതും എന്തെല്ലാമെന്ന് കണക്കാക്കുവാൻ അപേക്ഷിച്ചു. ഐക്യനാടുകൾ പണം കടം കൊടുക്കുകയോ സാധനങ്ങൾ എത്തിച്ചു കൊടുക്കുകയോ ചെയ്യാമെന്നേററു.

മാർഷൽപ്ലാൻ സാമ്രാജ്യപ്രിയത്വത്തിൻെറ ലക്ഷണമാണെന്നു പറഞ്ഞു് സ്റ്റലിൻ അതിൽ സംബന്ധിക്കുന്നതിനും സോവ്യററ് ഉപഗ്രഹങ്ങളെ സംബന്ധിക്കുവാൻ അനുവദിക്കുന്നതിനും കൂട്ടാക്കിയില്ല. എന്നാൽ പശ്ചിമ ജർമ്മനി ഉൾപ്പെടെ 16 രാഷ്ട്രങ്ങൾ പാരീസിൽ സമ്മേളിയ്ക്കുകയും ഐക്യനാടുകൾ 1700 കോടി ഡോളർ ചെലവു ചെയ്യേണ്ട ഒരു പുനസ്സംവിധാന പദ്ധതി രൂപീകരിക്കുകയും ചെയ്തു. ഒരു അമേരിക്കൻ വ്യവസായിയായ പോൾ ജി. ഹോഫ്മാന്റെ നേതൃത്വത്തിൽ മാർഷൽപ്ലാൻ പൊതുവെ വിജയകരമാണെന്ന് തെളിഞ്ഞു. പശ്ചിമ യൂറപ്പിലെ രാജ്യങ്ങൾ പരസ്പര സഹകരണത്തോടും അമേരിക്കൻ സഹായത്തോടും കൂടി യുദ്ധംമൂലം തകൎന്ന സാമ്പത്തിക വ്യവസ്ഥിതി പുനരുദ്ധരിച്ചു. സാമ്പത്തിക പുനരുദ്ധാരണത്തോടു കൂടി പശ്ചിമ രാജ്യങ്ങളിലെ കമ്യൂണിസ്റ്റു പാർട്ടികൾ ശോഷിച്ചു തുടങ്ങി.

ഐക്യനാടുകൾ ലോകനേതാവെന്ന നിലയിൽ പശ്ചിമയൂറപ്യൻ രാജ്യങ്ങളുമായിച്ചേൎന്ന് നോർത്ത് അററ്ലാൻറിക്ക് ട്രീററി എന്ന പേരായ ഒരു സൈനിക രക്ഷാസഖ്യം രൂപവൽക്കരിച്ചു. യൂറപ്യൻരാജ്യങ്ങളിൽ ഒന്നിച്ചു പ്രവൎത്തിക്കുവാനുള്ള പ്രവണത പ്രത്യക്ഷ

പ്പെട്ടകയും അമേരിക്ക അതിന്ന തുണ നില്ക്കുകയും ചെയ്തു. ബ്രിട്ടൻ, ഫ്രാൻസ്, ഇററലി, ക്യാനഡാ, ഗ്രീസ്, ടർക്കി ഇവയുൾപ്പെടെ ആകെ പതിന്നാലു രാഷ്ട്രങ്ങൾ ആക്രമണാവസരത്തിൽ പരസ്പരംസഹായിക്കുന്നതിന് സമ്മതിച്ചു. ലാററിൻ അമേരിക്കയുടെ ഭൂരിഭാഗവും ഐക്യനാടുകളോടുള്ള ബന്ധം മൂലേന ഈ സഖ്യത്തിലുൾപ്പെട്ടു. 1949—ൽ വടക്കൻ അററ്ലാൻറിക്ക് സഖ്യസംഘടന (നാറേറാ) രൂപം പൂണ്ടപ്പോൾ ആദ്യത്തെ അദ്ധ്യക്ഷൻ ജനറൽ ഐസനോവറായിരുന്നു. സൈനിക തലസ്ഥാനം പാരീസ്സായിരുന്നു. ഇങ്ങനെ ഐക്യരാഷ്ട്രങ്ങൾക്കുള്ളിൽ ഔദ്യോഗികസൈനികകക്ഷികൾ ജന്മമെടുത്തു; ഒരു വശത്ത് സ്വതന്ത്രരാഷ്ട്രങ്ങളും മറുവശത്ത് സോവിയററ് യൂണിയനും അതിൻെറ ഉപഗ്രഹങ്ങളും.

* * * * *

പൊതുവെ പറഞ്ഞാൽ രണ്ടാം ലോകയുദ്ധത്തെ ത്തുടൎന്നുണ്ടായ കുഴപ്പത്തിൽ പ്രസിഡണ്ട് ട്രൂമാൻെറ നയത്തോട് അമേരിക്കക്കാർ അനുകൂലിച്ചു. 1948—ലെ തിരഞ്ഞെടുപ്പിൽ തങ്ങളുടെ സ്ഥാനാൎത്ഥിയായ ന്യൂയോർക്കിലെ ഗവർണ്ണർ തോമ്മസ്സ് ഈ. ഡ്യൂയിയെ തെരഞ്ഞെടുക്കുന്നപക്ഷം ട്രൂമാൻെറ വിദേശ നയംതന്നെ തുടരുമെന്ന് റിപ്പബ്ലിക്കന്മാർ വാഗ്ദാനം ചെയ്തു. നല്ല വാഗ്മിയും അഭിഭാഷകനുമെന്ന നിലയ്ക്കു് പ്രസിദ്ധനായിരുന്ന ഡ്യൂയിയെ 1944—ൽ റൂസ്വെൽററ് തോല്പിച്ചതാണ്. ജി. ഒ. പി. ടിക്കററിൽ 1948—ൽ കാലിഫോർണിയായിലെ ഗവൎണ്ണർ ഏൾവാറൻ ആണ് ഡ്യൂയിയോടു മത്സരിച്ചതു്.

തിരഞ്ഞെടുപ്പു ഫലത്തേപ്പററി ഡെമോക്രാററുകൾക്ക് വലിയ ഭയമായിരുന്നു. ഈ പ്രാവശ്യം ആദ്യമായി തിരഞ്ഞെടുപ്പുമത്സരം ലക്ഷക്കണക്കിന് അമേ

രിക്കർ വീട്ടിലിരുന്ന് ടെലിവിഷനിൽ കൂടികാണും. ആ ഭ്യന്തരകാര്യചർച്ചയിൽ റിപ്പബ്ലിക്കൻ കോൺഗ്രസ്സിനോട്ട് തോററവനായിട്ടാണ് ട്രൂമാനെ കരുതിയിരുന്നതു്. കൂടാതെ ഡെമോക്രാററിക്ക് പാർട്ടിയുടെ വലതു പക്ഷവും ഇടതു പക്ഷവും പ്രസിഡണ്ടിനു് എതിരായിരുന്നു. ദക്ഷിണസംസ്ഥാനങ്ങളിലായിരുന്നു വലതു പക്ഷം. ഇവിടെ നീഗ്രോകളുടെ അവകാശം സംരക്ഷിക്കുന്നതിനു് ട്രൂമാൻ ചെയ്ത ശ്രമം അദ്ദേഹത്തെ കുപ്രസിദ്ധനാക്കി. ഇടതുപക്ഷത്തിൻെറ നായകൻ റൂസ്‌വെൽററിൻെറ കീഴിൽ പ്രസിഡണ്ടായിരുന്ന ഹെൻറി എ. വാലസ് ആയിരുന്നു. അദ്ദേഹം റഷ്യയുടെനേരേ അനുരഞ്ജനനയം വേണമെന്ന അഭിപ്രായക്കാരനായിരുന്നു. വാലസ് ട്രൂമാൻെറ കീഴിൽ വാണിജ്യ സെക്രട്ടറിയായിരുന്നിട്ടുണ്ട്; പ്രസിഡണ്ടിൻെറ നയത്തെ പരസ്യമായി പ്രതിഷേധിക്കയാൽ ഇടയ്ക്കു് മന്ത്രിസഭയിൽ നിന്ന് പുറംതള്ളപ്പെട്ടു. 1948—ൽ അദ്ദേഹം ഡെമോക്രാററിക്ക് പാർട്ടിയിൽനിന്നു മാറി പുതിയ പ്രോഗ്രസ്സീവ് പാർട്ടി രൂപീകരിച്ചു. അമേരിക്കൻകമ്യൂണിസ്റ്റുകൾ ഈ പാർട്ടിയെ അനുകൂലിച്ചു.

ഡെമോക്രാററിക്ക് സമ്മേളനത്തിൽ വച്ചു് വർഗവ്യത്യാസത്തിനെതിരായി പൗരാവകാശ പ്രോഗ്രാമിനു് നിർബന്ധിച്ചില്ലായിരുന്നുവെങ്കിൽ ഒരു പക്ഷേ ട്രൂമാനു് ദക്ഷിണസംസ്ഥാനങ്ങളുടെ സഹകരണം ലഭിച്ചേനെ. യുദ്ധകാലത്തു് നീഗ്രോകൾക്കും മററു ന്യൂനപക്ഷക്കാർക്കും സേവന വ്യവസ്ഥയിലുണ്ടായിരുന്ന വിവേചനം നീക്കുവാൻ ന്യൂഡീലിൻെറ എംപ്ളോയിമെൻറ് കമ്മീഷൻ ആരംഭമിട്ടിരുന്നു. ഈ നയം ബലപ്പെടുത്തണമെന്നു് ട്രൂമാൻ കോൺഗ്രസ്സിനോടപേക്ഷിച്ചു. പൗരാവകാശങ്ങളിൽ പലതും നിഷേധിക്കപ്പെട്ടിരുന്ന തെക്കൻ നീഗ്രോകളെയും പാവപ്പെട്ട വെള്ളക്കാ

രേയും വോട്ടിംഗിൽ നിന്ന് അകററി നിത്തിയ തലവരി (പോൾ ടാക്സ്) നിത്തലാക്കണമെന്നും അദ്ദേഹം ആവശ്യപ്പെട്ടു.

തെക്കൻ പ്രതിനിധികൾ പൗരാവകാശ പ്രോഗ്രാം ശക്തിയായെതിത്തു. നീഗ്രോയ്ക്കു കൂടുതൽ അവകാശം കൊടുക്കുന്ന കാൎയ്യം കേന്ദ്രത്തിൻെറയല്ല സംസ്ഥാനത്തിൻെറ ചുമതലയിൽപ്പെട്ടതാണെന്ന് അവർ വാദിച്ചു. കൂടാതെ വാഷിങ്ടണിൽ ഏതാനം നിയമങ്ങൾ പാസാക്കി എന്നു കരുതി തെക്കു നിലവിലിരിക്കുന്ന വൎഗ്ഗീയത പെട്ടെന്നങ്ങ് അപ്രത്യക്ഷമാകുമെന്നു വിചാരിക്കാവുന്നതല്ല. നീഗ്രോകൾക്ക് അടുത്തകാലത്ത് നല്ല സ്കൂളുകളും നല്ല ജോലികളും നല്ല ഭവനങ്ങളും കിട്ടിക്കഴിഞ്ഞിരുന്നു താനം.

ട്രൂമാൻ തൻെറ പൗരാവകാശ വാദത്തിൽ ഉറച്ചു നിന്നു. ദാക്ഷിണാത്യരിൽ ഒരു വലിയകൂട്ടം സമ്മേളനം വിട്ടിറങ്ങി ഡിക്സിക്രാററ് പാർട്ടി രൂപീകരിക്കയും ദക്ഷിണ കരോലിനായിലെ ഗവൎണ്ണർ ജെ. സ്റ്റോം തർമണ്ഡിനെ പ്രസിഡണ്ടുസ്ഥാനത്തേക്ക് നാമനിർദ്ദേശം ചെയ്കയും ചെയ്തു. തെരഞ്ഞെടുപ്പുരംഗത്തു നാലു പ്രധാനപ്പെട്ട സ്ഥാനാൎത്ഥികൾ പ്രത്യക്ഷപ്പെട്ടു: ഡ്യൂയി, ട്രൂമാൻ, തർമണ്ഡ്, വാലസ്.

മത്സരം തുടങ്ങിയപ്പോൾ റിപ്പബ്ലിക്കന്മാർ ഭിന്നിച്ച എതിരാളികളെ പെട്ടെന്നു തോല്പിക്കുമെന്ന് വ്യക്തമായി. ഗവൎണ്ണർ ഡ്യൂയി തക്കവിഷയങ്ങളിലേക്കു കടന്നേയില്ല. പ്രസിഡണ്ട് ട്രൂമാൻ രാജ്യത്തിന്റെ ഒരററം മുതൽ മറെറ അററം വരെ സഞ്ചരിച്ച് ടാഫ്ററ് ഹാർട്ട്ലി ആക്ടിനേയും, ഒന്നും ചെയ്യാത്ത റിപ്പബ്ലിക്കൻ കോൺഗ്രസ്സിനേയും ആക്ഷേപിക്കയും കമ്യൂണിസത്തിനെതിരായി ഗവമ്മെണ്ടിൻെറ ഉറച്ച നിലയെ പ്രശംസിക്കുകയും പൗരാവകാശങ്ങളെ ഉയത്തി

പ്പിടിക്കുകയും കൃഷിക്കാർക്കു കൂടുതൽ സഹായവും സാമുദായികസൌജന്യങ്ങളും വാഗ്ദാനം ചെയ്യുകയും ചെയ്തു. ശക്തിയായ ഭാഷയിൽ നടന്ന ഈ പ്രസംഗംകൊണ്ടുണ്ടാററ് അമേരിക്കൻ രാഷ്ട്രീയ ചരിത്രത്തിൽ ഏററവും വലിയ തകിടംമറിച്ചിലിന് കാരണമായി.

ഇലക്ടറൽ വോട്ടെണ്ണിയപ്പോൾ ട്രൂമാന് 303, ഡ്യൂയിക്കു 189, തർമണ്ഡിന് 39, വാലസ്സിന് പൂജ്യം—ഇതായിരുന്നു നില. ഡിക്സിക്രാററുകളെ വകവയ്ക്കാതെ ദാക്ഷിണാത്യരിൽ പലരും ട്രൂമാനു തന്നെ വോട്ടു ചെയ്തിരുന്നു. വാലസിൻെറ അന്തരഞ്ജനനയം ആരെയും ആകർഷിച്ചില്ല. കൃഷിക്കാരും തൊഴിലാളികളും ന്യൂഡീലിൻെറ കീഴിൽ പണ്ടു ചെയ്തതുപോലെ ഇപ്പോഴും ഡെമോക്രാററുകളുടെ വശത്തേക്കു ത്രാസ് ചായിച്ചു. കോൺഗ്രസ്സിൻെറ രണ്ടു സഭകളും ഡെമോക്രാററിക്കായി മാറി. അതിനാൽ പ്രസിഡണ്ടിനു തൻെറ "നീതിപരമായ പങ്കു വയ്ക്കൽ" പ്രായോഗികമാകുമെന്നു തോന്നി.

രണ്ടാം സ്ഥാനാരോഹണ പ്രസംഗത്തിൽ ട്രൂമാൻ ലോകക്ഷേമം കൈവരുത്തുന്നതിനുള്ള നാലു പ്രധാന പ്രവർത്തനമാർഗ്ഗങ്ങളിൽ ഒടുവിലത്തേതായി പുതിയൊരു വിദേശനയ പദ്ധതി പ്രഖ്യാപിച്ചു. ഈ നാലാംമാർഗ്ഗം "നമ്മുടെ ശാസ്ത്രീയ പുരോഗമനവും വ്യവസായാഭിവൃദ്ധിയും ഭാഗ്യം കുറഞ്ഞ പ്രദേശങ്ങളുടെ വളർച്ചയ്ക്കും അഭിവൃദ്ധിക്കും വേണ്ടി പ്രയോജനപ്പെടുത്തുന്ന പ്രോഗ്രാമാണ്." സാങ്കേതിക സഹായ പ്രോഗ്രാമനുസരിച്ച്, വിദേശങ്ങളിൽ രോഗത്തിനെതിരെ യുദ്ധം ചെയ്യും തരിശുഭൂമികൾ കൃഷിചെയ്തും പ്രകൃതിവിഭവങ്ങൾ വളർത്തിയും പ്രയോജനപ്രദമായ മററു വികസന പദ്ധതികൾ അഭിവൃദ്ധിപ്പെടുത്തിയും ലോകത്തിന്റെ ജീവിത നിലവാരം ഉയർത്തുന്ന വിഷയത്തിൽ ഒരു

വലിയ സേവനം നിർവഹിക്കാമെന്ന് ഐക്യനാട്ടുകാർ ആശിച്ചു.

എന്നാൽ പ്രസിഡണ്ടുദ്യോഗത്തിൽ പ്രവേശിച്ചപ്പോൾ സ്വദേശത്തു നിരാശതയുടെ ലക്ഷണമാണു കണ്ടതു്. പുതിയ കോൺഗ്രസ്സിന്റെ നില വിചാരിച്ചതിൽ കൂടുതൽ യാഥാസ്ഥിതികമായിരുന്നു. ഉത്തര റിപ്പബ്ലിക്കന്മാരും ദക്ഷിണ ഡെമോക്രാററുകളും തമ്മിൽ സംയോജിച്ചപ്പോൾ പ്രധാനപ്പെട്ട നിയമനിർമ്മാണം വിഫലപ്പെട്ടു. ബഡ്ജററു വെട്ടിക്കുറയ്ക്കുന്നതിനുള്ള ശ്രമം നടന്നു; ഗവമ്മെണ്ടിന്റെ അനാവശ്യച്ചെലവിനെപ്പററിയും കാര്യക്ഷമതക്കുറവിനെപ്പററിയും പരാതിയുണ്ടായി.

വിസ്കൻസിനിലെ റിപ്പബ്ലിക്കൻ പ്രതിനിധിയായ സെനററർ ജോസഫ് മാക്കാർത്തിയും മററും ഉന്നയിച്ച ആരോപണങ്ങൾ ട്രൂമാൻഭരണത്തിനു കുറെക്കൂടി നിർഭാഗ്യകരമായിരുന്നു. ഗവമ്മെണ്ട്, പ്രത്യേകിച്ച് ഡീൻ അച്ചിസൻ തലവനായ സ്റ്റേററ് ഡിപ്പാർട്ടുമെൻറ്, കമ്മ്യൂണിസ്റ്റ് പ്രവത്തകന്മാരും അനുഭാവികളും നിറഞ്ഞതാണെന്ന് അവർ കുററപ്പെടുത്തി. സോവിയററു യൂണിയനുമായി നിയമപരമായ സൌഹാർദ്ദം നിലനിന്നിരുന്ന ന്യൂഡീൽ കാലത്തും രണ്ടാം ലോകയുദ്ധകാലത്തും ഗവർമ്മെണ്ടുദ്യോഗസ്ഥന്മാരിൽ നല്ലൊരു സംഖ്യ കമ്മ്യൂണിസ്റ്റ് പ്രവത്തകന്മാരും അനുഭാവികളും ആയിരുന്നു. സ്റ്റേയിററ് ഡിപ്പാർട്ടുമെൻറിലെ രഹസ്യവിഭാഗത്തിൽ ഉദ്യോഗസ്ഥനായിരുന്ന ആൽജർ ഹിസ്സിന്റെ കുററവിസ്താരവും ശിക്ഷയും ജനങ്ങൾക്ക് വ്യാപകമായ ചാരപ്രവൃത്തിയുടേയും ദ്രോഹത്തിന്റെയും ഉപലക്ഷണമായിത്തോന്നി.

ശീതയുദ്ധം തുടർന്നതോടുകൂടി ഐക്യനാട്ടുകളിലെ കമ്മ്യൂണിസ്റ്റ് പാർട്ടിയേയും അതോടു ബന്ധപ്പെട്ട

സംഘടനകളേയും ബലഹീനമാക്കാനായി കോൺഗ്രസ്സ് പുതിയ നടപടികളാരംഭിച്ചു. ഈ സംഘടനകൾ ഗവമ്മെണ്ടിൽ രജിസ്റ്റർ ചെയ്യണമെന്നും പ്രവത്തനങ്ങളെപ്പററി ഗവർമ്മെണ്ടിനു വിവരം കൊടുക്കണമെന്നും കോൺഗ്രസ്സ് ആവശ്യപ്പെട്ടു. 1949- ൽ ദീർഘമായ വിസ്താരത്തിനു ശേഷം പത്തു കമ്യൂണിസ്റ്റ് പാർട്ടി നേതാക്കന്മാർ ഐക്യനാടുഗവർമ്മെണ്ടിനെ തകിടം മറിക്കാൻ ഗൂഢാലോചന നടത്തി എന്നു തെളിയുകയാൽ അവക്കു ജയിൽ ശിക്ഷ വിധിക്കപ്പെട്ടു. കമ്മ്യൂണിസ്റ്റനുഭാവികളെന്നു ശങ്കിക്കപ്പെട്ട പല വ്യക്തികളുടേയും സംഘങ്ങളുടേയും സ്ഥല പരിശോധന നടന്നു. കത്തവ്യബോധമില്ലാത്ത പരിശോധനക്കമ്മെററികൾ അമേരിക്കയുടെ അടിസ്ഥാനതത്വമായ വ്യക്തിസ്വാതന്ത്ര്യം അപകടത്തിലാക്കുന്നവയാണെന്നു പരാതിയുണ്ടായി. മറിച്ച് അമേരിക്ക സ്വയരക്ഷയ്ക്കുവേണ്ടതു ചെയ്യേണ്ടതാണെന്നും, അമേരിക്കൻ നീതിനിയമം കമ്മ്യൂണിസ്റ്റുകളുടെതിനേക്കാൾ മികച്ചതാണെന്നും വാദിക്കപ്പെട്ടു.

അമേരിക്കയിലെ കമ്യൂണിസം ഒരുവശത്ത് രാജ്യദ്രോഹത്തേപ്പററിയും മറുവശത്ത് നിയമപരമായ നടപടിയെ ദുഷിപ്പിക്കുന്നതിനെപ്പററിയും ഗുരുതരമായ പ്രശ്നങ്ങൾ ഉന്നയിച്ചുകൊണ്ടിരിക്കവേ, കൊറിയായിൽ സ്വാതന്ത്ര്യത്തിൻെറ നേരെ വേറൊരു മാതിരി ആക്രമണം രൂപപ്പെട്ടുവരികയായിരുന്നു.

* * * *

രണ്ടാം ലോകയുദ്ധത്തിനു ശേഷം ഏഷ്യയിലെ സംഭവങ്ങളുടെ പോക്ക് അനിശ്ചിതവും സംഭ്രമജനകവുമായ മാഗ്ഗത്തിൽ കൂടിയായിരുന്നു. ഐക്യനാടുകൾ ഏതാനും കൊല്ലം ഏഷ്യയുടെ കുരുക്കഴിക്കുവാൻ സഹായിച്ച ശേഷം തല്ക്കാലം പിന്മാറി; എങ്കിലും വീ

ണ്ടും ഏഷ്യൻ കാര്യങ്ങളിൽ പൂർവാധികം ബലമായി ക്കരുങ്ങുകയാണുണ്ടായത്.

ഫിലിപ്പീൻസ് സ്വതന്ത്രമാക്കാമെന്ന വാഗ്ദാനമനുസരിച്ച് ഐക്യനാടുകൾ 1946— ജൂലൈ 4 ാം നു- ആ ദ്വീപുകൾക്കു സ്വാതന്ത്ര്യം കൊടുത്തു. പുതിയ റിപ്പബ്ലിക്ക് അമേരിക്കയുടെ സാമ്പത്തിക സഹായം വാങ്ങി പകരം അമേരിക്കൻ സൈന്യങ്ങൾക്കു താവളങ്ങൾ അനുവദിച്ചു.

യുദ്ധാനന്തരം ജനറൽ മാക് ആർതർ ജപ്പാന്റെ മിലിററി ഗവണ്ണറായി നിയമിക്കപ്പെട്ടു. അദ്ദേഹം ജപ്പാൻ ജനതയ്ക്കു പല ജനകീയ വഴക്കങ്ങളും പരിചയപ്പെടുത്തിക്കൊടുത്തു. ഹിരോഹിതോ ചക്രവത്തി കിരീടം തുടൻ ധരിച്ചെങ്കിലും സ്ത്രീകളും പുരുഷന്മാരും കൂടി തിരഞ്ഞെടുക്കുന്ന ഒരു നിയമസഭ രൂപീകരിക്കാനാവശ്യമായ പുതിയ ഭരണഘടന അംഗീകരിക്കപ്പെട്ടു. 1951 ൽ സോവിയററ് പ്രതിഷേധം വകവയ്ക്കാതെ ജപ്പാനും അതിനോടു യുദ്ധത്തിലേർപ്പെട്ടിരുന്ന രാഷ്ട്രങ്ങളും ചേർന്ന് ഒരു സമാധാന ഉടമ്പടിയുണ്ടാക്കി. ഈ ഉടമ്പടിയനുസരിച്ച് സ്വദേശദ്വീപുകളൊഴികെ മറെറല്ലാ സ്ഥലങ്ങളിലും തനിക്കുണ്ടായിരുന്ന അവകാശം ജപ്പാൻ ഉപേക്ഷിച്ചു. എന്നിട്ടും തൃപ്തിയോടെ ജപ്പാൻ ഒപ്പുവച്ച ഈ ഉടമ്പടി എഴുതിയുണ്ടാക്കിയതു് യു. എസ്സ്. സ്റ്റേററ ഡിപ്പാർട്ടുമെൻറിൻെറ വിശേഷാൽ സ്ഥാനപതിയായ ജോൺ ഫോസ്ററർ ഡള്ളിസ് ആയിരുന്നു. പിന്നീട് പസിഫിക്ക് സംരക്ഷണത്തിൽ തന്നെ സഹായിക്കുവാനായി ജപ്പാൻ ഐക്യനാടുകൾക്ക് സൈന്യസങ്കേതങ്ങൾ അനുവദിച്ചു.

ചീനയിൽ അമേരിക്കൻ നയതന്ത്രം അത്രത്തോളം ഫലവത്തായില്ല. യുദ്ധകാലത്തു് ചീനയുടെ അം

ഗീകൃത ഗവമ്മെണ്ടിൻെറ തലവനായ ചിയാങ്ങ് കൈ ഷെക്കിനേയും നാട്ടിൽ പലേടത്തും ഒളിപ്പോരുകൾ ന ടത്തിക്കൊണ്ടിരുന്ന ചൈനീസ് കമ്മ്യൂണിസ്റ്റ് നേതാ ക്കളേയും തമ്മിൽ യോജിപ്പിക്കുന്നതിന് അമേരിക്ക ശ്രമിച്ചു. ജപ്പാനെതിരായി ചീനക്കാരെ യോജിപ്പി ക്കുക എന്നതായിരുന്നു അമേരിക്കയുടെ ലക്ഷ്യം. ഈ ആലോചന പരാജയപ്പെട്ടു.

ജപ്പാൻ യുദ്ധത്തിനു ശേഷം സോവിയററ് യൂണി യൻ, ചിയാങ് കൈഷെക്കുമായുണ്ടായിരുന്ന സഖ്യം ധ്വകവയ്ക്കാതെ, കമ്മ്യൂണിസ്റ്റ്സൈന്യങ്ങൾക്കു ആയുധ സഹായം ചെയ്കയും കമ്മ്യൂണിസ്റ്റുകൾ തുടർന്നു നാഷ നലിസ്റ്റുകളെ ആക്രമിക്കുകയും ചെയ്തു. ചിയാങ്ങിൻെറ സൈന്യം അധഃപതിക്കാൻ ഒരു കാരണം അദ്ദേഹ ത്തിൻെറ ഗവമ്മെണ്ടിൻെറ അഴിമതിയാണെന്നു പല അമേരിക്കരും വിശ്വസിച്ചു. മററു ചിലർ ചിയാങ്ങി ൻെറ ദോഷങ്ങൾ എന്തെല്ലാമായിരുന്നാലും അദ്ദേഹ ത്തെ കൂടുതൽ കാര്യമായി സഹായിച്ചാൽ കമ്മ്യൂണിസ്റ്റ് വേലിയേററം തടയാൻ സാധിക്കുമെന്ന് അഭിപ്രായ പ്പെട്ടു. ഇതിനിടയ്ക്കു് കമ്മ്യൂണിസ്ററുകളുടെ ഭൂപരി ഷ്ക്കാര വാഗ്ദാനങ്ങൾ ജനങ്ങളെ അങ്ങോട്ട് ആകർ ഷ്ച്ചു കൊണ്ടിരുന്നു.

ചീനയിലെ പ്രതിസന്ധിഘട്ടം സമീപിച്ചതോടു കൂടി ജനങ്ങളുടെ സഹകരണമില്ലാത്ത കാലത്തോളം സൈനിക സാമ്പത്തിക സഹായങ്ങൾ ചിയാങ്ങിനെ രക്ഷിക്കയില്ലെന്നു മനസ്സിലാക്കിയ അമേരിക്കൻ ഗവ മ്മെണ്ട് പിന്നെ സഹായിക്കുവാൻ കൂട്ടാക്കിയില്ല. ഒ ടുവിൽ ചിയാങ്ങ് ശേഷിച്ച സൈന്യത്തോടുകൂടി ഫൊർമോസായിലേക്കോടി. വൻകര കമ്മ്യൂണിസ്ററു കൾക്കു കൈവശമായി.

രണ്ടാം ലോകയുദ്ധത്തിന്റെ അന്ത്യഘട്ടത്തിൽ റഷ്യ ജപ്പാനെതിരായി യുദ്ധപ്രഖ്യാപനം ചെയ്ത പ്പോൾ റഷ്യൻ ഭടന്മാർ ജപ്പാൻകാരുടെ കൈവശമിരുന്ന കൊറിയാ ആക്രമിച്ച് തെക്കോട്ട് 38-ാം സമാന്തരം വരെ തള്ളിക്കയറി. ഐക്യനാടുകളും സോവിയററ് യൂണിയനും കൂടി തീരുമാനിച്ച പ്രകാരം 38—ാം സമാന്തരത്തിനു തെക്കുള്ള ജപ്പാൻ ഭടന്മാർ അമേരിക്കയ്ക്കും വടക്കുള്ളവർ റഷ്യക്കും കീഴടങ്ങി. കൊറിയായ്ക്കു പൂർണ്ണസ്വാതന്ത്ര്യം നല്കണമെന്ന് യുദ്ധകാലത്ത് നേരത്തേ സമ്മതിക്കപ്പെട്ടു കഴിഞ്ഞിരുന്നു.

എങ്കിലും മോസ്കോയ്ക്ക് തന്റെ ഭാഗം കൊറിയാ വിട്ടുകൊടുക്കാൻ ഭാവമില്ലായിരുന്നു. ഉത്തരകൊറിയായെ അവർ കമ്മ്യൂണിസ്റ്റാക്കുവാൻ തുടങ്ങി. അമേരിക്ക ഈ സംഗതി ഐക്യരാഷ്ട്രസമിതിയുടെ ശ്രദ്ധയിൽക്കൊണ്ടുവന്നു. ഐക്യരാഷ്ട്രങ്ങളാകട്ടെ സ്വതന്ത്ര ഗവമ്മെണ്ടിനുവേണ്ടി തെരഞ്ഞെടുപ്പ് നടത്തുവാൻ കൊറിയായോട് ആവശ്യപ്പെട്ടു. എങ്കിലും ഉത്തര കൊറിയായിൽ തെരഞ്ഞെടുപ്പ് നടത്തുവാൻ റഷ്യ സമ്മതിച്ചില്ല; അതിനാൽ ദക്ഷിണ കൊറിയായിൽ മാത്രമേ തിരഞ്ഞെടുപ്പു നടന്നുള്ളു. സിംഗ്മാൻ റീ പുതിയ റിപ്പബ്ലിക്കിന്റെ പ്രസിഡണ്ടായി തെരഞ്ഞെടുക്കപ്പെട്ടു. ഐക്യരാഷ്ട്രങ്ങൾ ഈ റിപ്പബ്ലിക്കിനെ മുഴുവൻ കൊറിയായുടേയും ഗവമ്മെണ്ടായി അംഗീകരിച്ചു. അമേരിക്കൻ സൈന്യം കൊറിയായിൽ നിന്നു പിൻവലിക്കപ്പെട്ടു.

ഇതിനിടയ്ക്ക് സോവിയററുകൾ ഉത്തരകൊറിയായിൽ 'പീപ്പിൾസ് ഡെമോക്രാററിക് റിപ്പബ്ലിക്ക്' എന്നൊരു പാവഗവമ്മെണ്ട് രൂപീകരിച്ചു; അവിടെ ഒരു സൈന്യം സജ്ജമാക്കി നിർത്തി; എന്നിട്ട് സ്വന്തം ഭടന്മാരിൽ മിക്കവരേയും പിൻവലിച്ചു. 1950 ജൂൺ

25-ാം നു- ഉത്തര കൊറിയാക്കാർ 38-ാം സമാന്തരം കടന്നു് ദക്ഷിണ കൊറിയായുടെ മേൽ ആക്രമണമാരംഭിച്ചു.

ഐക്യരാഷ്ട്രങ്ങൾ പെട്ടെന്നു നടപടിയെടുത്തു. രക്ഷാസമിതി, അന്നു നിവർത്തനമാഷ്ടിച്ചിരുന്ന സോവിയററു് പ്രതിനിധിയെക്കൂടാതെ കൂടിയാലോചിച്ചു. ഐക്യരാഷ്ട്രാംഗങ്ങൾ കൊറിയായിലെ ആക്രമണം ചെറുക്കണമെന്നു് രക്ഷാസമിതി തീരുമാനിച്ചു. ജനാധിപത്യരാജ്യങ്ങൾക്ക പലതും പണയത്തിലായിരുന്നു. കൊറിയായിലെ കമ്മ്യൂണിസ്റ്റുകളുടെ ജയം ഏഷ്യയിൽ ആക്രമണം വ്യാപിക്കുന്നതിനു് കളമൊരുക്കും, പ്രത്യേകിച്ചു് കമ്മ്യൂണിസ്റ്റു് ആഭ്യന്തരയുദ്ധമാരംഭിച്ചിരിക്കുന്ന ഫ്രെഞ്ചു് ഇൻഡോ-ചൈനയിൽ.

ഐക്യരാഷ്ട്രങ്ങളുടെ ആഹ്വാനമനുസരിച്ചു് പ്രസിഡണ്ടു് ട്രൂമാൻ സധൈര്യം പ്രവർത്തിച്ചു. ദക്ഷിണ കൊറിയായെ അമേരിക്കൻ ഭടന്മാർ സഹായിക്കുമെന്നു് അദ്ദേഹം പ്രഖ്യാപനം ചെയ്തു; ചീനയും ഫോർമോസായും മിടയ്ക്കു്, ആ പ്രദേശങ്ങളിൽ യുദ്ധമുണ്ടാകാതെയിരിപ്പാൻ ഏഴാം കപ്പൽപ്പടയെ കാവൽ നിൎത്തി. കൊറിയായിൽ ഐക്യരാഷ്ട്രസൈന്യം നയിക്കുന്നതിനു് ഒരാളെ നിർദ്ദേശിക്കാൻ ഐക്യരാഷ്ട്രങ്ങൾ ട്രൂമാനെ അധികാരപ്പെടുത്തി. ജനറൽ മാക്ക് ആർതർ സൈന്യാധിപതിയായി നിയമിക്കപ്പെട്ടു. ജപ്പാനിൽ നിന്നു അമേരിക്കൻ ഭടന്മാർ കൊറിയൻ യുദ്ധരംഗത്തിലേക്കോടിയെത്തി. മററു ഐക്യരാഷ്ട്രാംഗങ്ങൾ പെട്ടെന്നു് സൈന്യങ്ങളും സംഭാരങ്ങളും അയച്ചുകൊടുത്തു.

യുദ്ധത്തിൻെറ ആദ്യഘട്ടത്തിൽ ഉത്തരകൊറിയാക്കാർ സിയോൾ പിടിച്ചെടുത്തു് തെക്കോട്ടു കടന്നു് മിക്കവാറും പുസാൻവരെയെത്തി- അതായതു് ഐക്യ

രാഷ്ട്രങ്ങളെ ഉപദ്വീപിൽ നിന്ന് മിക്കവാറും ഓടിച്ചു കഴിഞ്ഞു. എന്നാൽ 1950-സെപ്തംബറിൽ മാക്ആർതർ ഒരു കര-കടൽസൈന്യത്തെ ഇഞ്ചോണിലിറക്കി ശത്രുക്കളുടെ മുന്നേററം തടഞ്ഞു. പ്രധാനമായി ദക്ഷിണ കൊറിയരും അമേരിക്കരും ഉൾപ്പെട്ട ഐക്യരാഷ്ട്രസേനകൾ സീയോൾ തിരിച്ചെടുത്തു; 38-ാം സമാന്തരം കടന്ന വടക്കോട്ട് തള്ളിക്കയറി; മുന്നണി മഞ്ചൂറിയൻ അതിർത്തിയിൽ യാലുനദി വരെയെത്തി.

ഈ ഘട്ടത്തിൽ ചൈനീസ് കമ്മ്യൂണിസ്റ്റ് ഭടന്മാരുടെ ഒരു സംഘം പെട്ടെന്ന ഐക്യരാഷ്ട്രസേനകളെ ആക്രമിച്ച് 38-ാം സമാന്തരം കഴിഞ്ഞു് തെക്കോട്ടേയ്ക്കു് ഓടിച്ചു. മോസ്കോയാണ് ഈ ആക്രമണത്തിന് ആജ്ഞാപിച്ചതെന്ന് നിരീക്ഷകന്മാർക്ക് സംശയമില്ലായിരുന്നെങ്കിലും മോസ്കോ ഈ ആരോപണം നിഷേധിക്കയാണുണ്ടായതു്. കുറെയേറെ പിൻവാങ്ങിയതിനുശേഷം യു. എൻ സേന വീണ്ടും അണിനിരന്നു. വീറോടെ പോരാടിയും ഉത്തര കൊറിയാക്കാർക്കും ചൈനാക്കാർക്കും വൻപിച്ച നഷ്ടം വരുത്തിയും അവർ 38-ാം സമാന്തരത്തോടടുക്കുകയും അവിടെ നില ഉറപ്പിക്കയും ചെയ്തു.

ചൈനയുടെ ഇടപെടൽ ഐക്യരാഷ്ട്രങ്ങൾക്ക് ആലോചനാവിഷയമായി. ചീനത്തീരങ്ങളെ കെട്ടിയടയ്ക്കുക; ഫോർമോസായിലെ ചിയാങ്ങ്കൈഷെക്കിന്റെ സൈന്യം യുദ്ധത്തിനുപയോഗിക്കുക, മഞ്ചൂറിയായിലെ വിമാനസങ്കേതങ്ങളെ ബോംബുചെയ്ക എന്നിങ്ങനെ വിശാലമായൊരു വിജയപദ്ധതി ജനറൽ മക്കാർതർ പണ്ടേ ശുപാശ് ചെയ്തിരുന്നു. ആലോചന തരക്കേടില്ലെന്ന് തോന്നിയിരുന്നെങ്കിലും മൂന്നാം ലോകമഹായുദ്ധമുണ്ടാകുമെന്ന് ഭയന്ന് അമേരിക്കൻഗവമ്മെണ്ടും മററു പല ഐക്യരാഷ്ട്രാംഗങ്ങളും ഈപദ്ധതി

ക്കെതിരായിരുന്നു. മക്ആർതർ വീണ്ടും ശക്തിയായി തന്റെ അഭിപ്രായം ആവർത്തിക്കുകയും യു. എൻ നയത്തിനെതിരായി പരസ്യപ്രസ്താവനകൾ പുറപ്പെടുവിക്കയും ചെയ്തപ്പോൾ ട്രൂമാൻ അദ്ദേഹത്തെ ഉദ്യോഗത്തിൽനിന്നു പിരിച്ചു വിട്ടു. മക്ക് ആർതറുമായി പലക്കും അഭിപ്രായവ്യത്യാസമുണ്ടായിരുന്നെങ്കിലും അദ്ദേഹം സ്വദേശത്തു് തിരിച്ചെത്തിയതു് ബഹുമാനപാത്രമായിത്തന്നെയാണു്.

1951 ജൂണിൽ ഐക്യരാഷ്ട്രസംഘടനയിലെ സോവിയറ്റ് പ്രതിനിധി കൊറിയായിൽ ഒരു വെടിനിത്തൽ സംഭാഷണമാരംഭിക്കണമെന്നഭിപ്രായപ്പെട്ടു. ഇരുകൂട്ടരും സമ്മതിക്കുകയും 38-ാം സമാന്തരത്തിനടുത്തുള്ള കെയ്സോങ്ങ്നഗരത്തിൽ വച്ചു് സംഭാഷണമാരംഭിക്കയും ചെയ്തു. എന്നാൽ വെടിനിത്തൽരേഖ എവിടെയായിരിയ്ക്കണമെന്നുള്ള കാര്യത്തിലും തടവുകാരെ കൈമാററം ചെയ്യുന്ന കാര്യത്തിലും തക്കങ്ങൾ ഉണ്ടായി. തങ്ങളുടെ തടവുകാരെയൊക്കെ തിരിച്ചു കിട്ടണമെന്നു് കമ്മ്യൂണിസ്റ്റുകാർ ആവശ്യപ്പെട്ടു. എന്നാൽ ആയിരക്കണക്കിനു കൊറിയാക്കാർ കമ്മ്യൂണിസ്റ്റുവിരോധികളായിരുന്നു. അവർ തിരികെപ്പോകാൻ ഇഷ്ടപ്പെട്ടില്ല. ഒരു കുഴഞ്ഞ പ്രശ്നമായിരുന്നു ഇതു്. ആലോചനകൾ അങ്ങനെ തുടന്നുകൊണ്ടിരുന്നു. അതിനിടയ്ക്കു് രണ്ടര ലക്ഷത്തോളം അമേരിക്കർ 38 —ാം സമാന്തരത്തിൽ യുദ്ധം ചെയ്യുകയും മരിക്കുകയും ചെയ്തുകൊണ്ടിരുന്നു.

*   *   *   *   *

അമേരിക്കർ ട്രൂമാന്റെ യൂറോപ്യൻ വിദേശനയത്തെ സാമാന്യമായി അനുകൂലിച്ചതുപോലെ ഏഷ്യയിൽ കമ്മ്യൂണിസത്തെ സ്തംഭിപ്പിക്കുവാൻ ഉള്ള അദ്ദേഹത്തിന്റെ നിശ്ചയത്തേയും പിൻതാങ്ങി. എന്നാൽ

കൊറിയൻയുദ്ധത്തിലെ മൃതസംഖ്യ വർദ്ധിച്ചു വന്നതോടുകൂടി, ദേശീയബാദ്ധ്യത മേല്പോട്ടു കയറിയതോടുകൂടി, ഒരു വലിയ യുദ്ധം തുടങ്ങാതെ വിജയമുണ്ടാകുന്നതു് പ്രയാസമാണെന്നു് തോന്നിയതോടുകൂടി, ജനങ്ങൾക്കു് വിശ്വാസം കുറഞ്ഞു.

ഈ അതൃപ്തികളും പുറമേ ഗവമ്മെണ്ടിൻെറ അഴിമതികളും കൈക്കൂലിക്കുററങ്ങളും പുറത്തു വന്നു. റവന്യൂഡിപ്പാർട്ടുമെൻറിലെ പല വലിയ ഉദ്യോഗസ്ഥന്മാരും നികുതി കൊടുക്കാതെ കഴിയുന്നവരെ ശിക്ഷിക്കേണ്ടതിനു പകരം അവരിൽ നിന്നു് കൈക്കൂലി വാങ്ങിക്കുകയാണെന്നു് ആരോപണമുണ്ടായി. ഫിനാൻസു് കോർപ്പറേഷനേക്കൊണ്ടു് വ്യവസായ സ്ഥാപനങ്ങൾക്കു് വായ്പ അനുവദിപ്പിക്കുവാൻ കോൺഗ്രസ്സുകാരും വലിയ ഉദ്യോഗസ്ഥന്മാരും കമ്മീഷൻ വാങ്ങിച്ചു എന്നു് അപവാദമുണ്ടായി. കാൻസാസ്പട്ടണത്തിലെ പെൻഡർഗാസ്റ്റു് രാഷ്ട്രീയസംഘത്തിൻെറ വോട്ടഴിമതിയേ സംബന്ധിച്ചു് അന്വേഷണം ഊർജ്ജിതപ്പെടുത്തുവാൻ കഴിയാത്ത നീതിന്യായവകുപ്പും പരിശോധനയ്ക്കു് വിധേയമായി. ഈ സംഘമായിരുന്നു പ്രസിഡണ്ടു് ട്രൂമാനെ രാഷ്ട്രീയജീവിതത്തിലേക്കു് ഇറക്കിവിട്ടതു്.

1951—ലെ ഭരണഘടനയിലെ ഇരുപതാം ഭേദഗതി പാസാക്കപ്പെട്ടു. അതിൻപ്രകാരം ഭാവി പ്രസിഡണ്ടുമാൎക്കു് രണ്ടു തവണയിൽ കൂടുതൽ ഉദ്യോഗത്തിലിരിക്കുവാൻ അനുവാദമില്ലായിരുന്നു: രണ്ടു കൊല്ലത്തിൽ കൂടുതൽ ഉദ്യോഗത്തിൽ ഇരുന്നുകഴിഞ്ഞ പ്രസിഡണ്ടിനു് ഒരു പൂൎണ്ണഘട്ടം കൂടി മാത്രമേ അനുവദിച്ചിരുന്നുള്ളു. ഈ ഭേദഗതി അന്നു് ഉദ്യോഗത്തിലിരുന്ന പ്രസിഡണ്ടിനെ ബാധിക്കുകയില്ലായിരുന്നെങ്കിലും താൻ

മേലിൽ സ്ഥാനാർത്ഥിയായി നിൽക്കയില്ലെന്നു ട്രൂമാൻ പ്രഖ്യാപിച്ചു.

1952—ലെ തെരഞ്ഞെടുപ്പു മത്സരം നേരത്തെ തുടങ്ങി. സെനററർ ടാഫ്ററ് ഒരു കൊല്ലം മുൻപു തന്നെ ജി. ഒ. പി. സ്ഥാനാർത്ഥിയായി നില്ക്കുവാനുള്ള തൻെറ സമ്മതം പ്രഖ്യാപിച്ചു. ഇദ്ദേഹം ജനങ്ങളുടെ ഇടയിൽ അത്ര പ്രസിദ്ധനായിരുന്നില്ല; വിയുക്ത മനസ്ഥിതിക്കാരനാണെന്ന് വിമർശിക്കപ്പെടുകയും ചെയ്തു; എങ്കിലും കാര്യക്ഷമതയുള്ള ഒരു രാഷ്ട്രീയപ്രവർത്തകനെന്ന നിലയിൽ റിപ്പബ്ലിക്കൻ പാർട്ടിയെ ശരിക്കു നിയന്ത്രിച്ചിരുന്നു.

കുറെക്കൂടി സമർത്ഥനായ ഒരു സ്ഥാനാർത്ഥിയെ അന്വേഷിച്ചുകൊണ്ട് അന്തർദ്ദേശീയ താല്പര്യമുള്ള റിപ്പബ്ലിക്കന്മാർ മസാച്ചുസെററ്സിലെ സെനററർ ക്യാബട് ലോഡ്ജിൻെറ നേതൃത്വത്തിൽ യൂറപ്പിൽ ഉള്ള നാറേറാ തലസ്ഥാനത്തിൽ ചെന്ന് ഐസനോവറിനെ കാണുകയും അദ്ദേഹത്തിൻെറ അഭിപ്രായങ്ങൾ ആരായുകയും ചെയ്തു. അമേരിക്കയുടെ ഒന്നാംകിട യുദ്ധനേതാവായ ഐസനോവർ ഇതേവരെ തൻെറ പാർട്ടിപ്പക്ഷപാതം വെളിപ്പെടുത്തിയിട്ടില്ലായിരുന്നു. 1948- ൽ ഇതേ ഉദ്ദേശത്തോടുകൂടി ഡെമോക്രാററുകളും അദ്ദേഹത്തെ സമീപിച്ചിരുന്നു.

താനൊരു റിപ്പബ്ലിക്കനാണെന്നും ജനങ്ങൾക്ക് താല്പര്യമുള്ളപക്ഷം സ്ഥാനാർത്ഥിയായി നിൽക്കാൻ ഒരുക്കമാണെന്നും ഐസനോവർ വെളിപ്പെടുത്തിയപ്പോൾ ലോഡ്ജിനും കൂട്ടുകാർക്കും സന്തോഷമായി. ജി. ഒ. പി. ടിക്കററ് കിട്ടാൻ ഇടയുണ്ടെന്ന് തീർച്ചയായതോടുകൂടി ഐസനോവർ യൂറപ്പിലെ തൻെറ ഉദ്യോഗം രാജിവച്ച് തിരഞ്ഞെടുപ്പുമത്സരത്തിൽ പങ്കെടുക്കുവാൻ അമേരിക്കയിലേക്കു തിരിച്ചുപോന്നു.

ടാഫ്ററും കൂട്ടുകാരും ഐസനോവറിൻെറ പക്ഷത്തേക്ക് ചാഞ്ഞ പൊതുജനാഭിപ്രായം മന്ദീഭവിപ്പിക്കുവാൻ ശക്തിയായിപ്പോരാടി. റിപ്പബ്ലിക്കൻകൺവൻഷനിൽ പ്രതിനിധികളെ ഓഹിയോക്കാരൻെറ പക്ഷത്തിൽ അണിനിരത്തുവാൻ അവർ ഭഗീരഥപ്രയത്നം ചെയ്തു. എന്നാൽ ഐസനോവർപക്ഷത്തെ പിൻതിരിപ്പിക്കുക സാദ്ധ്യമായിരുന്നില്ല. ആദ്യത്തെ ബാലട്ടിൽതന്നെ ഐസനോവർ ജയിച്ചു. വൈസ്പ്രസിഡണ്ട് സ്ഥാനത്തേക്ക് കാലിഫോർണിയായിലെ സെനററർ റിച്ചാർഡ് എം. നിക്സൺ നിർദ്ദേശിക്കപ്പെട്ടു.

വൈററ്ഹൗസിൽ ട്രൂമാൻെറ പിൻഗാമിത്വം ആഗ്രഹിച്ചവരിൽ ടെന്നസ്സിയിലെ സെനററർ എസ്റ്റീസ് കെഫോവർ (കുററാന്വേഷകനെന്ന നിലയ്ക്ക് ദേശീയപ്രസിദ്ധി സമ്പാദിച്ചവൻ) വൈസ്പ്രസിഡണ്ട് ആൽബൻബാർക്ക്‌ലി, ജോർജ്ജിയായിലെ സെനററർ റിച്ചാർഡ്റസ്സൽ, ആവ്റൽ ഹരിമാൻ എന്നിവരും ഉൾപ്പെട്ടിരുന്നു. ട്രൂമാന് ഇവരിൽ ആരെയും ഇഷ്ടമായിരുന്നില്ല. അദ്ദേഹത്തിനിഷ്ടപ്പെട്ടത് ഇല്ലിനോയിയിലെ ഗവർണ്ണർ അഡ്‌ലായ്സ്റ്റീവൻസൻ ആയിരുന്നു.

രാഷ്ട്രീയത്തിലേക്ക് പുതുതായി പ്രവേശിച്ച സ്റ്റീവൻസൻ, സൽപ്പേരും ഗവർണ്ണർ എന്ന നിലയ്ക്ക് പ്രശംസയും കിട്ടിയ ആളായിരുന്നു. ഇദ്ദേഹം സ്ഥാനാർത്ഥിയായാൽ ഡെമോക്രാററിക്ക് പാർട്ടിയിൽ ഇപ്പോൾ ആരോപിക്കപ്പെടുന്ന അഴിമതികളെല്ലാം മാഞ്ഞുപോകുമെന്ന് വിശ്വസിക്കപ്പെട്ടു. പ്രസിഡണ്ട് സ്ഥാനത്തേക്ക മത്സരിക്കുവാൻ സ്റ്റീവൻസന് ആഗ്രഹമില്ലായിരുന്നെങ്കിലും അദ്ദേഹം പാർട്ടിനിർബന്ധത്തിന് കീഴടങ്ങി സ്ഥാനാർത്ഥിത്വം സ്വീകരിച്ചു. വൈസ്പ്രസിഡണ്ട് സ്ഥാനത്തേയ്ക്ക് ഡെമോക്രാററുകൾ അലബാമായിലെ സെനററർ ജോൺ സ്പാർക്ക്മാനെ നിർദ്ദേശിച്ചു.

1952—ലെ തെരഞ്ഞെടുപ്പു മത്സരത്തിന് ഒരു പ്രത്യേകതയുണ്ടായിരുന്നു. അതായത് രണ്ടു സ്ഥാനാത്ഥിയ്ക്കും വലിയ രാഷ്ട്രീയ പരിചയമില്ലായിരുന്നു. ജനറൽ ഐസനോവറിന് രാഷ്ട്രീയ പരിചയമൊട്ടും തന്നെയില്ലായിരുന്നു. മത്സരം തുടങ്ങിയപ്പോൾ ഐസനോവർ അമേരിക്കൻ ജനതയിൽ തനിയ്ക്കുള്ള വിശ്വാസം ലളിതവും ഋജുവും ആയ ഭാഷയിൽ പ്രഖ്യാപിക്കവേ മറുവശത്ത് അഭ്യന്തരകാര്യങ്ങളേയും ലോകകാര്യങ്ങളേയുംപററി എതിരാളി നടത്തിയ പ്രസംഗത്തിൽ വാഗ്മിത്വത്തിന്റേയും ബുദ്ധിശക്തിയുടേയും വാദസാമത്ഥ്യത്തിൻെറയും പ്രകടനങ്ങളാണു നടന്നത്.

മത്സരത്തിൻെറ പ്രധാന വാദവിഷയങ്ങൾ കൊറിയാ, അഴിമതി, നീതിപരമായ പങ്കുവയ്ക്കൽ എന്നിവയായിരുന്നു. ആദ്യത്തെ രണ്ടിലും ഐസനോവറിന്നായിരുന്നു പിൻതുണ. യോദ്ധാവെന്ന നിലയിൽ കൊറിയാപ്രശ്നം പരിഹരിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞേക്കാം; തെരഞ്ഞെടുക്കപ്പെട്ടാൽ കൊറിയായിലേക്ക് ഒരു പരിശോധനയാത്ര ചെയ്യുമെന്നദ്ദേഹം വാഗ്ദാനം ചെയ്തു. അഴിമതിയെ സംബന്ധിച്ചിടത്തോളം സ്റ്റീവൻസൻ അല്പം പരുങ്ങലിലായിരുന്നു; എന്തെന്നാൽ അദ്ദേഹം നിഷ്കളങ്കനായിരുന്നെങ്കിലും പ്രസിഡണ്ട് ട്രൂമാൻെറ ആളായിരുന്നല്ലൊ.

നീതിപരമായ പങ്കുവയ്ക്കൽ സംബന്ധിച്ച് റൂസ് വെൽററിൻെറയും ട്രൂമാൻെറയും വഴി താനും തുടരുമെന്ന് സ്റ്റീവൻസൻ വാഗ്ദാനം ചെയ്തു. എങ്കിലും ഈ വിഷയത്തിൽ എതിരാളിയെ മറികടക്കാൻ പ്രയാസമായിരുന്നു. ഐസനോവർ ഡെമോക്രാററിക് നയങ്ങൾ മൂലം 'കൊച്ചുമനുഷ്യനു'ണ്ടായ സാമൂഹികവും സാമ്പത്തികവുമായ നേട്ടങ്ങൾ സമ്മതിച്ചുകൊടുക്കുകയും ആ നയങ്ങൾ താനും തുടരും—വിശേഷിച്ച് ഉദ്യോഗസ്ഥന്മാരുടെ സ്വേച്ഛാപ്രഭുത്വം, പ്രവത്തനവി

ളംബം, അഴിമതി ഇവയിൽ സാരമായി കുറവു വരു ത്തും—എന്ന വാഗ്ദാനം ചെയ്കയും ചെയ്തു.

ഇപ്പോഴും ഡെമോക്രാററിക്കായിരുന്ന തെക്കൻ സംസ്ഥാനങ്ങൾ മത്സരം കൗതുകത്തോടെ വീക്ഷിച്ചു. യുദ്ധനേതാവെന്ന നിലയ്ക്കു് ഐസനോവർ അവിടെ പ്രസിദ്ധനായിരുന്നു. ടെക്സാസ്സിലാണു് അദ്ദേഹം ജനിച്ചതു്. ഉദ്യോഗസ്ഥമേധാവിത്വത്തേയും അതി കേന്ദ്രീകൃതഗവമ്മെണ്ടിനേയും അദ്ദേഹം എതിർത്തു കണ്ടപ്പോൾ അദ്ദേഹം സംസ്ഥാനാവകാശങ്ങളിൽ വിശ്വസിച്ചിരുന്നു എന്നവർ വിചാരിച്ചു. അദ്ദേഹം റിപ്പബ്ലിക്കൻ പാർട്ടിയെ വെറുത്തിരുന്നോ എന്നും ഡെമോക്രാററുകളേക്കാൾ ശ്രദ്ധയോടെ ജഫർസൻേറ യും കലൂണിൻേറയും തത്വങ്ങൾ അനുകരിക്കുവാൻ ശ്രമിക്കുകയാണോ എന്നും അവർ സംശയിച്ചു.

തെക്കർക്കു് പ്രത്യേക താൽപര്യമുള്ള കാര്യമാ യിരുന്നു എണ്ണപ്രശ്നം. ടെക്സാസ്, ലൂയിസിയാന, ഫ്ളോറിഡാ, കാലിഫോർണിയാ, എന്നിവയുടെ തീര ത്തിനടുത്ത് കടലിനുള്ളിൽക്കിടക്കുന്ന എണ്ണ ആദായക രമായി സംസ്കരിച്ചെടുക്കാം. 4000—25000 കോടി ഡോളർ വിലയ്ക്കുള്ള എണ്ണ കിട്ടാനുണ്ടെന്നാണു് ക ണക്കു്. ഈ എണ്ണയുടെ അവകാശി ആരു്, അടുത്തു കിടക്കുന്ന സംസ്ഥാനങ്ങളോ, ഫെഡറൽ ഗവർമ്മെ ണ്ടോ? മൂന്നു തവണ സുപ്രീംകോർട്ടു് ഫെഡറൽ ഗവ മ്മെണ്ടിനനുകൂലമായിട്ടാണു് വിധിച്ചതു്.

മത്സരസമയത്തു്, ജനറൽ ഐസനോവർ ഈ എണ്ണ പ്രശ്നത്തിൽ ദാക്ഷിണാത്യർക്കു് അനുകൂലമായി അഭിപ്രായപ്പെട്ടു് അവരുടെ പ്രീതി സമ്പാദിച്ചു. കാ ലിഫോർണിയായ്ക്കും ലൂയിസിയാനായ്ക്കും മൂന്നു മൈലി നകത്തും, ടെക്സാസിനും ഫ്ളോറിഡായ്ക്കും പത്തുമൈ ലിനകത്തും കടലെണ്ണയ്ക്കവകാശമുണ്ടായിരിക്കണമെ ന്നു് അദ്ദേഹം വാദിച്ചു. സ്റ്റീവൻസൻ ഇതു സമ്മതി

ച്ചില്ല; കടലെണ്ണ അമേരിക്കൻ ഗവൺമെണ്ടിനോ അമേരിക്കൻ ജനതയ്ക്കു പൊതുവേയും അവകാശപ്പെട്ടതാണ്, എങ്കിലും അടുത്തു കിടക്കുന്ന സംസ്ഥാനങ്ങൾക്ക് ലാഭത്തിൽ ഒരംശം കിട്ടുന്നതിനു് ഒരു വഴിയുണ്ടാക്കാവുന്നതാണ് എന്നത്രെ അദ്ദേഹം അഭിപ്രായപ്പെട്ടതു്.

ഐസനോവർ–സ്റ്റീവൻസൻ തെരഞ്ഞെടുപ്പ് ആസന്നമായപ്പോൾ പെട്ടെന്നു ഫലനിർണ്ണയം ചെയ്യാൻ വയ്യാത്ത വണ്ണം മത്സരികൾ അടുത്തടുത്തോടുകയാണെന്നായിരുന്നു രാഷ്ട്രീയ പ്രവാചകർ കണക്കു കൂട്ടിയതു്. 24 മണിക്കൂർ കഴിഞ്ഞപ്പോൾ അവർ അത്ഭുതസ്തബ്ധരായി മേലോട്ടു നോക്കി തങ്ങളുടെ ഗണനത്തിൽ എവിടെ തെററുപററിയെന്നാലോചിച്ചു.

ഐസനോവർ എതിർപാർട്ടിയുടെ വോട്ടുകളും ചേർന്നൊരു ബഹുഭൂരിപക്ഷത്തോടെ തെരഞ്ഞെടുക്കപ്പെട്ടു: എലക്ടറൽ വോട്ട് 442-89; ജനകീയ വോട്ട് 34—27. 'ഉറച്ച തെക്കൻ സംസ്ഥാനങ്ങൾ' പിളന്നു: വെർജീനിയാ, ടെന്നെസ്സി, ടെക്സാസ്, ഫ്ളോറിഡാ എന്നിവ റിപ്പബ്ലിക്കായി മാറി. സ്റ്റീവൻസന്ന് ഒമ്പതു സംസ്ഥാനങ്ങളുടെ സഹകരണമേ ഉണ്ടായിരുന്നുള്ളു. അവയെല്ലാം തെക്കടുത്തു കിടക്കുന്ന പശ്ചിമവെർജീനിയാ ഒഴിച്ച്, തെക്കൻ സംസ്ഥാനങ്ങൾ ആയിരുന്നു താനും. ബഹുമാനവും സ്നേഹവും ആർജ്ജിക്കത്തക്കവണ്ണം അന്തസ്സോടുകൂടിയാണു ഗവർണ്ണർ സ്റ്റീവൻസൻ മത്സരിച്ചതു്: എന്നാൽ അമേരിക്കൻ ജനത, 20 കൊല്ലത്തെ ഡെമോക്രാററിക് ഭരണത്തിനു ശേഷം രാഷ്ട്രീയഭരണത്തിലൊരു മാററം വരേണ്ട അവസരമായെന്നു നിശ്ചയിച്ചുകഴിഞ്ഞിരുന്നു.

1953 ജനവരി 20—ാനു- പ്രസിഡണ്ട് ഐസനോവർ വാഷിങ്ടണിലെ കാപ്പിറേറാളിൽ വച്ച് ഐക്യനാടുകളുടെ 34-ാം പ്രസിഡണ്ടായി അഭി

ഷേകം ചെയ്യപ്പെട്ടു. സാധാരണ പ്രസന്നാസ്മിത ശീലനുമായ പ്രസിഡണ്ട് ലോകം കേൾക്കെ നാട്ടുകാരെ സംബോധന ചെയ്തു പ്രസംഗിച്ചപ്പോൾ സങ്കോചവാനും ചിന്താമഗ്നനുമായി പ്രത്യക്ഷപ്പെട്ടു:—"എന്റെ സഹചരന്മാരേ: ലോകവും നാമും അനാസ്യൂതമായ വെല്ലുവിളിയുടേതായൊരു ശതാബ്ദത്തിന്റെ മദ്ധ്യഘട്ടം കടന്നുവന്നിരിക്കുന്നു. നന്മയുടേയും തിന്മയുടേയും സൈന്യങ്ങൾ ചരിത്രത്തിൽ ഇതിനു മുമ്പു സംഭവിച്ചിട്ടില്ലാത്തവണ്ണം സംഘബലത്തോടും ആയുധബലത്തോടും എതിരിടുന്നതായി നമുക്കു പൂർണ്ണ ബോദ്ധ്യമുണ്ട്. ബുദ്ധിയോടും മനസ്സാക്ഷിയോടും പ്രവർത്തിക്കുന്നതിനു നാം കടപ്പെട്ടിരിക്കുന്നു: പരിശ്രമശീലത്തോടെ ജോലി ചെയ്യുവാനും, അനുനയത്തോടെ പഠിപ്പിക്കുവാനും, ആത്മവിശ്വാസത്തോടെ ഉപദേശിക്കുവാനും, ശ്രദ്ധയോടും ഭൂതദയയോടുംകൂടി നമ്മുടെ ഓരോ പ്രവൃത്തിയും തൂക്കിനോക്കുവാനും നാം കടപ്പെട്ടിരിക്കുന്നു. ഈ സത്യം വ്യക്തമായി നമ്മുടെ മുമ്പിൽ പ്രതിഷ്ഠിക്കണം: ലോകത്തിൽ ഏതുകാര്യം നടത്തണമെന്ന് അമേരിക്ക ആഗ്രഹിക്കുന്നുവോ ആ കാര്യം, അമേരിക്കയുടെ ഹൃദയത്തിൽ ആദ്യം നടന്നിരിക്കണം."

---

1. മെയിൻ 2. ന്യൂയോർക്ക് 3. മസാച്ചുസെററ്സ് 4. കണക്റ്റിക്കട്ട് 5. പെൻസിൽവേനിയ 6. വെർജിനിയ 7. ഉത്തരകരോലിന 8. ദക്ഷിണകരോലിനാ 9. ജോർജിയാ 10. ഫ്ളോറിഡാ 11. മിച്ചിഗൻ 12. ഓഹിയോ 13. ഇൻഡിയാനാ 14. കെൻറക്കി 15. ടെന്നെസി 16. അലബാമാ 17. മിസിസിപ്പി 18. വിസ്കൻസിൻ 19. ഇല്ലിനോയി 20. മിന്നെസോട്ടാ 21. അയോവാ 22. മിസൗറി 23. അർക്കൻസാസ് 24. ലൂയിസിയാനാ 25. ഉത്തരഡക്കോട്ടാ 26. ദക്ഷിണഡക്കോട്ടാ 27. നെ

ബ്രാസ്കാ 28. കാൻസാസ് 29. ഒക്ലഹോമാ 30. ടെക്സാസ് 31. മൊണ്ടാനാ 32. വയോമിങ് 33. കൊളൊറേഡോ 34. ന്യൂമെക്സിക്കോ 35. വാഷിങ്ടൺ 36. ഇഡാഹോ 37. ഊട്ടാ 38. അരിസോണാ 39. ഒറിഗൺ 40. നെവാഡാ 41. കാലിഫോർണിയാ.



